# ശ്രീവിദ്യാധിരാജൻ

(ജീവചരിത്രം)

മണക്കാട് സുകുമാരൻ നായർ

സപര്യാ പബ്ലിക്കേഷൻസ് തിരുമല, തിരുവനന്തപുരം-6

First Edition : JUNE 1986
Copies : 3000

**SREE VIDHYADHIRAJAN**

(Biography)

Author

**Manacaud Sukumaran Nair** M A, BEd

Cover design

**S. P. Asary**

Printed at :

Navachaithanya Printers
Thirumala, Trivandrum



**Publishers :**

**SAPARYA PUBLICATIONS**

Thirumala, Trivandrum 695006

Sl. No. SP. 3/Fe/6-86-3000

# ഉള്ളടക്കം

## മണക്കാട് സുകുമാരൻ നായരുടെ കൃതികൾ

| | |
|---|---|
| ബാലകഥാമഞ്ജരി | (ബാലസാഹിത്യം) |
| പെരുമാററ മര്യാദകൾ | ( ,, ) |
| ബാലവ്യാകരണം | (വ്യാകരണം) |
| പദമഞ്ജരി | (നിഘണ്ടു) |
| സർവ്വൻറ് ലേഡി | (നാടകം) |
| ഡോ. അംബേഡ്ക്കർ | (ജീവചരിത്രം) |
| നാലപ്പാടൻ, കുററിപ്പുഴ, സി.ജെ. തോമസ്, വക്കം അബ്ദുൽ ഖാദർ | ( ,, ) |
| കാരൂർ, പൊറ്റെക്കാട്ട്, പാറപ്പുറം, ചെറുകാട്ട് | ( ,, ) |
| രാജാറാം മോഹൻറായ്, വിദ്യാസാഗർ ദാദാഭായി നവറോജി, ഗോവിന്ദറാനഡെ | ( ,, ) |
| പെൻഗ്വിൻ ദ്വീപ് | (വിവർത്തനം) |
| ശ്രീ വിദ്യാധിരാജൻ | (ജീവചരിത്രം) |

# അവതാരിക

സാധാരണക്കാരായ എത്രയോ വ്യക്തികൾ നിരന്തരമായി ഈ ഭൂമുഖത്തു പിറക്കുകയും ശ്വസിക്കുകയും വളരുകയും മരിക്കുകയും ചെയ്യുന്നു. അതൊന്നും സ്ഥായിയായ യാതൊരു ചലനവും ഇവിടെ സൃഷ്ടിക്കുവാൻ പര്യാപ്തമായിത്തീരുന്നില്ല. എന്നാൽ യുഗപ്രഭാവന്മാരായ മഹാത്മാക്കളുടെ കാര്യം ഇതിൽ നിന്നു തികച്ചും വ്യത്യസ്തമാണ്. ഒരു ജനതയുടെ ചരിത്രത്തിൻെറ ഗതിയ്ക്കുതന്നെ സമഗ്രമായ മാററം വരുത്തുന്നതിനും ഒരു കാലഘട്ടത്തിൻെറ അന്ത്യവും മറെറാന്നിൻെറ സമാരംഭവും കുറിയ്ക്കുന്നതിനും അവരുടെ ജീവിതം കാരണഭൂതമായിത്തീരുന്നു. പത്തൊൻപതാം ശതാബ്ദത്തിൻെറ ഉത്തരാർദ്ധത്തിൽ കേരളഭൂമിയുടെ തൊടുകുറിയായ തിരുവനന്തപുരം നഗരത്തിൽ പിറവിയെടുക്കുകയും ഏകദേശം എഴുപത്തൊന്നു വർഷക്കാലം "ലീലയാ കാലമധികം" നയിച്ചശേഷം 1924-ാമാണ്ടു മേയ് 5-ാം തീയതി പന്മനയിൽ വെച്ച് മഹാസമാധി പ്രാപിക്കുകയും ചെയ്ത പരമഭട്ടാരക ശ്രീ വിദ്യാധിരാജ തീർത്ഥപാദ "ചട്ടമ്പി" സ്വാമി തിരുവടികൾ ഇത്തരത്തിൽപെട്ട ഒരു യുഗപുരുഷനായിരുന്നു. കേരളത്തിൻെറ സാമൂഹിക ചരിത്രത്തിൽ സൗവർണ്ണമായ ഒരു പുതിയ അധ്യായം എഴുതിച്ചേർക്കുകയും കേരളീയ ജനജീവിതത്തിൽ അത്ഭുതകരമായ ഒരു പരിവർത്തനത്തിനു നേതൃത്വം നല്കുകയും ഒരു പുതിയ കാലഘട്ടത്തിൻെറ സ്രഷ്ടാവായിത്തീരുകയും ചെയ്ത ശ്രീ വിദ്യാധിരാജ സ്വാമികൾ ജഗദ്ഗുരു ശ്രീശങ്കരൻെറ കാലത്തിനുശേഷം കേരളം കണ്ട ഏററവും മഹാനായ അവതാരപുരുഷനായിരുന്നു. അദ്ദേഹം ഇവിടെ ജനിക്കുകയും ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നില്ലെങ്കിൽ കേരളത്തിൻെറ സാമൂഹിക ജീവിതം നാം ഇന്നു കാണുന്ന രൂപം പ്രാപിക്കുകയില്ലായിരുന്നു എന്നുള്ളതു് നിസ്സംശയമാകുന്നു.

ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ ജീവിതത്തിലും പ്രവർത്തനത്തിലും അത്യന്തം ദുരൂഹങ്ങളായ പല അംശങ്ങളും അടങ്ങിയിരുന്നു. ഒരേസമയം ഏററവും ലളിതവും ഏററവും സങ്കീർണ്ണവുമായിരുന്നു അദ്ദേഹത്തിൻെറ വ്യക്തിത്വം. അടുത്തറിഞ്ഞു് അപഗ്രഥിക്കാൻ ശ്രമിക്കുന്തോറും അകന്നകന്നു

പോകുന്ന എന്തോ ഒന്ന് അദ്ദേഹത്തിൽ കാണുവാൻ കഴിയും. ശ്രീ വിദ്യാധിരാജന്റെ സമകാലികന്മാർക്ക് അദ്ദേഹത്തെ പൂർണ്ണമായി മനസ്സിലാക്കുവാൻ സാധിച്ചില്ല. പില്ക്കാല തലമുറകാംക്കും ഇന്നേവരെ അദ്ദേഹത്തെ യഥാർഹം വിലയിരുത്തുവാൻ കഴിഞ്ഞിട്ടില്ല എന്നുള്ള പരമാർത്ഥം അംഗീകരിച്ചു തീരു. സ്വാമി തിരുവടികളുടെ അനേകം ജീവചരിത്രങ്ങാം ഇതിനകം രചിക്കപ്പെട്ടിട്ടുണ്ട്; ഇനിയും ഒട്ടുവളരെ രചിക്കപ്പെടുകയും ചെയ്യും. എന്നാൽ അവയെല്ലാം തന്നെ "ഗഗനം ഗഗനാകാരം സാഗരം സാഗരോപമം" എന്ന മട്ടിലുള്ള ശ്രീ വിദ്യാധിരാജന്റെ അനന്യമായ വ്യക്തിപ്രഭാവത്തിന്റെ ഭിന്ന്മാത്ര വീക്ഷണങ്ങാം മാത്രമേ നമുക്ക നല്കുന്നുള്ളു. അതുകൊണ്ട് അദ്ദേഹത്തിന്റെ പുതിയ ജീവചരിത്രങ്ങാം വീണ്ടും വീണ്ടും എഴുതപ്പെടുന്നത് ഒരിക്കലും വ്യർത്ഥമായ 'പിഷ്ടപേഷണം' മാത്രമായി കല്പാശിക്കുക വയ്യ.

ശ്രീമാൻ കണക്കോട്ട് സുകുമാരൻനായർ രചിച്ചിരിക്കുന്ന "ശ്രീ വിദ്യാധിരാജൻ" എന്ന ഈ ഗ്രന്ഥം യുഗപ്രഭാവനായ ആ മഹർഷീശ്വരന്റെ ജീവിതത്തെയും പ്രവർത്തനത്തെയും സന്ദേശത്തെയും സംഭാവനകളെയും കുറിച്ച് അറിയുവാൻ ആഗ്രഹിക്കുന്ന മലയാളികാംക്ക് അവയെപ്പററി ഒരു ആദ്യപരിചയം നല്കുന്നതിന് ഏററവും പര്യാപ്തമായ ഒരു കൃതിയാണെന്നു പറയാൻ കഴിയുന്നതിൽ സന്തോഷമുണ്ട്. കൂടുതൽ ആഴത്തിൽ പഠനം നടത്തുന്നതിനുള്ള താത്പര്യം വായനക്കാരിൽ ജനിപ്പിക്കുന്ന എന്നുള്ളതാണ് ഈ പുസ്തകത്തിന്റെ യഥാർത്ഥ വൈശിഷ്ട്യം എന്നു ഞാൻ വിചാരിക്കുന്നു. ഗ്രന്ഥകർത്താവായ ശ്രീമാൻ സുകുമാരൻനായർ നിസ്തന്ദ്രമായ ഉദ്യമശീലത്തിന് ഉത്തമ മാതൃകയായ ഒരു യുവാവാണ്. ഇതിനകം ജീവചരിത്രങ്ങാം നാടകങ്ങാം വ്യാകരണഗ്രന്ഥങ്ങാം എന്നിങ്ങനെ വിവിധ വിഭാഗങ്ങളിൽ പെട്ട എട്ടുപത്തു വിലപ്പെട്ട ഗ്രന്ഥങ്ങളുടെ കർത്താവായിത്തീർന്നിട്ടുള്ള അദ്ദേഹം കേരളത്തിന്റെ സാംസ്കാരിക പൈതൃകത്തിലും പാരമ്പര്യത്തിലും ചരിത്രത്തിലും ശ്രദ്ധാലുവായിട്ടുള്ള ഒരു വ്യക്തിയാണ്. അക്കാരണത്താൽ തന്നെ ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളെക്കുറിച്ച് ഇത്മാതിരി ഒരു ഗ്രന്ഥം രചിക്കുവാൻ സർവഥാ യോഗ്യനായ ഒരു വ്യക്തിയുമാണ് ശ്രീ സുകുമാരൻനായർ. സ്വാമി തിരുവടികളുടെ ഒരു

സംക്ഷിപ്ത ജീവചരിത്രം എന്ന നിലയിൽ, വളരുന്ന തലമുറകൾക്ക് ശ്രീ വിദ്യാധിരാജനെ പരിചയപ്പെടുത്തിക്കൊടുക്കുക എന്നുള്ള ശ്ലാഘ്യമായ ലക്ഷ്യം നേടുന്നതിൽ ഈ ഗ്രന്ഥം പൂർണ്ണമായി വിജയിച്ചിരിക്കുന്നു. ശ്രീ സുകുമാരൻ നായർക്കും അദ്ദേഹത്തിന്റെ ഈ കൃതിക്കും എല്ലാ ഭാവുകങ്ങളും ആശംസിച്ചുകൊണ്ട് ''ശ്രീ വിദ്യാധിരാജ''നെ വിനയപൂർവം സഹൃദയസമക്ഷം അവതരിപ്പിച്ചു കൊള്ളട്ടെ.

തിരുവനന്തപുരം
1-6-1986

ആർ. രാമചന്ദ്രൻ നായർ

# ആമുഖം

പരമ ഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ഒരു ലഘു ജീവചരിത്രം തയ്യാറാക്കണമെന്നുള്ളത് വളരെക്കാലമായി മനസ്സിൽ കൊണ്ടുനടന്ന ഒരാഗ്രഹമായിരുന്നു. സ്വാമി തിരുവടികളുടെ അവതാരകഥ പഠിക്കുവാൻ കുറെക്കാലം ചെലവഴിച്ചു. ആ ദിവ്യപുരുഷന്റെ ജന്മരഹസ്യം ഗ്രഹിക്കുവാൻ ശ്രമിക്കുന്തോറും അത്ഭുതകരമായ അനുഭൂതിയാണ് സംജാതമായിക്കൊണ്ടിരുന്നത്. ഈ കേരളഭൂമിയിൽ ഒരു സാധാരണ മനുഷ്യനായി ജനിച്ച് ഒരു മഹായോഗിയായി കാലം കഴിച്ച സ്വാമി തിരുവടികളുടെ അവതാരചരിത്രം ഒരു മഹാരത്നാകരമാണ്. അതു മുഴുവൻ വാക്കുകളിലൂടെ അനാവരണം ചെയ്യാൻ ഞാൻ അശക്തനുമാണ്. ആ മഹാസാഗരത്തിൽ നിന്നും ഒരു കൈക്കുമ്പിൾ ജലം കോരിയെടുക്കുവാനേ എനിക്കു കഴിഞ്ഞിട്ടുള്ളൂ. അത് ഗ്രന്ഥരൂപത്തിൽ നിങ്ങളുടെ മുന്നിൽ സമർപ്പിക്കുന്നു.

ഈ ഗ്രന്ഥം ഈ രൂപത്തിൽ പുറത്തു കൊണ്ടുവരാൻ എന്നെ ഉത്സാഹിപ്പിച്ചു കൊണ്ടിരുന്ന നിരവധി സുഹൃത്തുക്കളുണ്ട്. അവരെയൊക്കെ ഞാനീ അവസരത്തിൽ നന്ദിപൂർവ്വം സ്മരിക്കുന്നു.

ശ്രീ വിദ്യാധിരാജൻ എന്ന ഈ ജീവചരിത്ര ഗ്രന്ഥത്തിന്റെ കൈയെഴുത്തു പ്രതി സശ്രദ്ധം പരിശോധിച്ച് വേണ്ട ഭേദഗതികൾ വരുത്തിത്തരുകയും പ്രൗഢമായ അവതാരിക എഴുതിത്തന്ന് എന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്തത് സ്നേഹനിധിയായ ശ്രീ ആർ. രാമചന്ദ്രൻനായർ ഐ.എ.എസ് അവർകളാണ്. അദ്ദേഹത്തോടുള്ള കൃതജ്ഞത വാക്കുകളിൽ ഒതുങ്ങുന്നതല്ല.

പ്രത്യഗ്ര ശങ്കരനായ ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രമാണ് എനിക്കിങ്ങനെയൊരു മഹാഭാഗ്യം ലഭിച്ചതെന്ന് ഞാൻ വിശ്വസിക്കുന്നു. സ്വാമി തിരുവടികളുടെ അനുഗ്രഹം എനിക്കും നിങ്ങൾക്കും എന്നുമെന്നും ലഭിക്കുമാറാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

തിരുമല
15–6–1986

മണക്കാട് സുകുമാരൻനായർ

### ഒന്ന്

# ബാല്യം

അതി പുരാതന കാലം മുതൽക്കേ ഭാരതം പുണ്യഭൂമിയെന്ന യശസ്സു നേടിയിരുന്നു. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീബുദ്ധൻ, വർദ്ധമാന മഹാവീരൻ, ശ്രീശങ്കര ഭഗവത്പാദർ, ജ്ഞാനസംബന്ധർ, രാമാനുജാചാര്യർ, മധ്വാചാര്യർ, ഗുരുനാനാക്ക്, വില്വമംഗലത്തു സ്വാമിയാർ, രാമലിംഗ സ്വാമികൾ, ശ്രീരാമകൃഷ്ണ പരമഹംസൻ, സ്വാമിവിവേകാനന്ദൻ, ഭഗവാൻ രമണമഹർഷി എന്നിങ്ങനെ അനവധി പുണ്യപുരുഷന്മാർക്ക് ഭാരതം ജന്മമേകിയിട്ടുണ്ട്. അവർ പരത്തിയ ആധ്യാത്മിക തേജസ്സിൽ ആർഷഭൂമിയുടെ കീർത്തി കടൽ കടന്ന് ലോകമെമ്പാടും വ്യാപിച്ചു. ഇന്നും ആധ്യാത്മികമായ ശാന്തിയും സമാധാനവും തേടി ഈ പുണ്യ ഭൂമിയിലേക്കു തീർത്ഥാടനത്തിനായി എത്തിച്ചേരുന്ന വിദേശീയർക്കു കണക്കില്ല. ഭാരതീയ ദർശനങ്ങളുടെ സാക്ഷാത്ക്കാരത്തിലൂടെ സർവ്വവിധ സാംസാരിക ദുരിതങ്ങളിൽ നിന്നും മോചനം നേടാൻ കഴിയുമെന്ന് പാശ്ചാത്യ ലോകത്തിന് ഇപ്പോൾ ക്രമേണ ബോധ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്.

ഭാരതാംബികയുടെ പാദകമലം എന്നു കരുതാവുന്ന കേരളത്തിന് പൗരാണിക കാലം മുതലേ അടിയുറച്ച ഒരു ആധ്യാത്മിക പാരമ്പര്യമുണ്ട്. ശ്രീമഹാവിഷ്ണുവിന്റെ അവതാരമൂർത്തിയായ ഭാർഗ്ഗവരാമൻ സമുദ്രത്തിൽ നിന്നും വീണ്ടെടുത്തതാണു മലയാളഭൂമി എന്ന് ഒരു ഐതിഹ്യമുണ്ട്. ശാസ്ത്രീയമായി ഈ കഥയിൽ കഴമ്പൊന്നുമില്ല. എങ്കിലും പരശുരാമൻ ദീർഘനാളം ഈ ഭൂമിയിൽ തപസ്സുചെയ്തു പാർത്തിരുന്നുവെന്നു കരുതണം. കേരള ചരിത്രാരംഭകാലത്ത് ഈ നാടു ഭരിച്ചിരുന്നത് ചേരചക്രവർത്തിമാരായിരുന്നു. അവരിൽ പലരും മഹർഷി തുല്യരായിരുന്നു. ഉടലോടെ സ്വർഗ്ഗത്തു പോയി എന്നു വിശ്വസിക്കപ്പെടുന്ന ചേരമാൻപെരുമാൾ നായനാർ, കുലശേഖരാഴ്‌വാർ എന്നിവർ പ്രത്യേകം സ്മരണീയരാണ്. വേറെയും അനേകം സിദ്ധന്മാർക്കു കേരളഭൂമി ജന്മം നൽകിയിട്ടുണ്ട്. പറയിപെറ്റ പന്തിരുകുലത്തിൽ പെട്ട പന്ത്രണ്ടുപേരും പ്രത്യേകിച്ച് പാക്കനാർ, നാറാണത്തു ഭ്രാന്തൻ, അഗ്നിഹോത്രി എന്നിവർ ദിവ്യാവതാരങ്ങളായിരുന്നല്ലോ. ഭക്താഗ്രണിയായിരുന്ന വില്വമംഗലത്തിനും തുഞ്ചത്തെഴുത്തച്ഛനും മേല്പത്തൂർ ഭട്ടതിരിക്കും ഭക്തകവി പൂന്താനത്തിനും ജന്മമേകിയതും ഈ പുണ്യ ഭൂമിയാണ്.

കേരളത്തിന്റെ ഹൃദയഭാഗത്താണ് കാലടി എന്ന ഗ്രാമം. അവിടെ കൈപ്പിള്ളി എന്ന നമ്പൂതിരിയില്ലത്തിൽ പന്ത്രണ്ടു ശതാബ്ദങ്ങൾക്കു മുമ്പ്

ശ്രീശങ്കരൻ ജനിച്ചു. ബാല്യത്തിൽ തന്നെ സന്ന്യാസിയായി. അദ്ദേഹം ഭാരതം മുഴുവൻ ചുററി സഞ്ചരിച്ചു. സർവ്വജ്ഞപീഠം കയറി; അദ്വൈതമതം പ്രചരിപ്പിച്ചു. ഭാരതത്തിൻെറ നാനാഭാഗങ്ങളിലായി അനേകം മഠങ്ങളും സ്ഥാപിച്ചു. സനാതനമായ ഹിന്ദു ധർമ്മപാരമ്പര്യത്തിനു നവ ജീവൻ നൽകിയ ശങ്കരാചാര്യസ്വാമികൾ ആർഷഭാരതത്തിൽ ഒരു സാംസ്ക്കാരിക നവോത്ഥാനത്തിനു നേതൃത്വം നൽകി.

ശങ്കരാചാര്യ സ്വാമികൾക്കു ജന്മം നൽകിയ കേരളത്തിൽ പിന്നെയും അനേകം പുണ്യ പ്രസൂനങ്ങളുണ്ടായി. ''സംഭവാമിയുഗേയുഗേ'' എന്നു ഭഗവാൻ കൃഷ്ണൻ പ്രസ്താവിച്ചതു് നിരർത്ഥകമാകാൻ സാദ്ധ്യമല്ലല്ലോ. ധർമ്മസംസ്ഥാപനാർത്ഥം ഈ കേരള ഭൂമിയിൽ പിൽക്കാലെത്തു പിറന്ന അവതാര പുരുഷന്മാരിൽ കനിഷ്ഠികാധിഷ്ഠിതനാണു് ഭാരതദേശിക പരമ ഭട്ടാരക ശ്രീ വിദ്യാധിരാജ തീർത്ഥപാദ ചട്ടമ്പി സ്വാമി തിരുവടികൾ. തിരുവടികളും അദ്ദേഹത്തിൻെറ പ്രധാന ശിഷ്യന്മാരായിരുന്ന ശ്രീ നാരായണ ഗുരുദേവനും ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളും, ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികളും കേരളത്തിൻെറ സംസ്ക്കാരിക നവോത്ഥാനത്തിനു ശക്തമായ നേതൃത്വം നൽകിയമഹാത്മാക്കളാണു്. ജാതിമതഭേദമെന്യേ മനുഷ്യരെല്ലാം ഒന്നാണു് എന്ന സന്ദേശം പരത്തുന്നതിനും സാധാരണ ജനങ്ങളെ ആധ്യാത്മിക ജീവിതചര്യയിലേക്കു് ആകർഷിക്കുന്നതിനും അവർ മുന്നിട്ടുനിന്നു പ്രവർത്തിച്ചു.

ഒരു നൂററാണ്ടു മുമ്പത്തെ കേരളത്തിൻെറ സാമൂഹ്യ പശ്ചാത്തലം ഇന്നു പലർക്കും അജ്ഞാതമാണു്. കരിങ്കൽക്കോട്ടപോലെ കെട്ടിയുയർത്തിയിരുന്ന വർണ്ണ വ്യവസ്ഥയുടെ ഫലമായി ഹിന്ദുക്കൾ അനേകം ജാതികളും ഉപജാതികളുമായി വേർപിരിഞ്ഞിരുന്നു തൊട്ടുക്കൂടായ്മയും തീണ്ടിക്കൂടായ്മയും താഴ്ന്ന ജാതിയിൽപ്പെട്ട മനുഷ്യർ മൃഗതുല്യരായി മാററി നിറുത്തപ്പെട്ടു. സവർണ്ണരും അവർണ്ണരും പരസ്പരം ബഹുദൂരം അകന്നുനിന്നു. ഈഴവർ, നാടാർ, ആശാരി, കൊല്ലൻ, പുലയൻ തുടങ്ങിയ ഓരോ ജാതിയിൽപ്പെട്ടവർ സവർണ്ണരിൽ നിന്നും നിശ്ചിത ദൂരങ്ങളിൽ അകന്നു മാത്രമേ നില്ക്കുകയോ സഞ്ചരിക്കുകയോ ചെയ്യാൻ പാടുള്ളു എന്നു നിശ്ചയിച്ചിരുന്നു. അവർക്കു് സാധാരണ റോഡുകളിൽക്കൂടി നടക്കാൻ അനുവാദമുണ്ടായിരുന്നില്ല. വിദ്യാഭ്യാസ സ്ഥാപനങ്ങളിലോ ക്ഷേത്രങ്ങളിലോ പ്രവേശനമുണ്ടായിരുന്നില്ല. ഇതെല്ലാം കണ്ടു് സ്വാമി വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞുപോയി- 'കേരളം ഒരു ഭ്രാന്താലയമാണു്.'

ഈ അസമത്വങ്ങളെ പരസ്യമായി ലംഘിക്കാൻ ആദ്യമായി പ്രേരണയും പ്രചോദനവും നൽകിയതു് 'ചട്ടമ്പി സ്വാമികൾ' എന്നറിയപ്പെടുന്ന ശ്രീ വിദ്യാധി രാജ തീർത്ഥപാദസ്വാമി തിരുവടികളായിരുന്നു. അന്നത്തെ സാംസ്ക്കാരികാന്ധകാരത്തിൽ ആ മഹാപുരുഷൻ പൊഴിച്ച ദിവ്യ പ്രഭാപൂരം പുതിയ വഴിത്താരകൾ വെട്ടിത്തുറക്കാൻ കേരളീയർക്കു ശക്തി നൽകി. വിദ്യാധിരാജൻെറ ജീവചരിത്രം ഓരോ കേരളീയനും ആവേശ

ജനകമാണ്. അദ്ദേഹം നമുക്കു നൽകിയ ദിവ്യസന്ദേശത്തിന്റെ പ്രസക്തി നാൾ ചെല്ലുന്തോറും വർദ്ധിച്ചു വരുന്നു. നമുക്കാജീവിത കഥയിലേക്കൊന്നു കടന്നു ചെല്ലാം.

തിരുവനന്തപുരം നഗരത്തിനു കിഴക്ക് 'മലയിൻകീഴ്' എന്നൊരു സ്ഥലമുണ്ട്. ആ സ്ഥലത്തു് 'പോനിയത്തു്' എന്നൊരു നായർ തറവാടുണ്ടായിരുന്നു അവിടെ പല തലമുറകളിലായി അനേകം പുണ്യ പുരുഷന്മാർ ജനിച്ചിട്ടുണ്ട്. അവരിൽ ഒരാളായ ഈശ്വരപിള്ള ഒരു മഹായോഗിയായിരുന്നു. തന്റെ മരണസമയം കൃത്യമായി പറഞ്ഞ് ആ സമയത്തു നിവർന്നിരുന്നു കണ്ണടച്ചു സമാധിയടഞ്ഞ ദിവ്യനായിരുന്നു അദ്ദേഹം. ശ്രീനാരായണ മൗനി എന്നു പേരുള്ള മറ്റൊരു സിദ്ധനും ഉണ്ടായിരുന്നു. സ്വാതി തിരുനാൾ മഹാരാജാവിന്റെ പ്രീതി നേടിയിരുന്ന ഉമ്മിണി നായനാചാര്യർ എന്ന സിദ്ധനും പോനിയത്തു തറവാട്ടിലെ അംഗമായിരുന്നു.

പ്രസിദ്ധമായ പോനിയത്തു തറവാട് കാലാന്തരത്തിൽ ക്ഷയിച്ചു പോയി. സമ്പത്തും പ്രശസ്തിയും നശിച്ചപ്പോൾ കുടുംബം ഭാഗം വച്ചു പിരിഞ്ഞു. അതിന്റെ ഒരു ശാഖ തിരുവനന്തപുരത്തുള്ള കൊല്ലൂർ ഗ്രാമത്തിലെത്തി. കണ്ണമ്മൂലയ്ക്കടുത്താണ് കൊല്ലൂർ ഗ്രാമം. ശ്രീ പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ഭരണാധികാരസഭയായ 'എട്ടര യോഗ'ത്തിൽ പെട്ട കൊല്ലൂർ അത്തിയറ മഠം ഈ ഗ്രാമത്തിലായിരുന്നു. കൊല്ലൂരിൽ 'ഉള്ളൂർക്കോട്ടു്' എന്ന വീട്ടിൽ പോനിയത്തു തറവാട്ടിന്റെ ഒരു ശാഖക്കാർ വാസമുറപ്പിച്ചു. ഉള്ളൂർക്കോട്ടു ഭവനത്തിലെ നങ്ങമ്മപ്പിള്ളയെന്ന യുവതിയെ വാസുദേവൻ നമ്പൂതിരിഎന്നൊരു ബ്രാഹ്മണൻ സംബന്ധം ചെയ്തിരുന്നു. അവരുടെ പ്രഥമ പുത്രനായിരുന്നു അയ്യപ്പൻ. 1853-ാം മാണ്ട് ആഗസ്റ്റ് 25-ാം നു (കൊല്ലവർഷം 1029 ചിങ്ങമാസം 11-ാം തീയതി വ്യാഴാഴ്ച) ഭരണി നക്ഷത്രത്തിൽ ജനിച്ച അയ്യപ്പനെ "കുഞ്ഞൻ" എന്നു് ഓമനിച്ചു വിളിക്കാനായിരുന്നു അമ്മയ്ക്കു് ഇഷ്ടം. അതുകൊണ്ട് ആ പേരാണു പതിഞ്ഞതു്. മഹാതേജസ്വിയായ ഒരു ശിശു ആരു കണ്ടാലും ലാളിച്ചു പോകും. പക്ഷേ അത്യന്തം ദരിദ്രമായിരുന്നു കുടുംബത്തിന്റെ സ്ഥിതി. കുഞ്ഞിനു് ശരിയായ ഭക്ഷണവും പരിചരണവും നൽകാൻ പോലും മാർഗ്ഗമില്ലായിരുന്നു. കുഞ്ഞനു് പിന്നീട് 'വേലുക്കുട്ടി' എന്നൊരു സഹോദരനും 'നാണി' എന്നൊരു അനുജത്തിയും കൂടിയുണ്ടായി. പക്ഷേ വേലുക്കുട്ടി ബാല്യത്തിൽ തന്നെ മരിച്ചു പോയി.

മാതാവിനു് കൊല്ലൂർ മഠത്തിൽ ഒരു ദാസ്യ വൃത്തിയുണ്ടായിരുന്നു. അവിടെ നിന്നും കിട്ടുന്ന ഭക്ഷണം കൊണ്ടാണു് അവർ കുഞ്ഞുങ്ങളെ പോറ്റിയതു്. കുട്ടിക്കാലത്തു് താൻ വലിയ കുസൃതിയായിരുന്നു എന്നു് സ്വാമികൾ പില്ക്കാലത്തു പ്രസ്താവിച്ചിട്ടുണ്ട്. വളരെ രസകരമായ ചില സംഭവങ്ങൾ ബാല്യത്തിൽ നടന്നിട്ടുണ്ട്. മത്സ്യമാംസങ്ങൾ ഭക്ഷിക്കുന്നതിനോട് കുഞ്ഞനു് വെറുപ്പും പ്രതിഷേധവുമുണ്ടായിരുന്നു. നങ്ങമ്മപ്പിള്ളയ്ക്കാണെങ്കിൽ മത്സ്യം വളരെ പ്രിയങ്കരമായിരുന്നു. അതു കൊണ്ട് ഒരു മുക്കുവത്തി

ആ വീട്ടിൽ പതിവായി മീൻ കൊണ്ടുവന്നിരുന്നു. അവരെ അകററാൻ എന്താണു മാർഗ്ഗമെന്നു് കുഞ്ഞൻ ആലോചിച്ചു. ഒടുവിൽ ഒരു സൂത്രം തോന്നി. ഒരു ദിവസം ആ മുററത്തു് മീൻകുട്ടയും വച്ചിട്ടു് അവർ എങ്ങോട്ടോ മാറി. ആ തക്കത്തിനു് കുഞ്ഞൻ അതിനകത്തൊക്കെ മൂത്രം ഒഴിച്ചു വച്ചു. ഇതു കണ്ടു് അമ്മ ഓടിവന്നു്, അന്നുവാങ്ങിയ വാളമീൻ കൊണ്ടു തന്നെ കൊടുത്തു നല്ല അടി! ആ അടിയുടെ സ്മരണ മാതാവിന്റെ ഓർമ്മയ്ക്കായി സ്വാമികൾ ജീവിതാവസാനം വരെ സൂക്ഷിച്ചിരുന്നു.

ഉടുതുണിയ്ക്കു് മറുതുണിയില്ല. മദ്ധ്യഭാഗം കീറിയ ഒരു മുഷിഞ്ഞ തോർത്തു മുണ്ടാണു് ആകെയുള്ളതു്. കീറിയതറിയാതിരിക്കാൻ താഴത്തെ വക്കുകൂടി മേലോട്ടുകയററി തററുടുത്തു നടന്നു. ബാല്യത്തിൽ തന്നെ പിതാവു് എഴുത്തിനിരുത്തിയിരുന്നു. ഏതാനും അക്ഷരങ്ങളും പറഞ്ഞുകൊടുത്തു. അത്ര തന്നെ. കൂടുതൽ പഠിപ്പിക്കാൻ മാതാവിനു് ഗതിയില്ല. സമപ്രായക്കാരായ കുട്ടികൾ കുടിപ്പള്ളിക്കൂടങ്ങളിലേക്കു പോകുന്നതു്. കുഞ്ഞൻ നോക്കി നില്ക്കും. തനിക്കും പഠിക്കണമെന്നാഗ്രഹമുണ്ടു്. പക്ഷെ, വീട്ടിലെ ദാരിദ്ര്യം നിമിത്തം ബാലനായ കുഞ്ഞൻപിള്ളയും കൂടി എന്തെങ്കിലും പ്രവൃത്തി ചെയ്യേണ്ട സ്ഥിതിയായിരുന്നു. കൊല്ലൂർമഠത്തിൽ ഒരു ദേവീക്ഷേത്രമുണ്ടു്. അവിടത്തെ പൂജയ്ക്കുള്ള പൂക്കൾ ശേഖരിച്ചു മാലകെട്ടികൊടുക്കുന്ന ജോലി കുഞ്ഞനെയാണു് ഏല്പിച്ചിരുന്നതു്. കൂടാതെ മഠത്തിലെ സ്ത്രീകൾക്കു് കൂട്ടാൻ വയ്ക്കാൻ താളും തകരയും ഇലക്കറികളുമൊക്കെ ശേഖരിച്ചുകൊടുക്കും. ഇതിനൊക്കെ പ്രതിഫലമായി ഉണ്ണാൻ ഉണക്കലരിച്ചോറും ഉപ്പും മുളകും കിട്ടും. ബാല്യം മുതല്ക്കു തന്നെ ജീവിതത്തിൽ വലിയ സുഖഭോഗങ്ങളൊന്നും അനുഭവിക്കാതെയാണു് സ്വാമിതിരുവടികൾ വളർന്നുവന്നതു്. പില്ക്കാലത്തു് അതു് ജീവിത വ്രതമായിത്തീരുകയും ചെയ്തു.

കുഞ്ഞനു് അടങ്ങാത്ത വിജ്ഞാനദാഹമുണ്ടായിരുന്നു. അറിവാണു് മനുഷ്യന്റെ മുഖ്യസമ്പത്തു്. വിദ്യ കൈവശമുള്ളവനു് മറെറല്ലാസമ്പത്തുകളും തനിയേ വന്നു ചേരും. കൂട്ടുകാർ പാഠശാല വിട്ടുവരുമ്പോൾ കുഞ്ഞൻ അവരോടൊത്തു കൂടും. അവർ പകർത്തെഴുതിവച്ചിരുന്ന ഓലക്കെട്ടുകൾ ശേഖരിച്ചു് വരികൾക്കിടയിൽ സ്ഥലമുള്ളിടത്തു് മുകളിൽക്കണ്ട അക്ഷരങ്ങൾ എഴുതിപഠിച്ചു. അതിനായി ഒടിഞ്ഞ ഒരു നാരായം എവിടെനിന്നോ സമ്പാദിച്ചു, കല്ലിലുരച്ചു മൂർച്ചവരുത്തിയെടുത്തു. അല്പനാൾകൊണ്ടു മലയാളവും തമിഴും ഒന്നാന്തരമായി എഴുതാനും വായിക്കാനും അദ്ദേഹം സ്വയം അഭ്യസിച്ചു.

കൊല്ലൂർമഠത്തിലെ ഉണ്ണികളെ ഒരു ശാസ്ത്രി സംസ്കൃതം പഠിപ്പിക്കുന്നുണ്ടായിരുന്നു. ശാസ്ത്രികൾ കുട്ടികളെ പഠിപ്പിക്കുന്നതു് കുഞ്ഞൻ ഒളിഞ്ഞുനിന്നു കേൾക്കും. അഴികൾക്കിടയിലൂടെ നോക്കിയും ശ്രവിച്ചും ആചാര്യനും മററു കുട്ടികളും അറിയാതെ അവിടെ പഠിപ്പിച്ചതൊക്കെ കുഞ്ഞൻ പൂർണ്ണമായി ഉൾക്കൊണ്ടു. ദ്രോണാചാര്യരുടെ പ്രതിമ ഉണ്ടാക്കിവച്ചു് സ്വയം ആയുധവിദ്യവശമാക്കിയ ഏകലവ്യനെപ്പോലെ. ഒരു ദിവസം ശാസ്ത്രി

ന്ന് ഇതു മനസ്സിലാക്കി. കഞ്ഞൻ പിള്ളയെ വിളിച്ച് അദ്ദേഹം ചെറി യൊരു പരീക്ഷ നടത്തി. അത്ഭുതം! താൻ ഇതു വരെ മഠത്തിലെ ഉണ്ണികൾ ക്കു പറഞ്ഞു കൊടുത്തതെല്ലാം കുഞ്ഞൻ അന്യൂനമായി അഭ്യസിച്ചിരി ക്കുന്നു. സന്തുഷ്ടനായ ശാസ്ത്രികൾ ആ വിജ്ഞാനദാഹിയെ ശിഷ്യനായി സ്വീകരിച്ച് മററു കുട്ടികൾക്കൊപ്പമിരുത്തി പഠിപ്പിച്ചുതുടങ്ങി. കുറഞ്ഞ കാലം കൊണ്ടു കുഞ്ഞൻപിള്ള സംസ്കൃതത്തിൽ സിദ്ധരൂപം, അമര കോശം, ലഘുകാവ്യങ്ങൾ എന്നിവയിൽ പാണ്ഡിത്യം നേടി. മഹാകവി കാളിദാസൻ, ശ്രീ പാർവ്വതിയെപ്പററി ''പ്രപേദിരെ പ്രാക്തനജന്മ വിദ്യാ'' എന്നു പറഞ്ഞതുപോലെ എല്ലാം തനിക്കൊരു മറവിതീർക്കൽ മാത്രമായിരുന്നു എന്നു സ്വാമികൾ പില്ക്കാലത്തു പറയുമായിരുന്നു.

മഹാഭക്തനായിരുന്നു കുഞ്ഞൻപിള്ള. എപ്പോഴും കുളിച്ചു കുറിയിട്ടു ശുഭ്രവസ്ത്രം ധരിക്കും. കൊല്ലൂർ മഠത്തിൽ അമ്മയെ സഹായിക്കുന്ന പണി കൾ കഴിഞ്ഞാൽ ക്ഷേത്രത്തിലേക്കുപോകും. മാലകെട്ടും മററും നടത്തും. ബാക്കി സമയം ധ്യാനത്തിൽ മുഴുകിയിരിക്കും. അദ്ദേഹത്തിൻെറ സ്വഭാവ ത്തിൽ ശാന്തതയും പക്വതയും മുററി നിന്നിരുന്നു. കുഞ്ഞന് പതിമൂന്നു പതിനാലുവയസ്സായി. അന്നേ സന്യാസിമാരോട്ട് അദ്ദേഹത്തിന് എന്തെ ന്നില്ലാത്ത അടുപ്പം തോന്നിത്തുടങ്ങിയിരുന്നു. കാഷായ വസ്ത്രം ധരിച്ച വരെ എവിടെക്കണ്ടാലും ആദരവോടെ നോക്കിനില്ക്കും. വെറും ഭിക്ഷക്കാരെ പ്പോലും സന്യാസിമാരാണെന്നു ധരിച്ചു പിന്തുടർന്നിട്ടുണ്ട്. അജ്ഞാത വും നിഗൂഢവുമായ ഏതോ ഒന്നു തേടുകയായിരുന്നു ആ ബാലൻ. വൈ കുന്നേരം കൊല്ലൂർ ക്ഷേത്രത്തിൽ മുടങ്ങാതെ എത്തും. അവിടെ പലപ്പോഴും ഭജനനടക്കുമായിരുന്നു. നല്ല കീർത്തനങ്ങൾ ശ്രുതിമധുരമായി പാടാൻ പ്രത്യേക വാസന ആ ബാലൻ പ്രകടിപ്പിച്ചു.

ഒരു ദിവസം കൊല്ലൂർ ക്ഷേത്രത്തിൽ ഒരു ഭിക്ഷു വന്നു ചേർന്നു. ജടയും താടിയും നീണ്ട് കണ്ടാൽ ഒരു പ്രാകൃതനായിരുന്നു. പക്ഷെ മുഖത്തു് ദിവ്യ മായ ഒരു തേജസ്സു സ്ഫുരിച്ചിരുന്നു. ക്ഷേത്രനടയിൽ ധ്യാനത്തിൽ ലയി ച്ചിരുന്ന ഭിക്ഷുവിൻെറ സമീപം കുഞ്ഞൻപിള്ള ഭക്തിപൂർവ്വം നിന്നു. ആ ബാലനിൽ പ്രത്യേക താല്പര്യം തോന്നിയ ഭിക്ഷു വാത്സല്യപൂർവ്വം തിരക്കി. ''കുഞ്ഞേ നിനക്കെന്താണ് വേണ്ടത്?'' ''സ്വാമിൻ, എനി ക്കെന്തെങ്കിലും ഉപദേശം തരണം'' സന്ന്യാസി ബാലൻെറ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചു. ''നിനക്ക് ഞാനൊരു മന്ത്രം ഉപദേശിച്ചു തരാം. നീ അതു ജപിച്ചു സിദ്ധി വരുത്തിക്കൊള്ളുക. അതുകൊണ്ട് നിനക്ക് വേണ്ട തെല്ലാം താനേ ഉണ്ടാകും.''

ആ സന്ന്യാസിവര്യൻ കുഞ്ഞൻപിള്ളയ്ക്കു ''ബാലാസുബ്രഹ്മണ്യ മന്ത്രം' ഉപദേശിച്ചു കൊടുത്തു. ദിവ്യശക്തിയുള്ള ഒരു മന്ത്രമായിരുന്നു അത്. ഗുരൂ പദേശമനുസരിച്ച് കുഞ്ഞൻ മന്ത്രോപാസന തുടങ്ങി. വിധിപ്രകാരം അത് അക്ഷരലക്ഷം ജപിച്ചു സിദ്ധിവരുത്തി. ഹൃദയത്തിന് അതുവരെക്കിട്ടാത്ത ശാന്തിയും ശക്തിയുമുണ്ടായതായി ബോദ്ധ്യപ്പെട്ടു. സുബ്രഹ്മണ്യമന്ത്ര ജപ

ത്തിന്റെയും സുബ്രഹ്മണ്യ മൂർത്തിയുടെ ഉപാസനയുടെയും ഫലമായി അന്നുമുതൽ അദ്ദേഹത്തിന് ''ഷൺമുഖദാസൻ'' എന്നൊരു പേരും ഏർപ്പെട്ടു. വീട്ടിലെ ദാരിദ്ര്യം പോക്കാൻ കുഞ്ഞൻ കൊല്ലൂർ മഠത്തിലെ കണക്കെഴുത്തു ജോലി സ്വീകരിച്ചു. കിട്ടുന്നതു മുഴുവൻ മാതാവിനെ ഏല്പിക്കും. എങ്കിലും അടങ്ങാത്ത വിജ്ഞാനദാഹമാണുണ്ടായിരുന്നതു്. അതു ശമിപ്പിക്കണം. ബാലന്റെ ഭാവിക്കായി എന്തെങ്കിലും ചെയ്യണമെന്നു് മുറയ്ക്കു ഒരു ജ്യേഷ്ഠസഹോദരനായ കൃഷ്ണപിള്ള തീരുമാനിച്ചു. അദ്ദേഹം ആ ബാലനേയും കൂട്ടി പേട്ടയിലെത്തി. (തിരുമധുരപ്പേട്ട എന്നാണ് അന്നറിയപ്പെട്ടിരുന്നതു്) അവിടെ പേട്ടയിൽ രാമൻപിള്ളയാശാൻ പുതിയതായി ഒരു പാഠശാല (കുടിപ്പള്ളിക്കൂടം) സ്ഥാപിച്ചിട്ടുണ്ടായിരുന്നു.

തെക്കൻ തിരുവിതാംകൂറിലെ സാംസ്കാരിക ചരിത്രത്തിൽ പേട്ടയിൽ രാമൻപിള്ളയാശാന് ഒരു പ്രധാന സ്ഥാനമുണ്ട്. 1842 ൽ ജനിച്ച രാമൻപിള്ള വിദ്യാഭ്യാസാനന്തരം കുറെനാൾ സർക്കാർ ജോലി നോക്കിയിരുന്നു. സംഗീതത്തിൽ രാമൻപിള്ളക്കു് നല്ല വാസനയുണ്ടായിരുന്നു. കഥകളിപ്പദങ്ങൾ പാടുന്നതിൽ പ്രത്യേകിച്ചും അദ്ദേഹം വിദഗ്ദ്ധനായിരുന്നു. 1865 ലാണ് അദ്ദേഹം പേട്ടയിൽ സ്വന്തമായി ഒരു പള്ളിക്കൂടം സ്ഥാപിച്ചതു്. അന്നു മുതൽ ആശാനായി. സർക്കാർ വിദ്യാലയങ്ങളുടെ ആവശ്യത്തിനായി ഒന്നു മുതൽ അഞ്ചുവരെ ക്ലാസ്സുകളിലേക്കുള്ള മലയാളം കോപ്പി പുസ്തകം ആദ്യമായി ഉണ്ടാക്കിയതു് ആശാനായിരുന്നു. പില്ക്കാലത്തു് 'മലയാളി'യുടെ പത്രാധിപരായി. സ്വന്തമായി 'കഥാവാദിനി' എന്നൊരു മാസിക നടത്തിയിരുന്നു. അനേകം സാഹിത്യ കൃതികളുടെ കർത്താവു കൂടിയായിരുന്നു രാമൻപിള്ളയാശാൻ. കവി, ഭാഷാപോഷകൻ, അദ്ധ്യാപകൻ, സമുദായ പരിഷ്കാരി, ലോക സേവകൻ എന്നിങ്ങനെ വിവിധ നിലകളിൽ ചരിത്രത്തിൽ രാമൻപിള്ള ആശാൻ സ്ഥാനം നേടിയിട്ടുണ്ട്.

രാമൻപിള്ളയാശാന്റെ കൂടെയുള്ള വിദ്യാഭ്യാസം കുഞ്ഞൻപിള്ളയിൽ വമ്പിച്ച പരിവർത്തനങ്ങൾ വരുത്തി. സംഗീതം, സാഹിത്യം എന്നിവയിൽ കൂടുതൽ ഉപസ്ഥിതി നേടാൻ അവസരം കിട്ടി. നല്ല ഈണത്തിൽ ശ്രുതിമധുരമായി രാമായണം, ഭാഗവതം മുതലായവ വായിക്കാൻ കുഞ്ഞൻപിള്ള അവിടെ നിന്നു് അഭ്യസിച്ചു ചുറുചുറുക്കും തന്റേടവുമുള്ള കുഞ്ഞൻപിള്ള ഒട്ടും വൈകാതെ പാഠശാലയിലെ വിദ്യാർത്ഥികളുടെ നേതാവായി. അക്കാലത്തു് ഒരു പാഠശാലയിൽ പല പ്രായത്തിലും ഉള്ള കുട്ടികളുണ്ടായിരിക്കും. അവരെയെല്ലാം ഒരേ സമയം പഠിപ്പിക്കാൻ ആശാനു സാധിക്കുകയില്ല. മുതിർന്ന വിദ്യാർത്ഥികളെക്കൂടി ഭാഗികമായി ആ ചുമതല ഏല്പിക്കും. താഴത്തെ കക്ഷ്യയിലുള്ള കുട്ടികളെ പഠിപ്പിക്കുക, അച്ചടക്കം പാലിക്കുക എന്നിവ പാഠശാലയിലെ ചട്ടമ്പിയുടെ (മോണിട്ടറുടെ) ചുമതലയാണ്. ഇന്നത്തെ മോണിട്ടറേക്കാൾ കൂടുതൽ അധികാരങ്ങൾ അന്നത്തെ 'ചട്ടമ്പി'ക്കുണ്ടായിരുന്നു. രാമൻപിള്ളയാശാന്റെ പാഠശാലയിൽ കുഞ്ഞൻപിള്ള 'ചട്ടമ്പി'യായി. അങ്ങനെ അദ്ദേഹം കുഞ്ഞൻപിള്ളച്ചട്ടമ്പി എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി.

കുഞ്ഞൻപിള്ളയുടെ സതീർത്ഥ്യനായിരുന്ന ഡോ: പല്പുവിന്റെ ജ്യേഷ്ഠനായിരുന്ന പരമേശ്വരൻ അവർ ഒന്നിച്ച് കളിച്ചുനടക്കുമായിരുന്നു ഒഴിവുസമയങ്ങളിൽ കൂട്ടുകാരുമൊത്തു വയൽവരമ്പിലും കടപ്പുറത്തുമൊക്കെ അലഞ്ഞുനടക്കും. അക്കാലത്തു പലപ്പോഴും കുഞ്ഞൻപിള്ളച്ചട്ടമ്പി ശംഖുമുഖത്തുചെന്ന് കടലിന്റെ ഗാംഭീര്യം നോക്കി വളരെ നേരം ഇരിക്കുമായിരുന്നു. നോക്കുന്നിടത്തെല്ലാം ഈശ്വരസാന്നിധ്യം ഉണ്ടെന്ന് അദ്ദേഹത്തിന് തോന്നിത്തുടങ്ങിയിരുന്നു.

കുഞ്ഞൻപിള്ള ചട്ടമ്പിയുടെ കൂട്ടുകാരധികവും പേട്ടയിലുള്ള ഈഴവ കുടുംബങ്ങളിൽപ്പെട്ടവരായിരുന്നു. അവരൊടൊപ്പം അദ്ദേഹം പലതരം കളിയിലും കായിക വിനോദങ്ങളിലും ഏർപ്പെട്ടു. തലപ്പന്തുകളി, കഴിപ്പന്തുകളി, കിളിത്തട്ടുകളി, ഗുസ്തി ഇവയിലൊക്കെ കുഞ്ഞൻപിള്ള നേതാവായിരുന്നു. വലിയ ഉദേശ്വരം ക്ഷേത്രത്തിലെ വിശാലമായ മണ്ണൽപ്പരപ്പ് അവരുടെ വിഹാരരംഗമായിമാറി.

അക്കാലത്തു് നായർജാതിയിൽ പെട്ട ഒരാൾ ഒരു ഈഴവനെ *തൊട്ടുതിന്നുവാൻ പാടില്ല എന്നായിരുന്നു വയ്പ്പ്. കുഞ്ഞൻപിള്ളയ്ക്കു് അങ്ങനെ യാതൊരു ജാതിഭേദവും ഇല്ലായിരുന്നു. പേട്ടയിൽ രാമൻപിള്ളയാശാന്റെ പാഠശാലയിൽ പഠിക്കുന്നകാലത്തു് പലപ്പോഴും ആ ബാലൻ ഊണും, ഉറക്കവുമൊക്കെ സതീർത്ഥ്യരായ ഈഴവരുടെ ഭവനങ്ങളിലാക്കി. മത്സ്യമാംസാദി ഉപയോഗിക്കുന്നിടത്തു മാത്രം പോകുകയില്ല. മദ്യം ഉള്ളിടത്തേക്കു തിരിഞ്ഞുനോക്കുകയില്ല. പല ദിവസങ്ങളിലും കിടപ്പും ഊണുമൊക്കെ പേട്ടയിൽ പരമേശ്വരന്റെ വീട്ടിലായിരുന്നു. ഈ വിവരം രാമൻപിള്ളയാശാൻ അറിഞ്ഞു. തന്റെ പ്രിയശിഷ്യൻ തൊട്ടു തിന്നു നടക്കുന്നതു് ആശാനു സഹിക്കാനായില്ല. ജാത്യാചാരങ്ങൾക്കു വിരുദ്ധമായി പ്രവർത്തിക്കുന്നതു തടയണം എന്നദ്ദേഹം വിചാരിച്ചു. അതിനാൽ ഒരു ദിവസം രാമൻപിള്ളയാശൻ ശിഷ്യനെ വിളിച്ചു ചോദിച്ചു.

''കുഞ്ഞൻ, പരമേശ്വരന്റെ വീട്ടിൽ പോയി ഊണു കഴിച്ചോ?''

''കഴിച്ചു. അതിലെന്താണു തെററ്?''

''അവർ ഈഴവരല്ലേ, നീ നായരും?''

''എനിക്കു് ആശാന്റെ വീടുപോലെ തന്നെ ആ വീടും. ഇവിടെ നിന്നും ഞാൻ ചിലപ്പോൾ ഊണു കഴിക്കാറുണ്ടല്ലോ.''

നായർ സമുദായത്തിലെ അവാന്തരവിഭാഗ വ്യവസ്ഥയിൽ അല്പം താണ ഒരു ഉപജാതിയിൽ പെട്ട ആശാന് ഉത്തരം മുട്ടിപ്പോയി. സകല

---

*''തൊട്ടുതിന്നുക'' എന്നുവച്ചാൽ കീഴ്ജാതിക്കാരനോടൊത്തു ഭക്ഷണം കഴിക്കുക. എന്നോ കീഴ്ജാതിക്കാരനെ തൊട്ടതിനുശേഷം കുളിക്കാതെ ഭക്ഷണം കഴിക്കുക എന്നോ അർത്ഥം.

മനുഷ്യരും തുല്യരാണെന്ന ഈ യുക്തിക്ക മുമ്പിൽ ആശാൻ ശിരസ്സ കുനി ക്കുകയും ചെയ്തു. പക്ഷേ പല നായർ വീട്ടുകാരും കുഞ്ഞൻ പിള്ളയെ ''തൊട്ടുതിന്നു നടക്കുന്ന തെണ്ടി''യെന്നു പറഞ്ഞു് അധിക്ഷേപിക്കുവാൻ തുടങ്ങി.

''ജാതി ചിന്തയിലൊന്നും കഴമ്പില്ല; ഈശ്വരസൃഷ്ടിയിൽ സകല ചരാചരങ്ങളും തുല്യരാണ്. ഒരു മനുഷ്യനെ തൊട്ടുതിന്നാൽ ജാതിഭ്രഷ്ടു ണ്ടാകുമെങ്കിൽ ഉണ്ടായിക്കോട്ടെ''- ഇതായിരുന്നു കുഞ്ഞന്റെ ചിന്താ ഗതി. കുഞ്ഞൻപിള്ളച്ചട്ടമ്പി പഠിക്കാൻ അതി സമർത്ഥനായിരുന്നു. ഏതു കാര്യവും ഒരിക്കൽ കേട്ടാൽ മതി. ഏതു പ്രവൃത്തിയും ഒരിക്കൾ കണ്ടാൽ മതി. സംഗീതത്തിൽ അസാമാന്യമായ അവഗാഹം അദ്ദേഹം നേടി. ഗഞ്ചിറയായിരുന്നു ഇഷ്ടപ്പെട്ട വാദ്യം. ഭജനമേളകളിൽ കുഞ്ഞൻ പിള്ള ഗഞ്ചിറയുമായി ചെല്ലും. അന്നു് അവിടെ വലിയ മേളക്കൊഴു പ്പായിരിക്കും. കഥകളിയും കുഞ്ഞൻപിള്ളയ്ക്കു് വളരെ ഇഷ്ടമായിരുന്നു. കുറെ ചിത്രരചനയും അദ്ദേഹം പഠിച്ചു. രാമൻപിള്ളയാശാന്റെ പള്ളി ക്കൂടത്തിൽനിന്നും നേടാവുന്ന അറിവൊക്കെ ഏതാണ്ടു് ആറുമാസക്കാലം കൊണ്ടു് അദ്ദേഹം നേടി. അടുത്തൊരു ഭദ്രകാളിക്ഷേത്രമുണ്ടായിരുന്നു. ചിലസമയങ്ങളിൽ കുഞ്ഞൻപിള്ളച്ചട്ടമ്പി അതിനുള്ളിൽ കയറി ധ്യാന നിരതനായിരിക്കും. പലപ്പോഴും വളരെ സമയം കുഞ്ഞൻപിള്ളയെ കാണാതെ സഹപാഠികൾ തിരക്കിനടക്കും. പിന്നീടു് ഭദ്രകാളി ക്ഷേത്രത്തിൽ നിന്നും വിളിച്ചുകൊണ്ടുവരും. കുറച്ചുനാൾകഴിഞ്ഞപ്പോൾ പലപ്പോഴും രാത്രികാലങ്ങളിലും കുഞ്ഞൻപിള്ളയെ കാണാനില്ലാതെ യായി. ഈ വിവരം ആശാൻ അറിഞ്ഞു. തന്റെ ശിഷ്യൻ വല്ല ദുർ മാർഗ്ഗത്തിലും കടന്നിയോ എന്നു സംശയിച്ചു് അയാൾ എവിടെയാ ണെന്നു കണ്ടുപിടിക്കണമെന്നു് ആശാൻ നിശ്ചയിച്ചു.

ഒരു ദിവസം രാത്രി പതിവുപോലെ കുഞ്ഞൻപിള്ളച്ചട്ടമ്പിയെ കാണാനില്ലെന്നു ശിഷ്യന്മാർ അറിവുകൊടുത്തു. ഉടനെ ഓലച്ചൂട്ടുവെട്ടവു മായി എല്ലാവരും തിരക്കി പുറപ്പെട്ടു. ഒരിടത്തും കണ്ടില്ല ഒടുവിൽ ചിലർ വെട്ടവുമായി വെളിപ്പറമ്പിലെ പഴയ ഭദ്രകാളിക്ഷേത്രത്തിലെത്തി. ചുററും ഭീകരന്മാരായ കരിമ്പനകൾ ഉയർന്നുനില്ക്കുന്നു. ചീവിടുകളുടെ കരച്ചിലും സൃഗാലന്മാരുടെ ഓരിയിടലും ഉയരുന്നു. ആ ഭീകരാന്തരീക്ഷത്തിൽ ആരു ടെ ഹൃദയവും ഭയം കൊണ്ടു ഒന്നു നടുങ്ങും.

ക്ഷേത്രത്തിനുള്ളിൽ വിഗ്രഹത്തോടു ചേർന്നു് ഒരു മനുഷ്യരൂപം ധ്യാ ന നിരതമായിരിക്കുന്നു. ചുററും നടക്കുന്നതൊന്നും അറിയുന്നതേയില്ല. ശിഷ്യന്മാർ ഗുരുവിനു വിവരം കൊടുത്തു. രാമൻപിള്ളയാശാൻ ആ കാഴ്ച കാണാനെത്തി. പരമാനന്ദനിർവൃതിയിൽ ലയിച്ചിരിക്കുന്ന ശിഷ്യനെ വിളിച്ചുണർത്തി ആലിംഗനം ചെയ്തു്. അദ്ദേഹം കൂട്ടിക്കൊണ്ടുപോയി.

★

### രണ്ട്

# പുതിയ വെളിച്ചം

കുഞ്ഞൻപിള്ള പുരാണങ്ങളിലും ശാസ്ത്രങ്ങളിലും അവഗാഹം നേടിക്കഴിഞ്ഞു. ഈശ്വരധ്യാനത്തിലൂടെ മനഃപക്വതയും സമ്പാദിച്ചു. വേദാന്തഗ്രന്ഥങ്ങൾ പലതും പഠിച്ചു. സംഗീത സാഹിത്യാദി കലകളും വശത്താക്കിയിട്ടുണ്ട്. ഇനി ഈ വിദ്യകളൊക്കെ ജീവിതത്തിൽ പ്രയോജനപ്പെടുത്തണം. മാത്രമല്ല, അമ്മയെ സംരക്ഷിക്കാനുള്ള വഴിയും കണ്ടെത്തണം. വീട്ടിലെ പട്ടിണി മനസ്സിനൊരു മഹാഭാരമായി എപ്പോഴും കൂടെയുണ്ട്. എന്തു പണിയെടുക്കാനും കുഞ്ഞൻപിള്ള സന്നദ്ധനായി. സർ ടി. മാധവറാവു അന്ന് തിരുവിതാംകൂർ ദിവാനായിരുന്നു. ദിവാൻജി തിരുവനന്തപുരത്ത് സർക്കാർ ആഫീസുകൾക്കുവേണ്ടി ഒരു പുതിയ കച്ചേരി പണികഴിപ്പിക്കാൻ തീരുമാനിച്ച് ബാർട്ടൺ എന്നൊരെഞ്ചിനീയറെ ആ ചുമതല ഏല്പിച്ചു. അങ്ങനെ ''പുത്തൻ കച്ചേരിയുടെ'' (ഇന്നത്തെ ഗവൺമെൻറ് സെക്രട്ടറിയേററ്) പണിനടക്കുകയാണ്. അതിനുവേണ്ടി ചെങ്കല്ലുണ്ടാക്കാൻ ഒരു പുതിയ ചൂള സ്ഥാപിച്ചു. (ആ സ്ഥലമാണിന്നത്തെ ചെങ്കൽച്ചൂള). അവിടെയുണ്ടാകുന്ന കല്ലും മണലും ചുമക്കാൻധാരാളം പണിക്കാരെ ആവശ്യം വന്നു. കുഞ്ഞൻപിള്ളയും ജോലിക്കാരുടെ കൂട്ടത്തിൽ ചേർന്നു. അന്നന്നു കിട്ടുന്ന കൂലി അമ്മയെ ഏല്പിക്കുകയായിരുന്നു പതിവ്. പിൽക്കാലത്ത് സെക്രട്ടറിയേററുമന്ദിരം കാണുമ്പോൾ, ''ഇതുണ്ടാക്കാൻ ഞാനും കുറെ കല്ലു ചുമന്നിട്ടുണ്ട്'' എന്നു സ്വാമികൾ പറയുമായിരുന്നു. ചുമട്ടുകാരൻെറ പണി അധിക ദിവസം നീണ്ടുനിന്നില്ല. കുടുംബത്തിലുള്ള ഒരു ജ്യേഷ്ഠസഹോദരനായിരുന്ന കൊല്ലൂർ കൃഷ്ണപിള്ള, കുഞ്ഞൻപിള്ളയുടെ കാര്യത്തിൽ ശ്രദ്ധാലുവായിരുന്നു. അദ്ദേഹത്തിന് നെയ്യാററിൻകര രജിസ്റ്റർ കച്ചേരിയിൽ ആധാരമെഴുത്തായിരുന്നു ജോലി. നല്ല വടിവൊത്ത കൈയക്ഷരവും മനോധർമ്മവുമുള്ള കുഞ്ഞൻപിള്ളച്ചട്ടമ്പിക്ക് ആധാരം പകർത്തുന്ന ജോലി പററുമെന്നു് ജ്യേഷ്ഠൻ വിചാരിച്ചു. കൃഷ്ണപിള്ള കുഞ്ഞനെ തൻെറ കൂടെ നെയ്യാററിൻകരയിലേക്കു കൂട്ടിക്കൊണ്ടുപോയി. ആധാരമെഴുത്തു ജോലി ഏല്പിച്ചു. അന്ന് ഒരാധാരം എഴുതിയാൽ ഒരു പണം പ്രതിഫലം കിട്ടും. ആദ്യദിവസം തന്നെ കുഞ്ഞൻപിള്ളക്ക് 8 പണം കൂലി കിട്ടി. ജോലിയാരംഭിച്ച ദിവസംതന്നെ ഇത്രയും കൂലികിട്ടിയതു് അഭിമാനകരമായ നേട്ടമായിരുന്നു

ഷണ്മുഖസുന്ദരം പിള്ള എന്നൊരാളായിരുന്നു രജിസ്ട്രേഷൻ ഇൻസ്പെക്ടർ. കുഞ്ഞൻപിള്ളയുടെ കൈയക്ഷരം അദ്ദേഹത്തെ ആകർഷിച്ചു. അവർ പരിചയപ്പെട്ടു. കുഞ്ഞൻപിള്ളയെപ്പോലെതന്നെ അദ്ദേഹത്തിനും

വേദാന്തത്തിൽ വലിയ താല്പര്യമുണ്ടായിരുന്നു. അദ്ദേഹം സുബ്രഹ്മണ്യഭക്തനുമായിരുന്നു. കുഞ്ഞൻപിള്ള ''ഷണ്മുഖദാസ''നാണെന്നറിഞ്ഞപ്പോൾ ഷണ്മുഖസുന്ദരം പിള്ളയ്ക്ക് പ്രത്യേകിച്ചും അടുപ്പം തോന്നി. അവർ ക്രമേണ അടുത്ത സുഹൃത്തുക്കളായിത്തീർന്നു. തുടർന്ന് രജിസ്ട്രേഷൻ ഇൻസ്പെക്ടർ ഒരു നിശ്ചയം ചെയ്തു. കുഞ്ഞൻപിള്ള ആധാരം എഴുതിയാലും ഇല്ലെങ്കിലും ദിവസവും 8 ചക്രം ഓഫീസിൽനിന്നും കൊടുക്കണം. കുഞ്ഞൻപിള്ളയ്ക്കും ഇതു സന്തോഷകരമായിരുന്നു. ദിവസവും ഒരു തുക അമ്മയ്ക്ക് അയച്ചുകൊടുക്കാമല്ലോ. ആധാരമെഴുത്തുകാരുടെ ജീവിതം പൊതുവെ ശോഭനമായിരുന്നില്ല. എന്നും എഴുതാൻ ആധാരം കിട്ടില്ല. അപ്പോൾ വീടു പട്ടിണിയാകും. തന്റെ കൂടെയുള്ള മറ്റെഴുത്തുകാരുടെ ദീനാവസ്ഥ കുഞ്ഞൻപിള്ളയെ വേദനിപ്പിച്ചു. അവർക്ക് ഒന്നും കിട്ടാത്ത ദിവസം തനിക്ക് കിട്ടുന്ന 8 ചക്രത്തിൽ നിന്നും ഒന്നും രണ്ടും ചക്രം വീതം അദ്ദേഹം അവർക്കു വീതിച്ചു കൊടുക്കും. ഇതിന് ജ്യേഷ്ഠൻ കുഞ്ഞനെ വിളിച്ചു വഴക്കു പറഞ്ഞിരുന്നു. പക്ഷെ ''അവരുടെ പട്ടിണി നമ്മുടെ പട്ടിണി പോലെ അല്ലേ'' എന്നു പറഞ്ഞ് കുഞ്ഞൻ ജ്യേഷ്ഠന്റെ കാലു പിടിക്കും. ''നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക'' എന്നു ക്രിസ്തുദേവൻ ഉപദേശിച്ചു. അതനുസരിക്കുന്ന എത്രപേരിന്നുണ്ട്? എന്നാൽ കുഞ്ഞൻപിള്ള പറയുന്നതുപോലെ പ്രവർത്തിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഭൂതദയ നിറഞ്ഞുനിന്നു. തനിക്കു കിട്ടുന്നതിലോഹരി ഒന്നും കിട്ടാത്തവർക്കു വീതിച്ചുകൊടുക്കുമ്പോൾ അദ്ദേഹം വലിയ ആനന്ദം അനുഭവിച്ചു. അവർക്കൊക്കെ അങ്ങനെ കുഞ്ഞൻപിള്ള കാണപ്പെട്ട ദൈവവുമായി.

തോവാളത്താലൂക്കിന്റെ തലസ്ഥാനമായിരുന്നു ഭൂതപ്പാണ്ടി. ചിലപ്പോൾ കൊല്ലൂർ കൃഷ്ണപിള്ള ഭൂതപ്പാണ്ടിയിലും ആധാരമെഴുതാൻ പോകുമായിരുന്നു. കൂടെ കുഞ്ഞൻപിള്ളയേയും കൊണ്ടുപോയി. പക്ഷേ അവിടെ വളരെ വരണ്ട കാലാവസ്ഥയായിരുന്നു. അസഹ്യമായ ചൂടു കാറ്റ്. കുഞ്ഞൻപിള്ളക്ക് ആ കാലാവസ്ഥ ഒട്ടും ഇഷ്ടപ്പെട്ടില്ല. ഒരു ദിവസം അവിടെ നിന്നു നെയ്യാറ്റിൻകരയ്ക്കു മടങ്ങാൻ തീരുമാനിച്ചു. ഒറ്റയ്ക്ക് കാൽനടയായി രാത്രിതന്നെ യാത്രയ്ക്കൊരുങ്ങി. അപകടം പിടിച്ചതാണ് ആ യാത്ര എന്നു പറഞ്ഞു ജ്യേഷ്ഠൻ തടഞ്ഞു. പക്ഷെ, ഭയമെന്താണെന്നറിഞ്ഞിട്ടില്ലാത്ത കുഞ്ഞൻപിള്ളച്ചട്ടമ്പിക്ക് ഒരു കൂസലുമില്ല. ''എന്നെ ആരും പിടിച്ചുതിന്നുകയില്ല.'' എന്നു പറഞ്ഞങ്ങ് ഇറങ്ങിനടന്നു. ജ്യേഷ്ഠന് ആകെ വേവലാതിയായി. കുഞ്ഞൻപിള്ള അപകടമൊന്നും കൂടാതെ നെയ്യാറ്റിൻകരയിൽ എത്തിച്ചേർന്നതായി അറിവു കിട്ടിയശേഷമേ സമാധാനമായുള്ളു.

ആധാരമെഴുത്ത് ഒരു മുഷിപ്പൻ പണിയാണ്. കുഞ്ഞൻപിള്ളയ്ക്കു മടുത്തു. ഒരു ദിവസം പണി ഉപേക്ഷിച്ച് വീട്ടിലേക്കു മടങ്ങി. ഇനിയെന്തുചെയ്യും? ഈശ്വരധ്യാനവും സംഗീതവും ഗുസ്തിയുമൊക്കെയായി നടക്കാം. അതുകൊണ്ട് ദാരിദ്ര്യം മാറുകയില്ലല്ലോ. എന്തെങ്കിലും ഒരു പണി നോക്കിയേ പറ്റൂ.

ആയിടയ്ക്കു് രസകരമായ ഒരു സംഭവമുണ്ടായി. തിരുവിതാംകൂർ ദിവാനായിരുന്ന ടി. മാധവറാവു പുത്തൻ കച്ചേരിയിൽ പുതിയ കണക്കെഴുത്തുകാരെ നിയമിക്കാൻ തീരുമാനിച്ചു. പലസ്ഥലത്തുനിന്നു മുപ്പാർശയുമായി ധാരാളം ഉദ്യോഗാർത്ഥികൾ എത്തി. ഭാഷയിലും കണക്കിലും നല്ല സമർത്ഥന്മാരെയാണു വേണ്ടതു്. ദിവാൻ അവർക്കെല്ലാം ഒരു പരീക്ഷ നല്കി. വളരെ വിഷമംപിടിച്ച കുറെ കണക്കുകളിട്ടുകൊടുത്തു. അടുത്തദിവസം രാവിലെ ഉത്തരം കണ്ടുപിടിച്ചുവരാൻ പറഞ്ഞു. അടുത്തദിവസം അവരൊക്കെ കൃത്യമായ ഉത്തരവുമായി മടങ്ങി വന്നു. എല്ലാവരുടെ ഉത്തരവും പൂർണ്ണമായി ശരി. ദിവാൻ കുഴങ്ങി. ഇതിലാരെ നിയമിക്കും? ഒന്നുകൂടി പരീക്ഷിക്കാനുറച്ചു. കുറെക്കൂടി വിഷമം പിടിച്ച കണക്കുകൾ കൊടുത്തു. അപ്പോഴും അവരെല്ലാം കൃത്യമായി ഉത്തരങ്ങളുമായി മടങ്ങിവന്നു. ഇതെങ്ങനെ സംഭവിച്ചു? ആരുടെയോ ബുദ്ധി ഇതിനു പിന്നിലുണ്ടു്. അവരോടു സത്യം തുറന്നു പറയാൻ ദിവാൻ ആവശ്യപ്പെട്ടു. കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നൊരാളാണു് തങ്ങൾക്കെല്ലാവർക്കും ഉത്തരങ്ങൾ പറഞ്ഞുതന്നതെന്നു് അവർ ബോധിപ്പിച്ചു. ദിവാനു കുഞ്ഞൻപിള്ളയെ കാണാൻ ആഗ്രഹമുണ്ടായി. ആളയച്ചുവരുത്തി. ഏതാനും കണക്കുകൾ കൊടുത്തു. എല്ലാത്തിനും കുഞ്ഞൻപിള്ള നിഷ്പ്രയാസം ഉത്തരങ്ങൾ പറഞ്ഞു. സമർത്ഥനായ ആ യുവാവിനെ ഉടൻതന്നെ കണക്കപ്പിള്ളയായി നിയമിച്ചു. മാസം 4 രൂപാ ശമ്പളവും നിശ്ചയിച്ചു. അങ്ങനെ കുഞ്ഞൻപിള്ളച്ചട്ടമ്പി ഹജൂർകച്ചേരിയിൽ ഉദ്യോഗസ്ഥനായി.

ദിവാനു് മതിപ്പുളവാക്കിയ മറ്റൊരു സംഭവമുണ്ടായി. ശമ്പളം കൊടുക്കേണ്ട ദിവസം വന്നു. കുഞ്ഞൻപിള്ളയുടെ ജോലിയുടെ ശ്രേഷ്ഠതയും പെരുമാറ്റവും അദ്ദേഹത്തെ തൃപ്തനാക്കിയിരുന്നു. അതുകൊണ്ടു് നാലു രൂപായ്ക്കുപകരം പത്തു രൂപാ ശമ്പളം കൊടുത്തു. കുഞ്ഞൻപിള്ളച്ചട്ടമ്പി അതിൽനിന്നും 4 രൂപാ മാത്രം എടുത്തിട്ടു് ബാക്കി തിരിച്ചു കൊടുത്തു!

''ഇതെന്താണിങ്ങനെ?'' ദിവാൻ അമ്പരന്നു.

''എന്റെ ശമ്പളം 4 രൂപയാണു്. സമ്മാനം ഞാൻ വാങ്ങാറില്ല'' കുഞ്ഞൻപിള്ള മറുപടി കൊടുത്തു. തനിക്കു് അനർഹമായതു് ഒരിടത്തുനിന്നും സ്വീകരിക്കുകയില്ല എന്നതായിരുന്നു അദ്ദേഹത്തിന്റെ ജീവിതവ്രതം. ജീവിക്കാനാവശ്യമുള്ളതു കിട്ടണം. അതിൽ കൂടുതലായാൽ ജീവിതത്തോടു് ആസക്തി വർദ്ധിക്കും. സുഖത്തിനുപിന്നാലെ അലയാൻ തുടങ്ങിയാൽ ഒരിക്കലും ശാന്തി ലഭിക്കുകയുമില്ല.

ഹജൂർക്കച്ചേരിയിൽ ത്രിവിക്രമൻ തമ്പി എന്നൊരു മേലുദ്യോഗസ്ഥനുണ്ടായിരുന്നു. മഹാവീരപരാക്രമി! ആയില്യം തിരുനാൾ മഹാരാജാവു് കല്പിച്ചയുടനേ കേരളവർമ്മ വലിയ കോയിത്തമ്പുരാനെ വിലങ്ങുവച്ചു പിടിച്ചുകൊണ്ടുപോയതു് തമ്പിയായിരുന്നു. ആരെയും കൂസാത്ത

കുഞ്ഞൻപിള്ളയെ ത്രിവിക്രമൻതമ്പി കാര്യമായിട്ടെടുത്തില്ല. പ്രത്യേകിച്ചും ആ യുവാവു് ദിവാന്റെ കണ്ണിലുണ്ണിയായതിനാൽ തമ്പിക്കു് അസൂയയുമുണ്ടായിരുന്നിരിക്കണം. കീഴ്ജീവനക്കാരെല്ലാം അയാളെ അത്യധികം ഭയപ്പെട്ടിരുന്നു. കുഞ്ഞൻപിള്ള കാരണമില്ലാതെ ആരെയും ഭയപ്പെടുകയില്ലല്ലോ.'താൻ ജോലിചെയ്യുന്നു: വേതനം പററുന്നു; അതു് ആരുടെയും ഔദാര്യംകൊണ്ടല്ല.' എന്നായിരുന്നു കുഞ്ഞൻപിള്ളയുടെ മനോഭാവം.

കുറച്ചുദിവസത്തെ അവധിയെടുക്കാൻ ആഗ്രഹിച്ചു് കുഞ്ഞൻപിള്ള ഒരുദിവസം മേലധികാരിയായ ത്രിവിക്രമൻ തമ്പിക്കു് ഒരപേക്ഷ കൊടുത്തു. തമ്പി അവധി കൊടുക്കാൻ വിസമ്മതിച്ചു.

''എനിക്കു് അവധി കൂടിയേ തീരൂ.'' കുഞ്ഞൻപിള്ളയുടെ ദൃഢസ്വരം.

''ഇല്ല. ഞാൻ നാളെ വരുമ്പോൾ തന്നെ കൃത്യമായി സ്ഥാനത്തു കാണണം.'' തമ്പിയുടെ ഗർജ്ജനം.

''ഉം. എന്നാൽ ഞാൻ നാളെ ഏതു സ്ഥാനത്തുണ്ടോ ആ സ്ഥാനത്തു് എന്നെ വന്നു നോക്കണം.'' കുഞ്ഞൻപിള്ളയുടെ മറുപടി.

ലോകമേ തറവാടായ ആ ഭാവിജഗദ്ഗുരുവിനെ ഒരു കച്ചേരിക്കണക്കെഴുത്തുകാരനായി കുടുക്കിയിടുവാൻ ആർക്കു കഴിയും? അന്നുതന്നെ ജോലി വലിച്ചെറിഞ്ഞു. കേരളത്തിന്റെ മഹാഭാഗ്യം! ആധ്യാത്മിക മാർഗ്ഗത്തിലേക്കു കടക്കാനുള്ള ആദ്യത്തെ കാൽവയ്പായിരുന്നു അതു്.

പേട്ടയിൽ രാമൻപിള്ളയാശാന്റെ നേതൃത്വത്തിൽ 'ജ്ഞാനപ്രജാഗരം' എന്നൊരു സമാജമുണ്ടായി. സംസ്കാരാഭിമുഖ്യമുള്ള യുവാക്കളെ അതു് ആകർഷിച്ചു. കൂടുതൽ അറിവുനേടാനും, നേടിയതു പ്രകടിപ്പിക്കാനും ഒരവസരം കിട്ടിയിരിക്കുന്നു. മതപരമായ വാദപ്രതിവാദങ്ങളും, സംഗീത പാഠം, വേദാന്ത പ്രഭാഷണങ്ങൾ എന്നിവ നിത്യവും ഉണ്ടായിരിക്കും. തിരുവനന്തപുരത്തും പരിസരത്തുമുള്ള നിരവധി യുവാക്കൾ പേട്ടയിൽ ഒത്തുകൂടി. കുഞ്ഞൻപിള്ളച്ചട്ടമ്പി അവിടെയൊരു നിത്യനായി. ജ്ഞാനപ്രജാഗരം സഭയിൽ പതിവുകാരനായിരുന്ന മററൊരു യുവാവു് കോളേജു വിദ്യാർത്ഥിയായിരുന്ന സുന്ദരം പിള്ളയായിരുന്നു. പിന്നീടദ്ദേഹം പ്രൊഫസർ സുന്ദരംപിള്ളയെന്ന പേരിൽ അറിയപ്പെട്ടു. സുന്ദരംപിള്ളയുമായുള്ള സഹവാസം കൊണ്ടു് ധാരാളം ഇംഗ്ലീഷ്ഗ്രന്ഥങ്ങളുടെ തത്ത്വം ഗ്രഹിക്കാൻ കുഞ്ഞൻപിള്ളക്കു് അവസരം കിട്ടി.

തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡൻറ് താമസിച്ചിരുന്നതു് തയ്ക്കാട് റസിഡൻസിയിലായിരുന്നു. അന്നു് അവിടത്തെ മാനേജരായിരുന്നതു് ''തയ്ക്കാട്ടു് അയ്യാസ്വാമി'' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരാളായിരുന്നു. ഒരു വിശിഷ്ടയോഗിയായി അക്കാലത്തു പേരുകേട്ടി

ന്നു അയ്യാസ്വാമി പേട്ടയിലെ ജ്ഞാനപ്രജാഗരം സംഘത്തിൽ സംബന്ധിക്കുക പതിവായിരുന്നു. അദ്ദേഹവുമായി കുഞ്ഞൻപിള്ള പരിചയപ്പെട്ടു. യോഗാഭ്യാസത്തിലെ ചില ഉന്നതശ്രേണികൾ അങ്ങനെ കയറുവാൻ സാധിച്ചു. കൂടാതെ തമിഴിലുള്ള വേദാന്തചിന്താപദ്ധതികളും ചില ഗ്രന്ഥിമുറകളും ഗ്രഹിക്കാനും അയ്യാസ്വാമിയുമായുള്ള പരിചയം പ്രയോജനപ്രദമായി.

ജ്ഞാനപ്രജാഗരം സഭയിൽ സ്വാമിനാഥദേശികൻ എന്നൊരു തമിഴ് പണ്ഡിതൻ പങ്കെടുക്കാറുണ്ടായിരുന്നു. ഇന്ന് യൂണിവേഴ്സിറ്റികോളേജ് എന്നറിയപ്പെടുന്ന അന്നത്തെ ''മഹാരാജാസ്കോളേജിലെ'' തമിഴ് പ്രൊഫസറായിരുന്നു ദേശികൻ. തമിഴിൽ കൂടുതൽ പാണ്ഡിത്യം സമ്പാദിക്കണമെന്നുറച്ച കുഞ്ഞൻപിള്ള ദേശികനെ അക്കാര്യത്തിൽ ഗുരുവായി വരിച്ചു. വിജ്ഞാനദാഹിയായ ആ യുവാവിനെ ദേശികനും സസന്തോഷം ശിഷ്യനായി സ്വീകരിച്ചു. കുഞ്ഞൻപിള്ളച്ചട്ടമ്പി ദേശികന്റെ ഭവനത്തിൽ ഒരു നിത്യനായിത്തീർന്നു. തമിഴിലെ വലിയവേദാന്തഗ്രന്ഥങ്ങളും, ശാസ്ത്രഗ്രന്ഥങ്ങളും, പുരാണങ്ങളുമെല്ലാം കുറച്ചുനാൾകൊണ്ടു കുഞ്ഞൻപിള്ള വശമാക്കി. ആര്യസംസ്കാരത്തിന്റെ അതിപ്രസരം കൂടാത്ത ശുദ്ധ ദ്രാവിഡസംസ്കാരം എന്തെന്നു ഗ്രഹിക്കാനും അതിന്റെ മഹത്വം ഉൾക്കൊള്ളാനും അങ്ങനെ സാധ്യമായി. തമിഴ് ഭാഷയോട് അദ്ദേഹത്തിന് അഗാധമായ ആത്മബന്ധം ഉദിച്ചു. തമിഴ്നാട്ടിൽചെന്നു് തമിഴിൽ ഉപരിപഠനം നടത്തണമെന്ന ആഗ്രഹം ജനിക്കുകയും ചെയ്തു.

അന്നൊക്കെ നവരാത്രികാലം തിരുവനന്തപുരത്ത് വലിയ ഉത്സവമായിരുന്നു. പൂജവയ്പു കഴിഞ്ഞാൽ ഗംഭീരമായ നവരാത്രി സദസ്സു തുടങ്ങും. രാജ്യത്തിന്റെ നാനാഭാഗത്തു നിന്നുമുള്ള പണ്ഡിതന്മാർ അതിൽ പങ്കെടുക്കാനെത്തുക പതിവായിരുന്നു. അതോടൊപ്പം സംഗീത വിദ്വാന്മാരുടെ കച്ചേരികളും ഉണ്ടായിരിക്കും. പണ്ഡിതന്മാർ തമ്മിൽ നടക്കുന്ന വാദപ്രതിവാദങ്ങൾ അന്തരീക്ഷത്തെ മുഖരിതമാക്കും. ജ്ഞാനഭിക്ഷുക്കൾക്കും വിവിധശാസ്ത്ര കുതുകികൾക്കും അത്യുത്സാഹപ്രദമായിരുന്നു തിരുവനന്തപുരത്തെ നവരാത്രി മഹോത്സവം. ജിജ്ഞാസുക്കളായ യുവാക്കളെല്ലാം ഉത്സവസ്ഥലത്തു തടിച്ചു കൂടും.

സ്വാമിനാഥ ദേശികനും കുഞ്ഞൻപിള്ളയുമൊത്തു് നവരാത്രി പണ്ഡിതസദസ്സു കാണാനെത്തി. തമിഴ്നാട്ടിലെ മഹാപണ്ഡിതനും വേദവേദാന്തശാസ്ത്ര പാരംഗതനുമായ ശ്രീ സുബ്ബാജടാപാഠികൾ അന്ന് സദസ്സിൽ പങ്കെടുക്കുന്നുണ്ടായിരുന്നു. കുഞ്ഞൻപിള്ളയും ഒരററത്ത് ഒതുങ്ങി നിന്നു്, ജടാപാഠികളുടെ പ്രഭാഷണം മതിയാവോളം ആസ്വദിച്ചു. നിമിഷങ്ങൾ കഴിയുന്തോറും ആ മഹാനോടുള്ള ആദരവു വർദ്ധിച്ചുവന്നു. അദ്ദേഹവുമായി പരിചയപ്പെടണമെന്ന് അടങ്ങാത്ത ആഗ്രഹമുണ്ടായി, വഴിയുണ്ടാക്കാമെന്ന് സ്വാമിനാഥ ദേശികൻ ഏററു.

സുബ്ബാജടാപാഠികൾ പ്രഭാഷണം കഴിഞ്ഞു വിശ്രമിക്കുമ്പോൾ സ്വാമിനാഥദേശികനും കുഞ്ഞൻപിള്ളയും അദ്ദേഹത്തിന്റെ അടുത്തു ചെന്നു. ദേശികൻ ജിജ്ഞാസുവായ കുഞ്ഞൻ പിള്ളച്ചട്ടമ്പിയെ ജടാപാഠികൾക്കു പരിചയപ്പെടുത്തികൊടുത്തു. അവർ തമ്മിൽ അല്പസമയം സംഭാഷണം നടത്തി. നിഷ്ക്കളങ്കമായ ഭക്തി, അത്ഭുതകരമായ ധാരണാശക്തിയും പ്രതിഭാവിലാസവും, ഉത്കടമായ ജിജ്ഞാസ, തികഞ്ഞ വിനയം എന്നിവയുള്ള ആ യുവാവിനെ ജടാപാഠികൾക്ക് വളരെ ഇഷ്ടപ്പെട്ടു. അദ്ദേഹം കുഞ്ഞൻപിള്ളയെ തന്നോടൊപ്പം തന്റെ ജന്മദേശമായ കല്ലിടൈക്കുറിച്ചിയിലേക്കു വരാൻ ക്ഷണിച്ചു. ഉപരി വിദ്യാഭ്യാസത്തിനു കൊതിച്ചിരുന്ന കുഞ്ഞൻ പിള്ളയ്ക്ക് തേടിയ വള്ളി കാലിൽ ചുററിയതുപോലെ അനുഭവപ്പെട്ടു. ദൈവം തന്റെ മുന്നിൽ ഇതാ ഒരു നിധി തുറന്നു വച്ചിരിക്കുന്നു. അദ്ദേഹം സസന്തോഷം ജടാപാഠികളുടെ ക്ഷണം സ്വീകരിച്ച് കല്ലിടൈക്കുറിച്ചിയിലേക്കു പോയി. ജടാപാഠികൾക്ക് സ്വന്തം പുത്രനോടെന്നപോലെ സ്നേഹവാത്സല്യങ്ങൾ ആ ശിഷ്യനോടുണ്ടായിത്തീരുവാൻ അധികകാലം വേണ്ടിവന്നില്ല.

തമിഴ്നാട്ടിലാകെ ആദരിക്കപ്പെട്ടുപോന്ന വിശിഷ്ട പുരുഷനായിരുന്നു സുബ്ബാജടാപാഠികൾ. 'സുബ്ബാജടാവല്ലഭർ' എന്ന പേരിലായിരുന്നു കല്ലിടൈക്കുറിച്ചിയിലെങ്ങും അദ്ദേഹം അറിയപ്പെട്ടിരുന്നത്. വേദാന്തം, തർക്കം, വ്യാകരണം തുടങ്ങിയ വിവിധ ശാസ്ത്രങ്ങളിൽ അദ്ദേഹത്തെ കവച്ചുവയ്ക്കാനാരുമുണ്ടായിരുന്നില്ല. ജടാപാഠികളെ കാണാനും ശാസ്ത്രചർച്ചകളിലേർപ്പെടാനും വരുന്ന പണ്ഡിതന്മാർ നിരവധിയായിരുന്നു. ജടാപാഠികളുടെ ഭവനത്തിൽ എപ്പോഴും വിജ്ഞാനപ്രഭ പ്രസരിച്ചിരുന്നു. അവിടത്തെ മണൽത്തരികൾക്കുപോലും ശാസ്ത്രപാണ്ഡിത്യമുണ്ടായിരുന്നുപോലും. അതെ; ''മുല്ലപ്പൂമ്പൊടിയേററു കിടക്കും കല്ലിനുമുണ്ടാമൊരുസൗരഭ്യം'' എന്നാണല്ലോ.

കുഞ്ഞൻപിള്ളച്ചട്ടമ്പി ജടാപാഠികളുടെ ആശ്രിതനും ശിഷ്യോത്തമനുമായി മൂന്നുവർഷക്കാലം താമസിച്ചു. വേദങ്ങൾ, ഉപനിഷത്തുകൾ, ഇതര വേദാന്തഗ്രന്ഥങ്ങൾ, തർക്കം, വ്യാകരണം, കാവ്യമീമാംസ തുടങ്ങിയവയൊക്കെ അഭ്യസിച്ചു. എന്തും ഒരിക്കൽ കേട്ടാൽ പിന്നീടുമറക്കാത്ത സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നു. മഹർഷി തുല്യനായ ഗുരുവിനു സ്വശിഷ്യനോട് പ്രാണതുല്യമായ വാത്സല്യവുമുണ്ടായിരുന്നു. അവർ തമ്മിൽ പിരിഞ്ഞിരിക്കുക അപൂർവ്വമായിരുന്നു ജടാപാഠികൾ തനിക്കുള്ള അറിവു മുഴുവൻ ശിഷ്യനിലേക്കു പകർന്നു.

സുബ്ബാജടാപാഠികളുടെ മഠത്തിനു സമീപം ഒരു മഹായോഗി പാർത്തിരുന്നു. സമയം കിട്ടുമ്പോൾ കുഞ്ഞൻപിള്ള അദ്ദേഹത്തിനെ സമീപിച്ച് തമിഴ്രീതിയിലുള്ള യോഗാഭ്യാസ മുറകൾ വശത്താക്കിപ്പോന്നു. തമിഴ്നാട് പണ്ടേ സംഗീതത്തിനു കീർത്തികേട്ട സ്ഥലമാണല്ലോ. കല്ലിടൈക്കുറിച്ചിയിലെ താമസം തനിക്കു ജന്മനാസിദ്ധിച്ചിട്ടുള്ള സംഗീത പാടവം വികസിപ്പിക്കാനും അദ്ദേഹം ഉപയോഗിച്ചു.

* * * * * * * * * * * *

ഗുരുകുലവാസം അവസാനിച്ചു. ജടാപാഠികൾ പ്രിയ ശിഷ്യനെ ഹൃദയപൂർവ്വം അനുഗ്രഹിച്ചു. ശിഷ്യൻ പഠനം പൂർത്തിയായി ലോകയാത്ര ആരംഭിക്കുകയാണ് മൂന്നു കൊല്ലംമുമ്പ് അവിടെ വന്നതുപോലെ വെറും കുഞ്ഞൻപിള്ള ചട്ടമ്പിയായിട്ടല്ല ശിഷ്യൻ മടങ്ങിപ്പോകുന്നത്. വേദ വേദാന്തസാരജ്ഞനും സകലശാസ്ത്ര വിശാരദനുമായ മഹാപണ്ഡിതനായിട്ടാണ്. തീർച്ചയായും തന്റെ ശിഷ്യോത്തമൻ സർവ്വലോക ബഹുമാന്യനായിത്തീരും എന്ന് ആ ഗുരുവിനു നിശ്ചയമുണ്ടായിരുന്നു. ജടാപാഠികൾ അരുമ ശിഷ്യനെ കണ്ണുനീരോടെ യാത്രയാക്കി. തിരുവനന്തപുരത്തേക്കുള്ള മടക്കയാത്രയും ശരിയായി പ്രയോജനപ്പെടുത്താനുറച്ച കുഞ്ഞൻപിള്ള കുറെ മാസങ്ങൾ തെക്കേയിന്ത്യ മുഴുവൻ ചുററിസഞ്ചരിക്കുകയാണു ചെയ്തത്. അനവധി പണ്ഡിതന്മാരും യോഗികളുമായി പരിചയപ്പെട്ടു. തമിഴിലും സംസ്കൃതത്തിലുമുള്ള ചില ഉപരി ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കുന്നതിനും ഈ കാലഘട്ടം പ്രയോജനപ്പെടുത്തി.

നാഗരുകോവിലിനടുത്ത് മരുത്വാമല എന്നൊരു സ്ഥലമുണ്ട്. രാമായണത്തിൽ ഒരു മരുത്വാമലയെക്കുറിച്ചു പരാമർശമുണ്ടല്ലോ. (ഹനുമാൻ ലങ്കയിലേക്കുകൊണ്ടുപോയ ആ ഗിരിഖണ്ഡത്തിൽ നിന്നടർന്നുവീണതാണത്രെ ഈ മല) അനേകം മഹാ സിദ്ധന്മാർ മരുത്വാമലയെ ആവാസഭൂമിയാക്കിയിട്ടുണ്ട്. നിരവധി അപൂർവ്വങ്ങളായ ഔഷധസസ്യങ്ങൾ അവിടെയുണ്ടായിരുന്നു. ഷണ്മുഖദാസനായ കുഞ്ഞൻപിള്ളയും കുറെനാൾ മരുത്വാമലയിൽ വസിച്ച് ഏകാന്തധ്യാനത്തിൽ മുഴുകി. അക്കാലത്ത് വെറും പച്ചിലകളും ഫലമൂലാദികളും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ഭക്ഷണം. അവിടെവച്ച് ഒരു പുതിയ സിദ്ധനെക്കണ്ടുമുട്ടി. കുമാരവേലു നാടാർ. ''ആത്മാനന്ദസ്വാമികൾ'' എന്ന പേരിലായിരുന്നു അദ്ദേഹം അറിയപ്പെട്ടിരുന്നത്. അദ്ദേഹത്തോടൊപ്പം ഏതാനും നാൾ പാർത്തു. മർമ്മസൂത്ര പ്രയോഗങ്ങളും യോഗാഭ്യാസത്തിൽ ചില പുതിയസിദ്ധികളും കൈവശമാക്കി.

അവിടെനിന്നും കുഞ്ഞൻപിള്ള വീണ്ടും സഞ്ചാരം തുടങ്ങി മഹാന്മാരെയും സിദ്ധന്മാരെയും എവിടെക്കണ്ടാലും ബന്ധപ്പെടും. ആരിൽ നിന്നാണ് നൂതനമായ അറിവു ലഭിക്കുക എന്നറിയില്ലല്ലോ. അക്കാലത്ത് ഒരു മുസ്ലീം സിദ്ധനിൽ നിന്നും അദ്ദേഹം ഖുറാൻ പഠിച്ചു. പിന്നീട് തായി അമ്മാൾ, ആമ്മാം സ്വാമികൾ എന്നിവരുമായി പരിചയപ്പെടാനും, അനേകം യോഗരഹസ്യങ്ങൾ വശമാക്കാനും സാധിച്ചു. ക്രിസ്തുമതത്തെ കുറിച്ചും മനസ്സിലാക്കാൻ അദ്ദേഹം ആഗ്രഹിക്കുകയും ബൈബിൾ ഹൃദിസ്ഥമാക്കുകയും ക്രിസ്തുമതതത്വങ്ങളിൽ അവഗാഹം നേടുകയും ചെയ്തു.

കുഞ്ഞൻപിള്ള നാട്ടിൽ മടങ്ങിയെത്തി. പക്ഷെ അധികനാൾ വീട്ടിൽ വെറുതെ തങ്ങിയില്ല. അറിവിനുവേണ്ടിയുള്ള അന്വേഷണം തുടർന്നുകൊണ്ടിരുന്നു. എട്ടരയോഗത്തിൽപെട്ട മറെറാരു പ്രസിദ്ധമായ മഠമാണ് ''കൂപക്കര മഠം''. അവിടെ അമൂല്യങ്ങളായ അനേകം ഗ്രന്ഥ

ങ്ങളുണ്ടായിരുന്നു. അദ്ദേഹം മൂത്തപോററിയുടെ അനുവാദം വാങ്ങി കൃപ ക്കര മഠത്തിലെ ഗ്രന്ഥപ്പുരയിൽ കടന്നു. പിന്നെ മൂന്നുനാലു ദിവസം ഗ്രന്ഥങ്ങളുടെ ലോകത്തിൽ ഒരു ഉഗ്രതപസ്യയായിരുന്നു; ശരീര ത്തിൻെറ വിശപ്പെല്ലാം മറന്ന് ബുദ്ധിയുടെ വിശപ്പുമാററാനുള്ള തീവ്രയത്ന മായിരുന്നു. വൈദ്യം, ജ്യോതിഷം, മർമ്മശാസ്ത്രം, മന്ത്രങ്ങൾ, എന്നി വയൊക്കെയുൾക്കൊള്ളുന്ന മഹാഗ്രന്ഥങ്ങൾ വിശദമായി പഠിച്ചു. ക്ഷേത്ര ങ്ങളിൽ പൂജ, ഉത്സവബലി, ശ്രീഭൂതബലി, ബിംബപ്രതിഷ്ഠ മുതലായവ നടത്തുന്നതിനുള്ള മന്ത്രങ്ങൾ പ്രത്യേകിച്ചും വശത്താക്കി.

ഇത്രയൊക്കെയായിട്ടും ഹൃദയഗ്രന്ഥി ഭേദിക്കുന്ന ആത്യന്തികമായ ആത്മജ്ഞാനം ലഭിക്കാത്തതിൽ അദ്ദേഹം ഖിന്നനായിരുന്നു. ജ്ഞാനം നേടണം. വിമുക്തനാകണം. അതിനൊരു ഗുരുവേണം. ഗുരുവിനെ തേടിയുള്ള യാത്രയാരംഭിച്ചു. വിശ്രമമറിയാത്ത തീർത്ഥയാത്ര. നെടുമങ്ങാട്, നെയ്യാററിൻകര, എന്നിങ്ങനെ പല സ്ഥലങ്ങളിലും അലഞ്ഞുനടന്നു. അപ്പോഴാണ് പ്രിയമാതാവ് അത്യാസന്നനിലയിലാണ് എന്ന വിവരം ലഭിച്ചത്. ശ്രീശങ്കരാചാര്യ സ്വാമികൾ അമ്മയുടെ അന്ത്യസമയത്ത് സ്വഗൃഹത്തിലെത്തി ആ മഹതിക്കുമോക്ഷം കൊടുത്തതായി കേട്ടിട്ടുണ്ടല്ലോ. അതുപോലെ ഷൺമുഖദാസനും ഉള്ളൂർക്കോട്ടെത്തി, അന്ത്യനാളുകളിൽ മാതാവിനെ ശുശ്രൂഷിച്ചു. ആ സാധ്വി കൃതാർത്ഥയായി സംസാരസാഗരം കടന്നു. ''ഇനി എനിക്കീഭൂമിയിൽ യാതൊരു ബന്ധവുമില്ല.'' എന്നു പ്രഖ്യാപിച്ചുകൊണ്ട് അന്നു തന്നെ കുഞ്ഞൻപിള്ള പിറന്ന വീട് ഉപേക്ഷി ച്ചു. വിശാലമായ ലോകത്തെ സ്വന്തം തറവാടാക്കി. പിന്നീടൊരിക്കലും അദ്ദേഹം സ്വന്തം ഭവനത്തിൽ കാലുകുത്തിയിട്ടില്ല. വീണ്ടും ദീർഘമായ സഞ്ചാരമാരംഭിച്ചു.

വടിവീശ്വരം എന്ന സ്ഥലം. അവിടൊരു വീട്ടിൽ ഒരു സദ്യ നട ക്കുന്നു. കുറെ എച്ചിലിലകൾ ഒരിടത്തെറിഞ്ഞിരിക്കുന്നു. അവിടെ ഭ്രാന്തനെ പ്പോലെ പ്രാകൃതനായ ഒരാളെ കണ്ടു. അയാൾക്കു ചുററും നിരവധി പട്ടി കൾ. പ്രാകൃതൻ എച്ചിൽ തിന്നുകയോ പട്ടികളെ തീററുകയോ ഒക്കെയാ ണ്. എപ്പോൾ കണ്ടാലും പരസ്പരം കടിപിടികൂടുന്ന ശ്വാനന്മാർ അനു സരണയോടെ, ഐക്യത്തോടെ ഭ്രാന്തൻെറ ചുററും കൂടിയിരിക്കുന്ന കാഴ്ച, കുഞ്ഞൻപിള്ളച്ചട്ടമ്പി നോക്കിനിന്നു. ഈ ശ്വാനന്മാരെ തന്നിലേയ്ക്കാ കർഷിക്കുന്ന എന്തോ ഒരു ദിവ്യത്വം ആ പ്രാകൃതനിലുണ്ടെന്നുള്ളതു തീർച്ച യാണ്. ഭ്രാന്തൻ, ഭ്രാന്തൻ എന്നു പറഞ്ഞു് ചില കുട്ടികൾ കല്ലെറിയു വാൻ തുടങ്ങി. പക്ഷേ ഭ്രാന്തന് യാതൊരു കുലുക്കവുമില്ല. ലോകത്തു നടക്കു ന്നതൊന്നും അയാൾ അറിയുന്നതുമില്ല. സർവ്വചരാചരങ്ങളേയും കൂട്ടിയി ണക്കുന്ന അത്ഭുതസിദ്ധിയുള്ള ആ മനുഷ്യൻ സാധാരണക്കാരനല്ലെന്ന് കുഞ്ഞൻപിള്ളയ്ക്ക് ബോധ്യമായി. ഒരു പക്ഷെ താൻ തേടി നടന്ന ഗുരു ഇതു തന്നെയാകാം. പെട്ടെന്ന് പ്രാകൃതൻ തലയുയർത്തിനോക്കി. കുഞ്ഞൻ പിള്ളയെക്കണ്ടു അയാൾ എണീററു നടക്കാൻ തുടങ്ങി. കുഞ്ഞൻപിള്ളയും പിന്നാലെ നടന്നു. എത്ര നടന്നിട്ടും കൂടെയെത്തുന്നില്ല. നടത്തത്തിനു

വേഗതക്കൂട്ടി. അപ്പോൾ ഭ്രാന്തൻ ഓടിത്തുടങ്ങി. ചട്ടമ്പിയും പിന്നാലെ ഓട്ടമായി. ആ മനുഷ്യൻ ഒരു ചെറിയ വനത്തിനുള്ളിൽ പ്രവേശിച്ചു. കുഞ്ഞൻപിള്ളച്ചട്ടമ്പി പിന്നാലെയുണ്ട്. ഓടിയോടിത്തളർന്നു. ഒടുവിൽ ബോധഹീനനായി നിലംപതിച്ചു.

കണ്ണുതുറന്നപ്പോൾ കുഞ്ഞൻപിള്ള പ്രാകൃത വേഷധാരിയുടെ മടിയിൽ കിടക്കുകയാണ്. അസാധാരണമായ ശോഭ ആ മുഖത്തുനിന്നു വഴിയുന്നു. കണ്ണുകളിൽ പ്രത്യേകിച്ചും ദിവ്യത്വത്തിൻെറ തേജസ്സ് പ്രാകൃതൻ യുവാവിനെ ആലിംഗനം ചെയ്തു. ആ പ്രാകൃതവേഷധാരി മഹാ സിദ്ധനായ ഒരു അവധൂതനായിരുന്നു. യഥാർത്ഥജ്ഞാനം നേടാൻ കുഞ്ഞൻപിള്ള അർഹനാണ് എന്നദ്ദേഹം ഗ്രഹിച്ചു. ഇനി അമാന്തിക്കേണ്ടതില്ല. അദ്ദേഹം ആ ശരീരത്തിൽ തലോടി; കർണ്ണങ്ങളിൽ ആത്മജ്ഞാനം പകരുന്ന ദിവ്യസന്ദേശം ഓതികൊടുത്തു. അമേയമായ ജ്ഞാനാമൃതം നുകർന്ന് പരമാനന്ദത്തിൽ ലയിച്ചു. ഷൺമുഖദാസൻ ഗുരുവിൻെറ പാദകമലങ്ങളിൽ പ്രണമിച്ചു. തൻെറ നിതാന്തമായ അന്വേഷണം ഇതാ സഫലമായിരിക്കുന്നു. 28 വർഷത്തെ ജീവിതയാത്രയുടെ പക്വമായ മധുരഫലം കരഗതമായിരിക്കുന്നു. അങ്ങനെ കുഞ്ഞൻപിള്ളച്ചട്ടമ്പി യോഗസിദ്ധനും ജ്ഞാനസിദ്ധനുമായ വിദ്യാധിരാജ സ്വാമി തിരുവടികളായി മാറി.

★

**മൂന്ന്**

# സാധാരണക്കാരനായ സിദ്ധൻ

സംസാരബന്ധവിച്ഛേദകമായ ആത്മജ്ഞാനം നേടിയ വിദ്യാധിരാജൻ പിന്നീട് നാട്ടിൽ മടങ്ങിയെത്തി. കണ്ടാൽ ഒരു സന്ന്യാസിയാണെന്നു തോന്നുകയില്ല. സാധാരണക്കാരൻെറ വേഷം. ഒരു വെളുത്ത ഒററമുണ്ട് ഉടുത്തിരിക്കുന്നു. അതുപോലെ ഒരു രണ്ടാം മുണ്ടു പുതച്ചിട്ടുമുണ്ട്. ലൗകിക സുഖങ്ങളിൽ യാതൊരു കാംക്ഷയുമില്ല. സ്വന്തമായി വീടില്ല, നാടില്ല, ബന്ധുക്കളില്ല. ബ്രഹ്മചര്യം കൊണ്ടും യോഗാഭ്യാസംകൊണ്ടും ബലിഷ്ഠമായ ശരീരം. പാരാവാര തുല്യമായ പാണ്ഡിത്യം. പക്ഷെ താനാരാണെന്നും എന്തെല്ലാം സിദ്ധികൾ നേടിയിട്ടുണ്ടെന്നും ആരെയും ബോദ്ധ്യപ്പെടുത്താൻ വ്യഗ്രതയില്ല. ശിഷ്യന്മാരെ ആകർഷിക്കാനോ സംഘങ്ങളോ യോഗങ്ങളോ സ്ഥാപിക്കാനോ താല്പര്യമില്ല. അദ്ദേഹം ജീർണ്ണങ്ങളായ സാമൂഹ്യ നിയമങ്ങൾക്കൊന്നും വഴങ്ങിയിരുന്നില്ല. സമുദായാചാരങ്ങളെ വകവച്ചിരുന്നുമില്ല. വൃത്തിയും വെടിപ്പുമുള്ളിടത്ത് അന്തിയുറങ്ങും. മത്സ്യമാംസാദികൾ പാകം ചെയ്യാത്തിടത്തുനിന്നും കിട്ടുന്ന ഭക്ഷണം കഴിക്കും. അഗാധപണ്ഡിതന്മാരെന്നറിയപ്പെട്ടിരുന്നവരുമായി വേദാന്തവിഷയങ്ങൾ ചർച്ചചെയ്യും. വിദ്യാധിരാജൻ അങ്ങനെ

സാധാരണക്കാരിൽ സാധാരണക്കാരനായി ജീവിച്ചു. സ്വാമികളുടെ ഒരകന്ന ജ്യേഷ്ഠനായിരുന്ന കല്ലുവീട്ടിൽ കേശവൻപിള്ള. സർക്കാർമരാമത്തുവകുപ്പിൽ ഓവർസിയരായിരുന്ന കേശവപിള്ള തമ്പാന്നൂരിൽ കല്ലുവീട്ടിലായിരുന്ന വിവാഹം കഴിച്ചിരുന്നതു്. കേശവപിള്ളയുടെ ഭാര്യ ഒരു രോഗിണിയായിരുന്ന പ്രശസ്തരായ വൈദ്യന്മാരും മന്ത്രവാദികളുമൊക്കെ അവരെ ചികിത്സിച്ചു തോററു. അവരുടെ കുടുംബജീവിതം നിത്യനരകമായിത്തീർന്നു. ഭാര്യയുടെ രോഗം മാററാൻ വേണ്ടി എന്തു ചെലവു ചെയ്യുന്നതിനും കേശവപിള്ള ഒരുക്കമായിരുന്നു.

കേശവപിള്ള സ്വാമികളെക്കൊണ്ടു് തന്റെ കൂടെ കല്ലുവീട്ടിലേക്കു വരണമെന്നും ഭാര്യയുടെ അസുഖം മാററിത്തരണം എന്നും നിർബന്ധിച്ചു തുടങ്ങി. തനിക്കു മന്ത്രസിദ്ധിയൊന്നുമില്ലെന്നുപറഞ്ഞു് സ്വാമികൾ ഒഴിയാൻ നോക്കി. എന്നാൽ കേശവപിള്ളയുടെ സ്നേഹപൂർവ്വമായ അപേക്ഷ നിഷ്ഠുരണം നിരസിക്കാൻ സാധ്യമായില്ല. മന്ത്രവാദത്തിലും സിദ്ധിപ്രകടനത്തിലും വിമുഖനായ അദ്ദേഹത്തെ കേശവപിള്ള കല്ലുവീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. സ്വാമികൾ ഒരു ചെറിയ മന്ത്രപ്രയോഗവും ചികിത്സയുംനടത്തി. ഒററമൂലികൊണ്ടുതന്നെ രോഗം നിശ്ശേഷം മാറി. കേശവപിള്ളയ്ക്കും ഭാര്യയ്ക്കുമുള്ള കൃതജ്ഞത വർണ്ണനാതീതമായിരുന്നു തങ്ങളുടെ ഭവനത്തിൽ സ്ഥിരമായി പാർക്കാൻ അവർ ഭക്തിപൂർവ്വം സ്വാമികളോടു് അപേക്ഷിച്ചു. സന്ന്യാസിക്കു് ഒരു താവളം എന്തിനു് ? പക്ഷേ ചേക്കേറാൻ പറവകൾക്കും താല്ക്കാലികമായി ഒരിടം വേണമല്ലോ. വല്ലപ്പോഴുമൊക്കെ കല്ലുവീട്ടിൽ വന്നു കുറെനാൾ പാർക്കാമെന്നു് സ്വാമികൾ സമ്മതിച്ചു. ഇതിനകം സ്വാമികളുടെ സിദ്ധികളെക്കുറിച്ചറിഞ്ഞു് നിരവധി പേർഅവിടെ കൂടുവാൻ തുടങ്ങി. ശ്രീവിദ്യാധിരാജൻ വിശ്രമിക്കുന്ന ഏതു സ്ഥലവും വേദാന്തചർച്ചയും ഭജനയും സംഗീതക്കച്ചേരികളും കൊണ്ടു മുഖരിതമാകും.

ചിലപ്പോൾ വിദ്യാധിരാജസ്വാമികൾ സായാഹ്ന സഞ്ചാരത്തിനിറങ്ങും. അപൂർവ്വമായ താളിയോല ഗ്രന്ഥങ്ങൾ തേടിയായിരിക്കും ചില യാത്രകൾ. കുറെ അനുയായികൾ കൂടെയുണ്ടാവും എട്ടുപത്തുമൈൽ നടന്നെന്നുവരും. വെളുപ്പിനായിരിക്കും മടങ്ങിവരുക. അക്കാലത്തു് എവിടെയും കാടുപിടിച്ചുകിടക്കുന്ന പ്രദേശങ്ങളാണു് അധികവും. രാത്രിയിൽ വെട്ടവും വെളിച്ചവും കാണുകയില്ല. ഇഴജന്തുക്കളും ധാരാളം പക്ഷേ സ്വാമികൾക്കു് ഇഴജന്തുക്കളെയോ പിശാചുക്കളെയോ ഒന്നും ഭയമുണ്ടായിരുന്നില്ല. ഭയമുള്ളതു് വെയിലിനെ മാത്രം. അതിനാൽ വെയിലത്തു സഞ്ചരിക്കാറേയില്ല. യാത്രകൾക്കിടയിൽ പലരും കാത്തുനില്ക്കും. സഹായാഭ്യർത്ഥനകൾ നടത്തും. ഭ്രാന്തുമാററാൻ, ഒഴിയാബാധകളെ പരിഹരിക്കാൻ, മാറാരോഗങ്ങൾ ശമിപ്പിക്കുവാൻ. സ്വാമികൾ അവർക്കു സിദ്ധനാണു്. വൈദ്യനാണു്, മന്ത്രവാദിയുമാണു്. ഒരിടത്തു രോഗശമനമുണ്ടായാൽ അക്കഥ ചുററുപാടും വേഗത്തിൽ പരക്കും. സ്വാമികൾ ആഗ്രഹിക്കാതെ തന്നെ അദ്ദേഹത്തിന്റെ കീർത്തി നാലുപാടും പരന്നു തുടങ്ങി.

കല്ലുവീട്ടിൽ കേശവപിള്ള ഓവർസീയർക്കു് വാമനപുരത്തേക്കു സ്ഥലം മാററമായി. ചട്ടമ്പിസ്വാമികളെയും തന്നോടൊപ്പം കൊണ്ടു പോകണമെന്നു് കേശവപിള്ള ആഗ്രഹിച്ചു. അങ്ങനെ സ്വാമികളുടെ പ്രധാന വിഹാരരംഗം തൽക്കാലത്തേയ്ക്കു് വാമനപുരത്തേക്കു മാറി. ഒരു വീട്ടിൽ സ്ഥിരമായി തങ്ങുകയില്ല. വെറുതെ ഊരുചുററും. പലപ്പോഴും വിലപിടിച്ച ഗ്രന്ഥങ്ങളന്വേഷിച്ചും യാത്രചെയ്യും. ഇതിനിടയിൽ വൈദ്യം, മന്ത്രവാദം, ജ്യോതിഷം എന്നിവയിൽ അനേകം അപൂർവ്വ ഗ്രന്ഥങ്ങൾ അദ്ദേഹം സമ്പാദിച്ചു പഠനം നടത്തി.

സ്വാമികൾ മരുത്വാമലയിൽ വച്ചു കല്പസേവ തുടങ്ങിയിരുന്നു. സസ്യങ്ങളിൽ എന്തെല്ലാം ഔഷധവീര്യങ്ങളാണുള്ളതെന്നറിയണം. പോകുന്നിടത്തെല്ലാം കാണുന്ന പച്ചിലയൊക്കെ ചവച്ചുനോക്കും. അതുകൊണ്ടു് ഗ്രാമീണ സ്ത്രീകളിൽ ചിലർ സ്വാമികളെ 'ആട്ടുകുഞ്ഞൻപിള്ള' എന്നു പരിഹസിച്ചു വിളിച്ചു. എന്തെല്ലാം രൂപവേഷഭാവ പരിവർത്തനങ്ങൾ!! അയ്യപ്പൻ കുഞ്ഞനായി; പിന്നീടു് കുഞ്ഞൻപിള്ളയായി; ഷണ്മുഖദാസനായി; കുഞ്ഞൻപിള്ളച്ചട്ടമ്പിയായി; വിദ്യാധിരാജനായി ; തീർത്ഥപാദനായി; പരമഭട്ടാരകനുമായി. ഇങ്ങനെ നാനാഭാവങ്ങളും നാമങ്ങളും സ്വീകരിച്ചിരുന്ന ആ യതീന്ദ്രനു് ''ആടു്'' എന്നുള്ളതും ഒരു പ്രിയബിരുദമായി തോന്നിയതിൽ അത്ഭുതമില്ല.

സ്വാമികൾ വാമനപുരത്തു പാർക്കുമ്പോൾ ആററിങ്ങൽ, ചിറയിൻകീഴു്, നെടുമങ്ങാടു്, കിളിമാനൂർ പ്രദേശങ്ങളിലൊക്കെ ചുററിസഞ്ചരിക്കുക പതിവായിരുന്നു. ആയിടയ്ക്കാണു് അണിയൂരിൽ വച്ചു് നാണുആശാൻ എന്നൊരാളെ കണ്ടു മുട്ടിയതും ശിഷ്യനായി സ്വീകരിച്ചതും. നാണം കുണുങ്ങിയും എന്നാൽ വിജ്ഞാന ദാഹിയുമായ ആ യുവാവിനെ അദ്ദേഹം കുറെക്കാലം സന്തതസഹചാരിയാക്കി. വേദാന്തവും യോഗശാസ്ത്രാദികളും അഭ്യസിപ്പിച്ചു; ജാതിവ്യവസ്ഥയ്ക്കെതിരായി പ്രവർത്തിക്കാൻ പ്രോത്സാഹിപ്പിച്ചു; വിഗ്രഹപ്രതിഷ്ഠകളും മററും നടത്തുന്നവിധങ്ങളും പഠിപ്പിച്ചു. അങ്ങനെ നാണുആശാൻ നാരായണ ഗുരുവായിത്തീർന്നു.

ശ്രീവിദ്യാധിരാജൻ നാണുഗുരുസ്വാമിയെ തയ്ക്കാട്ടു് അയ്യാസ്വാമിയുമായി ബന്ധപ്പെടുത്തി. പലയോഗമുറകളും ഗുരുസ്വാമി അയ്യാസ്വാമിയിൽ നിന്നു് അഭ്യസിച്ചു. പക്ഷെ താമസംവിനാ അവർ അയ്യാസ്വാമിയുമായി അകലുവാൻ കാരണമുണ്ടായി. (അക്കഥ വിശദമായി ഏഴാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ടു്.) നാണുഗുരുവിന്റെ സതീർത്ഥ്യരായിത്തന്നെ വെളുത്തേരി കേശവൻ വൈദ്യരും പെരുന്നെല്ലി കൃഷ്ണൻ വൈദ്യരും ശ്രീവിദ്യാധിരാജ സ്വാമികളുടെ ശിഷ്യന്മാരായിത്തീർന്നു. കേശവൻ വൈദ്യൻ ഗുസ്തിമുറകളും കൃഷ്ണൻവൈദ്യൻ സംസ്കൃത കാവ്യങ്ങളും വ്യാകരണ ശാസ്ത്രവും സ്വാമികളിൽ നിന്നഭ്യസിച്ചു. അവർ സ്വാമി തിരുവടികളുമായി ആത്മാവുകൊണ്ടു് ഒന്നായിത്തീർന്നു എന്നുതന്നെ പറയാം. അവർ അദ്ദേഹത്തെ പലപ്പോഴും സ്വന്തം ഭവനങ്ങളിലേക്കു

കൊണ്ടുപോയി. ജാതിവ്യവസ്ഥ കൊടികുത്തി വാണിരുന്നകാലം. പക്ഷേ ബാല്യത്തിലേ ജാതിസമ്പ്രദായത്തെ വലിച്ചെറിഞ്ഞു കഴിഞ്ഞിരുന്ന സ്വാമികൾക്ക് എല്ലായിടവും സ്വന്തം വീടുപോലെതന്നെ. അവരുടെ വീടുകളിലെത്തിയാൽ ഗ്രന്ഥിപിടുത്തം, കവിതാമത്സരം, വേദാന്ത ചർച്ചകൾ, വാദപ്രതിവാദങ്ങൾ തുടങ്ങിയവയുമായി ഗുരുശിഷ്യന്മാർ ഉല്ലാസമായി കൂടും.

ഈഴവരുടെ വീടുകളിൽ സ്വാമികൾ പോകുന്നു. അവരുടെ ഭക്ഷണം കഴിക്കുന്നു; അവിടെ അന്തിഉറങ്ങുന്നു — ഇതൊന്നും യാഥാസ്ഥിതികരായ നായർപ്രമാണിമാർക്ക് ഒട്ടും രസിച്ചില്ല. പക്ഷേ സ്വാമികൾ ആരെയും കൂസാത്ത സ്വഭാവക്കാരനായിരുന്നു. മാന്യന്മാർ വിഹരിക്കുന്ന പൊതുരംഗങ്ങളിലൊന്നും പ്രത്യക്ഷപ്പെടാനും അദ്ദേഹം ആഗ്രഹിച്ചില്ല. സ്വാമികൾ ഏതു വീട്ടിലെത്തിയാലും വീട്ടമ്മമാർക്കും കുട്ടികൾക്കും ഉത്സാഹമായിരുന്നു. കാരണം അദ്ദേഹം ഒന്നാന്തരം പാചകവിദഗ്ദ്ധനായിരുന്നു. നല്ല കറികളുണ്ടാക്കാൻ വീട്ടമ്മമാരെ പഠിപ്പിക്കും. കുട്ടികളുമായി ഒത്തുകൂടിയാൽ ചിരിയും കളിയും തകർക്കും. അതിനാൽ സ്വാമികളുടെ ആഗമനം കുഞ്ഞുങ്ങൾക്ക പ്രത്യേകിച്ചും ഉത്സാഹപ്രദമായിരുന്നു.

സന്ന്യാസിമാരുടെ മഹത്വത്തെ എക്കാലവും ഭാരതത്തിലെ ജനങ്ങൾ ഏററവുമധികം ആദരിച്ചിരുന്നു. കാവിയുടുത്തു കപടവേഷം കെട്ടിയ കള്ള സന്ന്യാസിമാരുടെ എണ്ണം പെരുത്തപ്പോൾ ജനങ്ങളുടെ മനോഭാവത്തിലും ക്രമേണ മാററം വന്നു. യഥാർത്ഥമഹത്വം ആരിലാണെന്നറിയാൻ മാർഗ്ഗവുമില്ലാതായി. വിദ്യാധിരാജ സ്വാമികൾ കാവിയുടുത്തില്ല. എങ്കിലും ഏതു പണ്ഡിതസദസ്സിൽ കയറിച്ചെന്നാലും അദ്ദേഹത്തെ എല്ലാവരും എഴുന്നേററാദരിച്ചിരുന്നു. അല്പനിമിഷം അദ്ദേഹം സംസാരിച്ചുകേട്ടുകഴിയുമ്പോൾ ശ്രോതാക്കളിൽ ഭയഭക്തി ബഹുമാനങ്ങൾ താനേ നിറഞ്ഞുതുളുമ്പും. പ്രഭാഷണങ്ങളിലോ ആശ്രമങ്ങൾ സ്ഥാപിക്കുന്നതിലോ ശിഷ്യപരമ്പരയെ വർദ്ധിപ്പിക്കുന്നതിലോ യത്നിക്കാതെ സ്വതന്ത്രനായി ജീവിക്കാനാണ് സ്വാമികൾ ഇച്ഛിച്ചത്. എങ്കിലും സാഹിതീനിപുണൻ, സംഗീതരസികൻ, സകലകലാവല്ലഭൻ, വേദാന്തപാരംഗതൻ, താർക്കികൻ, യോഗി, തപസ്വി, ചികിത്സകൻ, ജ്യോതിഷികൻ, കവി, ചരിത്രകാരൻ, വാദ്യസംഗീതവിദഗ്ദ്ധൻ, മല്ലയുദ്ധപ്രവീണൻ എന്നീ നിലകളിലെല്ലാം സ്വാമികളുടെ കീർത്തി എമ്പാടും പരന്നു.

കല്ലുവീട്ടിൽ കേശവപിള്ളക്ക് മൂവാററുപുഴക്ക സ്ഥലം മാററമായി. അതോടെ സ്വാമികളും ഇടക്കിടെ ആ പ്രദേശങ്ങളിൽ സന്ദർശകനായിത്തീർന്നു. മൂവാററുപുഴയും സമീപപ്രദേശങ്ങളും അദ്ദേഹത്തിന് പ്രിയപ്പെട്ട വിഹാരരംഗമായിത്തീർന്നു. ഏററുമാനൂർ മഹാദേവക്ഷേത്ര പരിസരമാണ് സ്വാമികളെ ഹഠാദാകർഷിച്ചത്. ഏററുമാനൂർ പടിഞ്ഞാറെ നടയിൽ അദ്ദേഹത്തിൻെറ ഭക്തന്മാർ ഒരു ഭജനമഠം ഉണ്ടാക്കി. അവിടെ

നിത്യവും ഭജനമേളങ്ങറം തകർത്തു. അവിടെ ചിലപ്പോഴൊക്കെ പ്രിയ ശിഷ്യനായ നാരായണ ഗുരുസ്വാമികളും എത്തിച്ചേരുമായിരുന്നു. അവർ രണ്ടുപേരുംചേർന്ന് സമീപത്തുള്ള പലസ്ഥലങ്ങളിലും സഞ്ചരിച്ചിരുന്നു. ഇടപ്പാടി എന്ന സ്ഥലത്തു വച്ച് 'ഇവിടെ ഒരു ക്ഷേത്രം സ്ഥാപിക്കാൻ കൊള്ളാം' എന്ന് സ്വാമിതിരുവടികറം ഒരു സ്ഥലം ചൂണ്ടിക്കാട്ടി പറയുകയും അവിടെ പിന്നീട് നാരായണ ഗുരുസ്വാമി മയിൽ വാഹന പ്രതിഷ്ഠ നടത്തുകയും ചെയ്തിട്ടുണ്ട്.

എറ്റുമാന്നൂരിലെ വാസം സ്വാമികറംക്ക വളരെ ഹിതകരമായി. അവിടെ നദിയിലെ കുളി ഉന്മേഷദായകമായിരുന്നു. അതിരാവിലെ പേരൂർക്കടവിൽ കുളിക്കാനിറങ്ങും, വെയിലുറയ്ക്കുന്നതിനു മുമ്പു മടങ്ങും. ചില യോഗാഭ്യാസമുറകളും പ്രദർശിപ്പിക്കും. നദിയിലെ വെള്ളത്തിലിറങ്ങിയിരുന്ന് നൗളിക്രിയ നടത്തി ഉദരശുദ്ധി വരുത്തുക പതിവായിരുന്നു. യോഗസിദ്ധികൊണ്ടാണതു സാധിച്ചിരുന്നത്. സ്വാമികറം എറ്റുമാന്നൂരിൽ നിന്ന് ഇടക്കിടെ ആലുവായിലേക്ക പോകും. ചിലപ്പോറം തിരുവനന്തപുരത്തേക്ക പോരും. ഒന്നിനും നിശ്ചിതമായ പരിപാടിയൊന്നുമുണ്ടായിരുന്നില്ല. മൂവാററുപുഴ താമസിക്കുന്ന കാലത്താണ് ഒരു ഭാവി ശിഷ്യനെ ആദ്യമായിക്കണ്ടതു് — മാറാടിക്കാരനായ നീലകണ്ഠപ്പിള്ള. (ഇദ്ദേഹം പിൽക്കാലത്തു് ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികറം എന്ന പേരിൽ പ്രസിദ്ധനായിത്തീർന്നു.)

ഇടയ്ക്കിടെ വൈക്കം, പെരുമ്പാവൂർ, ആലുവാ, ഇടപ്പള്ളി, എറണാകുളം തുടങ്ങിയ ദിക്കുകളിലേക്കും അദ്ദേഹം സഞ്ചരിച്ചിരുന്നു. പക്ഷിയെപ്പോലെ പറക്കുക; ഭക്ഷ കിട്ടുന്നിടത്തു തങ്ങുക ഇതായിരുന്നു രീതി. പ്രൊഫസർ നന്ത്യാരുവീട്ടിൽ പരമേശ്വരൻ പിള്ളയുടെ പിതാവ് പപ്പുപിള്ള ആലുവായിൽ അക്കാലത്തു പോലീസ് സൂപ്രണ്ടായിരുന്നു. സ്വാമികളെ പപ്പുപിള്ള നിർബ്ബന്ധിച്ച് തന്റെ ഭവനത്തിലേക്ക കൂട്ടിക്കൊണ്ടു പോയി. കുറെനാറം ആലുവായിൽ താമസിച്ചു. അക്കാലങ്ങളിൽ രാത്രിതോറും ആലുവാ മണൽപ്പുറത്തു കൂടുക പതിവായിരുന്നു. നിരവധി ജിജ്ഞാസുക്കളായ യുവാക്കറം അവിടെ എത്തും. സംഗീതവും, ഭജനയും, വിദ്യാദാനവും, ആത്മീയഭാഷണവും, വേദാന്തചർച്ചകളുമൊക്കെ നടക്കും. ആലുവായിൽ സ്വാമികറംക്ക് ധാരാളം അനുയായികളുണ്ടായി. അക്കൂട്ടത്തിൽ എറണാകുളത്തുനിന്നും ചിലർ വന്നു പങ്കെടുത്തിരുന്നു. അവരുടെ അപേക്ഷ അനുസരിച്ച് സ്വാമികറം ചിലപ്പോറം എറണാകുളത്തും പാർക്കാനിടയായി. അക്കാലത്താണ് ചരിത്ര പ്രസിദ്ധമായ വിവേകാനന്ദ സമാഗമം സംഭവിച്ചതു്.

കൊച്ചി ഗവണ്മെൻറിന്റെ ദിവാൻ സെക്രട്ടറിയായിരുന്ന രാമയ്യൻ എന്ന ബ്രാഹ്മണൻ. അവിടത്തെ പോലീസ് സൂപ്രണ്ട് ചന്തുലാൽ ഒരു ക്ഷത്രിയനായിരുന്നു. ഇവർ രണ്ടുപേരും വേദാന്തികളും ആത്മസുഹൃത്തു

ഠങ്ങളും സന്യാസിമാരോടും സിദ്ധന്മാരോടും അത്യന്തം ഭക്തിയുള്ളവരുമായി രുന്നു. ചന്തുലാലും രാമയ്യനും ശ്രീവിദ്യാധിരാജസ്വാമിതിരുവടികളുടെ ശിഷ്യന്മാരായി. ചന്തുലാൽ ഇടക്കിടെ സ്വാമികളെ ക്ഷണിച്ച് സ്വന്തം ഭവനത്തിൽ പാർപ്പിക്കുകയും ചെയ്തിരുന്നു.

1893 ഡിസംബർ. ഒരു പ്രഭാതത്തിൽ ചന്തുലാലും രാമയ്യനും പ്രഭാതസവാരിക്കിറങ്ങിയതായിരുന്നു. അവർ എറണാകുളം കടവിലെത്തി. ആ സമയത്ത് തൃശ്ശൂരിൽനിന്നു വന്ന ഒരു വഞ്ചി കടവിലടുത്തു. അതിൽ ഒരു യുവസന്ന്യാസിയിരിക്കുന്നു. കാവിവസ്ത്രം പുതച്ച് തലയിൽക്കെട്ടുമായി മഹാതേജസ്വിയായ ഒരാൾ! കൂടെ ശിഷ്യന്മാരോ സഹായികളോ ആരുമില്ല. ആ സന്ന്യാസിയെക്കണ്ട കൗതുകം തോന്നിയ രാമയ്യനും ചന്തുലാലും അടുത്തു ചെന്നു. ആദ്യം മലയാളത്തിലും പിന്നെ തമിഴിലും സംസാരിച്ചു. ഒരക്ഷരം മറുപടി പറയുന്നില്ല. അപ്പോൾ വള്ളക്കാരൻ പറഞ്ഞു.

''യജമാനന്മാരേ, ആ മനുഷ്യന് ചെവിയും നാവുമൊന്നുമില്ല. തൃശ്ശൂരിൽനിന്നു കയറിയതാ. ഇന്നലെ ഈ വള്ളത്തിലുള്ളവർ അനവധി ചോദ്യം ചോദിച്ചു. ഇതേവരെ ഒന്നും മിണ്ടിയില്ല''.

സന്ന്യാസി അപ്പോഴും മൗനം. ചന്തുലാലിനൊരു സംശയം. ഇദ്ദേഹം ഉത്തരേന്ത്യക്കാരനല്ലേ? ഉടനെ ഹിന്ദിയിൽ ചില ചോദ്യങ്ങൾ ചോദിച്ചു. സന്ന്യാസി മറുപടിയും പറഞ്ഞു തുടങ്ങി. പ്രഥമദൃഷ്ടിയിൽതന്നെ ദിവ്യനാണെന്നു മനസ്സിലായ ആ മഹാനെ രാമയ്യൻ സ്വന്തം ഭവനത്തിലേക്കു ക്ഷണിച്ചു. യുവസന്ന്യാസി ആ ക്ഷണം സ്വീകരിച്ചു. ശ്രീരാമകൃഷ്ണ പരമഹംസരുടെ ശിഷ്യനായ സ്വാമി വിവേകാനന്ദനായിരുന്നു ആ യുവാവ്. അദ്ദേഹം ഭാരതപര്യടനത്തിനിടയിൽ എറണാകുളത്തെത്തിയതാണ്.

രാമയ്യരുടെ ഭവനത്തിൽ സന്ന്യാസി യഥോചിതം സ്വീകൃതനായി. താമസസൗകര്യങ്ങൾ ഏർപ്പെടുത്തപ്പെട്ടു. ചന്തുലാലും രാമയ്യനും ഹിന്ദിയിൽ സ്വാമികളുമായി സംസാരിച്ചുകൊണ്ടിരുന്നു. ഇതിനിടയിൽ ചന്തുലാൽ ഇംഗ്ലീഷിൽ പറഞ്ഞു.

''സന്ന്യാസിമാരിൽതന്നെ ഉദരംഭരണത്തിനായി വേഷംകെട്ടുന്നവർ ധാരാളമുണ്ട്. ഇക്കൂട്ടത്തിൽ അപൂർവ്വം ചില വിശിഷ്ടവ്യക്തികളും കാണും. അവരെ സൂക്ഷ്മമായി അറിയാൻ കഴിയില്ല. അതുകൊണ്ട് എല്ലാവരേയും മാനിക്കുന്നതാണു യുക്തം.''

ഇതുകേട്ടപ്പോൾ വിവേകാനന്ദൻ ഒന്നു മന്ദഹസിച്ചു. ''എന്താ ഇംഗ്ലീഷറിയാമോ?'' എന്ന് അവർ ചോദിച്ചു. അല്പസ്വല്പം അറിയാമെന്നായി സന്ന്യാസി. അവർ തുടർന്ന് ഇംഗ്ലീഷിൽ സംഭാഷണമാരംഭിച്ചു. ആ യുവ സന്ന്യാസിയുടെ വിസ്മയകരമായ ഇംഗ്ലീഷ്ഭാഷാസ്വാധീനം കണ്ട്

രണ്ടുപേരും അമ്പരന്നു. ഒന്നാന്തരം കറകളഞ്ഞ ഇംഗ്ലീഷ് ധാരാവാഹിയായി കേൾക്കുന്നതു് അവർക്ക് ആദ്യത്തെ അനുഭവമായിരുന്നു. തങ്ങളുടെ അതിഥിയായി ലഭിച്ചിരിക്കുന്നതു് ശങ്കരാചാര്യരുടെ പിൻഗാമിയായി ഭാരതത്തിനു് ആത്മീയ നവോത്ഥാനം നൽകാൻ പോരുന്ന ഒരു യുഗപുരുഷനെയാണെന്നു അവർക്കു മനസ്സിലായതു പിന്നീടാണു്.

സ്വാമി വിവേകാനന്ദന്റെ യഥാർത്ഥമഹത്വം ഒന്നു പരീക്ഷിക്കണം എന്നു് ചന്തുലാലിനു് ഒരാഗ്രഹം തോന്നി. മഹാപണ്ഡിതനും സിദ്ധനുമായ ശ്രീ വിദ്യാധിരാജസ്വാമികൾ സമീപത്തുണ്ടല്ലോ. ചന്തുലാലിന്റേയും സുഹൃത്തുക്കളുടേയും അപേക്ഷാനുസരണം വിവേകാനന്ദസ്വാമികളുമായി സംസാരിക്കാമെന്നു് വിദ്യാധിരാജൻ സമ്മതിച്ചു. സ്വാമി തിരുവടികൾ രാമയ്യന്റെ വസതിയിലെത്തി. പ്രഥമദർശനത്തിൽതന്നെ സ്വാമികളും യുവസന്ന്യാസിയും അന്യോന്യം അറിഞ്ഞു. ഒരു യഥാർത്ഥ ജ്ഞാനയോഗിയെക്കണ്ടുമുട്ടിയ ചാരിതാർത്ഥ്യം രണ്ടുപേർക്കുമുണ്ടായി. ഒരു നിമിഷം അവർ ആലിംഗനബദ്ധരായി. ആ മഹൽ സംഗമം മററുള്ളവർ ആദരപൂർവ്വം നോക്കിനിന്നു. അന്നു് അധികസമയം അവർ ഒന്നിച്ചിരുന്നില്ല. വിവേകാനന്ദ സ്വാമികൾക്കു് യാത്രാക്ഷീണം നല്ലതുപോലെ ഉണ്ടായിരുന്നു.

രണ്ടുദിവസം കഴിഞ്ഞ് ചന്ദ്രികാചർച്ചിതമായ ഒരു രാത്രിയിൽ അവർ വീണ്ടും സന്ധിച്ചു. വിവേകാനന്ദന്റെ കോമളമായ മുഖവും മധുരവചനങ്ങളും ശ്രീവിദ്യാധിരാജതിരുവടികളെ അത്യധികം ആകർഷിച്ചിരുന്നു. മഹാപണ്ഡിതസിദ്ധനും യോഗീശ്വരനുമായ ഒരു അത്ഭുതപുരുഷനെ സ്വാമികളിൽ വിവേകാനന്ദനും കണ്ടെത്തി. അവർ സ്വൈരമായി സംസാരിക്കാൻ ഉദ്യാനത്തിലുള്ള ഒരു വിജനസ്ഥലത്തെത്തി. അവിടെ വച്ചു് വിവേകാനന്ദൻ സ്വാമിതിരുവടികളോട് സംസ്കൃതത്തിൽ ചിന്മുദ്രയെപ്പററി ചോദിച്ചു.

സ്വാമികൾ കൈവിരലുകൾ മടക്കി ചിന്മുദ്ര കാട്ടിക്കൊടുത്തു.

''ഇതു് എനിക്കുമറിയാം. ഇതു് ആത്മജ്ഞാനത്തിനു് എങ്ങനെ ഉതകുമെന്നാണറിയേണ്ടതു്'' എന്നു് വിവേകാനന്ദസ്വാമികൾ ചോദിച്ചു.

ഉടനെ വിദ്യാധിരാജസ്വാമികളുടെ വാഗ്ധാര സംസ്കൃതത്തിൽ ഒഴുകിത്തുടങ്ങി. ചിന്മുദ്രയുടെ രഹസ്യം അദ്ദേഹം ലളിതമായി വിശദീകരിച്ചുകൊടുത്തു. ചിന്മുദ്രകൊണ്ടു് ഞരമ്പിനു സ്പന്ദനം ഉണ്ടാകുന്നതും കണ്ഡലിനീശക്തി ഉണരുന്നതും വിവിധഗ്രന്ഥികളെ ഭേദിച്ച് സഹസ്രാർപദ്മത്തിലെത്തുന്നതും ആത്മാനുഭൂതിയുണ്ടാകുന്നതുമെല്ലാം വിസ്തൃതമായി പറഞ്ഞ് അനുഭവപ്പെടുത്തിക്കൊടുത്തു.

''മതി, മതി''.... സംശയംതീർന്ന വിവേകാനന്ദൻ സ്വാമി തിരുവടികളെ ആലിംഗനം ചെയ്തു.

''ഞാൻ ബംഗാളിൽനിന്നും വളരെ ദൂരം സഞ്ചരിച്ചു് ഇങ്ങു തെക്കേ അററത്തെത്തി. പല സന്ന്യാസിമാരോടും ഈ ചോദ്യം ചോദിച്ചു. അവരാരും തൃപ്തികരമായ ഒരുത്തരം തന്നില്ല.''

സ്വാമി വിവേകാനന്ദൻ വിദ്യാധിരാജ സ്വാമിതിരുവടികളുടെ കരങ്ങരം രണ്ടുമെടുത്തു് തന്റെ ശിരസ്സിൽ വയ്പിച്ചു് അനുഗ്രഹം വാങ്ങി. അതിനുശേഷം അവർ തമ്മിൽ വേദാന്തരഹസ്യങ്ങരം പലതുംസംസാരിച്ചു.

''Here I met a remarkable man !''

(ഇവിടെ ഞാനൊരു ശ്രദ്ധേയനായ മഹാനെ കണ്ടുമുട്ടി) എന്നാണ് വിവേകാനന്ദ സ്വാമികരം പ്രഖ്യാപിച്ചതു്. ''വിവേകാനന്ദൻ വായ തുറന്നാൽ മണൽത്തരിപോലും മധുരിച്ചുപോകും'' എന്നു് സ്വാമിതിരുവടികരം വിവേകാനന്ദനെക്കുറിച്ചും അഭിപ്രായപ്പെട്ടു. യഥാർത്ഥമഹത്തുക്കരംക്കു മാത്രമേ പരസ്പരം തിരിച്ചറിയാൻ സാധിക്കൂ എന്നു് ഈ സംഭവം വ്യക്തമാക്കുന്നു.

വിദ്വാനേവ വിജാനാതി
വിദ്വജ്ജനപരിശ്രമം

എന്ന ആപ്തവാക്യം അന്വർത്ഥം തന്നെ.

സ്വാമി വിവേകാനന്ദൻ ദക്ഷിണഭാരതത്തിലെ പര്യടനം പൂർത്തിയാക്കി ബംഗാളിലെത്തുന്നതിനിടയിൽ വഴിക്കുവെച്ചു് താൻ കണ്ട പല യോഗികളോടും വിദ്യാധിരാജനെക്കുറിച്ചു പറഞ്ഞു. അങ്ങനെ ആനന്ദജീ എന്നൊരു സന്ന്യാസി 'ചട്ടമ്പി'യെത്തിരക്കി എറണാകുളത്തെത്തി. ഇടപ്പള്ളിയിൽവച്ചു് സ്വാമികളെ കണ്ടുമുട്ടി. അദ്ദേഹത്തിൽനിന്നും പല സംശയങ്ങളും നിവർത്തിച്ചു് തന്റെ തീർത്ഥയാത്ര ഫലവത്താക്കി. സ്വാമിതിരുവടികളിൽനിന്നു് ഖേചരീമുദ്രയും അഭ്യസിച്ചുകൊണ്ടാണു് ആനന്ദജീ മടങ്ങിയതു്.

കുറെ നാരം കഴിഞ്ഞു് ബംഗാളിൽനിന്നുതന്നെ അമൃതാനന്ദൻ എന്നൊരു സന്ന്യാസി കേരളത്തിൽ വന്നെത്തി. ഹിമാലയത്തിൽ ദീർഘനാരം തപസ്സുചെയ്തിരുന്ന ഇദ്ദേഹം വിവേകാനന്ദസ്വാമികളുടെ ശിഷ്യനായിരുന്നു. ഗുരുവിൽ നിന്നും സ്വാമിതിരുവടികളെപ്പററി മനസ്സിലാക്കി പരിചയപ്പെടാനെത്തിയതായിരുന്നു. ഏതാനും നാരം വിദ്യാധിരാജന്റെ കൂടെ പാർത്തു് വിലയേറിയ ജ്ഞാനരത്നങ്ങളും നേടി അമൃതാനന്ദൻ മടങ്ങിപ്പോയി.

## നാല്

# സർവ്വ വിദ്യാധിരാജൻ

നിത്യസഞ്ചാരിയായ സ്വാമിതിരുവടികൾ എറണാകുളത്തുനിന്ന് വൈക്കം, ചേർത്തല തുടങ്ങിയ സ്ഥലങ്ങളിൽ എത്തിച്ചേർന്നു. വൈക്കത്ത് കുലശേഖരമംഗലത്ത് 'പുറനാൽ' എന്നൊരു പുരാതന ഈഴവ ഗൃഹമുണ്ട്. പതാരി വൈദ്യൻ, അങ്കൻ വൈദ്യൻ എന്നിങ്ങനെ പേരുകേട്ട രണ്ടു വൈദ്യന്മാർ അവിടെയുണ്ടായിരുന്നു. ഈ സഹോദരന്മാർ സ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു. തങ്ങളുടെ ഗൃഹത്തിൽ പാർക്കാൻ സ്വാമികളെ നിർബ്ബന്ധിച്ചു ക്ഷണിച്ചു.

വൈക്കത്തുനിന്നും കൃഷ്ണൻ വൈദ്യൻ എന്നൊരു അനുയായി സ്വാമി തിരുവടികളെ വടക്കൻ പറവൂരിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ കൊച്ചീവേലുപ്പിള്ള എന്നൊരു ഗൃഹസ്ഥന്റെ വീട്ടിൽ അതിഥിയായി പാർക്കുമ്പോൾ വടക്കേക്കരയിലുള്ള മഠത്തിൽ നാണുക്കുറുപ്പ് എന്നൊരു യുവാവ് (അഥവാ തെരുണൻ) സ്വാമികളുമായി പരിചയപ്പെട്ടു. ആ പരിചയം പിന്നീട് ഗുരുശിഷ്യബന്ധമായി വളർന്നു. ഈ യുവാവാണ് പിന്നീട് തീർത്ഥപാദപരമഹംസ സ്വാമികളായിത്തീർന്നത്.

പറവൂരിൽത്തന്നെ ചെറായി അച്യുതൻ വൈദ്യൻ എന്ന മറെറാരു ശിഷ്യനും ഉണ്ടായി. സ്വന്തം കൈകൊണ്ടു ഭക്ഷണം പാകം ചെയ്തു സ്വാമികളെ ഊട്ടുന്നതിലും സ്വാമികളെ ശുശ്രൂഷിക്കുന്നതിലും ജന്മസാഫല്യം കണ്ടെത്തിയ ആളാണ് അച്യുതൻ വൈദ്യൻ. 'എന്റെ അച്യുതൻ സാക്ഷാൽ അച്യുതനാണ്'' എന്ന് സ്വാമികൾ പലപ്പോഴും അഭിപ്രായപ്പെട്ടിട്ടുണ്ട്.

''സർവ്വ വിദ്യാധിരാജ'' നെന്നു പുകഴ്പെററ സ്വാമികളുടെ ലീലാവിലാസങ്ങൾ അനവധിയാണ്. ഈ ബിരുദം അന്വർത്ഥമാണെന്നു സമർത്ഥിക്കുന്ന ഒട്ടനേകം സംഭവങ്ങളുണ്ടായിട്ടുണ്ട്. അവയിൽ ദൃക്സാക്ഷികളായവർ രേഖപ്പെടുത്തിയിട്ടുള്ള ചിലതു് ഇവിടെ വിവരിക്കാം.

''സ്വാമികൾ ഏററുമാനൂരിൽ ഭജനകളും കീർത്തനങ്ങളുമൊക്കെയായി രസിച്ചു കഴിയുന്ന കാലം. ക്ഷേത്രത്തിൽ ഉത്സവം കൊടിയേറി. ഏററുമാനൂർ ഉത്സവത്തിന് പ്രസിദ്ധനായ മണ്ണേംപിള്ളിമാരാരുടെ മേളം ഉണ്ടായിരിക്കും. ചെണ്ടയിൽ മാരാരെ ജയിക്കാൻ ആരുമില്ലെന്നാണു കീർത്തി. മണ്ണേംപിള്ളി നയിക്കുന്ന മേളത്തിൽ പങ്കെടുക്കാൻ ധാരാളം ചെണ്ടക്കാർ വരും. എല്ലാവർക്കും ഉയർന്ന പ്രതിഫലവും ലഭിക്കും. മാരാരെ ഒന്നളക്കണമെന്ന് സ്വാമികൾ ഉറച്ചു. പ്രായം ചെന്ന ഒരു മാരാർ മേളത്തിൽ പങ്കെടുക്കാൻ ചെണ്ടയും തോളത്തിട്ടു പ്രാഞ്ചിപ്രാഞ്ചിവരുന്നു.

അയാളെ സമീപിച്ച് കിട്ടുന്ന പണം മുഴുവൻ കൊടുക്കാമെന്ന വാഗ്ദാനം ചെയ്ത് സ്വാമികൾ ചെണ്ട വാങ്ങി. ക്ഷേത്രത്തിലേക്ക തിരിച്ചു. ആരെയോ ചെണ്ടകൊട്ടിക്കാനുള്ള യാത്രയാണെന്നു കണ്ട് അനുയായികൾ സസന്തോഷം പിന്നാലെ കൂടി.

മാരാരുടെ മേളം തുടങ്ങാറായി. മററു ചെണ്ടക്കാരും ഒരുങ്ങിനിന്നു. കൂട്ടത്തിൽ സ്വാമികളും ചെണ്ടയും തൂക്കി തയ്യാറായി നില്ക്കുന്നുണ്ട്. മേളം ആരംഭിക്കാനുള്ള വെടിനാദം ഉയർന്നു. കുറുംകുഴൽ, കൊമ്പ്, ഇലത്താളം എന്നിവ മുഴങ്ങിത്തുടങ്ങി. മാരാർ ആരംഭിച്ചു. മററുള്ളവർ പിന്നാലെ കൊട്ടിത്തുടങ്ങി. മേളം മുറുകിയപ്പോൾ മുണ്ടേംപിള്ളിയുടെ ചെണ്ടക്കൊപ്പം മറെറാന്നുകൂടി ഉയരുന്നു. അതു് അങ്ങനെ കൊട്ടിക്കേറുകയാണു്. മാരാർക്ക വാശിയായി. അടവുകളോരോന്നായി എടുത്തു. സ്വാമികൾ ഒപ്പത്തിനൊപ്പമുണ്ട്. കാണികൾക്കുത്സാഹം കയറി. ആരാണീ താടിക്കാരനെന്നു തിരക്കിത്തുടങ്ങി. നേരം കുറെയായി. മുണ്ടേംപിള്ളി വിയർത്തു. തളർന്നു തുടങ്ങി. കൂടെക്കൊട്ടുന്നയാളിന്റെ താളം തെററിക്കാൻ നോക്കി. രക്ഷയില്ല. മത്സരം മുറുകുന്തോറും മേളം കൊഴുക്കുന്നു. ''ബലേഭേഷ്'' വിളികൾ മുഴങ്ങിത്തുടങ്ങി. ഗത്യന്തരമില്ലാതെ മുണ്ടേംപിള്ളിമാരാർ തോൽവി സമ്മതിച്ചു. പുതിയ ചെണ്ടക്കാരന്റെ അടുത്തെത്തി.

''അങ്ങ് എവിടെ നിന്നാണ് അഭ്യസിച്ചതു്? ആരാണാവോ ഗുരു?''

സ്വാമികൾ മന്ദഹസിച്ചു. ''ഞാനെങ്ങും അഭ്യസിച്ചിട്ടില്ല. ഗുരു കടാക്ഷംകൊണ്ട് ഇങ്ങനെ ഓരോന്നു തോന്നുന്നു. അങ്ങയെ ഒന്നു പരീക്ഷിക്കാമെന്നും തോന്നി.''

അത്ഭുതാദരങ്ങളോടെ മാരാർസ്വാമികളുടെ കാൽക്കൽ വീണു. ചെണ്ടകൊട്ട് സ്വാമികൾ സ്വന്തം ശ്രമംകൊണ്ടു പരിശീലിച്ചതാണ്. കൈത്തണ്ടിൽ കന്നിക്കുരുവച്ച് അതു് താഴെ വീഴാതെ ചെണ്ടകൊട്ടി പരിശീലിച്ചിട്ടുണ്ടത്രേ! സർവ്വകലാവല്ലഭനായ അവിടത്തേയ്ക്ക് എല്ലാം ലീല!

ഏററുമാനൂരിൽത്തന്നെ നടന്ന മറെറാരു സംഭവം പഴമക്കാർ അനുസ്മരിക്കുന്നുണ്ട്. ക്ഷേത്രത്തിൽ ശ്രീഭൂതബലി നടക്കുന്നു. ഉച്ചപ്പൂജ കഴിഞ്ഞു നടയടക്കുന്നതിനു മുമ്പ് ബലി തൂവാനാരംഭിച്ചു. ഒരു വയസ്സൻ മാരാരാണു കൊട്ടുന്നതു്. ശാസ്ത്രപാരംഗതനായ ഒരു തന്ത്രിമുഖ്യനായിരുന്നു ബലിതൂവുന്നതു്. പക്ഷേ മാരാരുടെ കൊട്ട് ഒട്ടും ശരിയാവുന്നില്ല. ഇതു കണ്ട് സ്വാമിതിരുവടികൾ അടുത്തുചെന്നു തിമില വാങ്ങി കൊട്ടിത്തുടങ്ങി. തന്ത്രികൾക്കുത്സാഹമായി. വിധിപ്രകാരം കൊട്ടുകേട്ടപ്പോൾ ശാസ്ത്രീയമായി ബലിതൂവാനും തുടങ്ങി. അവർ മുറയ്ക്കു ക്ഷേത്രപ്രദക്ഷിണം ആരംഭിച്ചു. ഉച്ചക്കുമുമ്പു തീരേണ്ട ബലി സമയം കഴിഞ്ഞിട്ടും തീരുന്നില്ല. രണ്ടുപേരും സ്വയം മറന്നു പ്രവർത്തിക്കുകയായിരുന്നു. ക്ഷേത്ര ഭാരവാഹികൾ വിഷമിച്ചു. വിളക്കിലൊഴിക്കാൻ വെളിച്ചെണ്ണയില്ലെന്ന് സ്വാമികളോടു പരാതിപ്പെട്ടു. മററു പൂജകളും മുടങ്ങും. അവരുടെ അപേക്ഷ

സ്വീകരിച്ച് സ്വാമികൾ കൊട്ടനിറുത്തി. അങ്ങനെ ഏറ്റുമാന്തരമ്പല ത്തിലെ അന്നത്തെ ശ്രീഭൂതബലി അവിസ്മരണീയമായിത്തീർന്നു. അന്നു് എല്ലാ ഭൂതഗണങ്ങളും ശരിക്കും പ്രസാദിച്ചിരിക്കണം.

ഏതു സംഗീതോപകരണം കിട്ടിയാലും അതു് സ്വാമികൾ നിഷ്പ്ര യാസം പ്രയോഗിക്കും. ചെണ്ട, മദ്ദളം, ഉടുക്കു്, എടയ്ക്ക, പാണി, തപ്പു് തിമില, ഗഞ്ചിറ, മൃദംഗം, തംബുരു, വീണ തുടങ്ങിയ സംഗീതോപകര ണങ്ങൾ വായിക്കാൻ പ്രത്യേകം പാടവം തന്നെ അദ്ദേഹത്തിനുണ്ടായി രുന്നു. കർണ്ണാടക സംഗീതത്തിലും, ഹിന്ദുസ്ഥാനി സംഗീതത്തിലും അദ്ദേഹം വായ്പാട്ടുപാടുകയും വാദ്യവിശേഷങ്ങൾ വായിക്കുകയും ചെയ്തി രുന്നു. ഒരു ചെമ്പുകുടം കൈയിൽക്കിട്ടിയാൽ മലർന്നുകിടന്നു വയററത്തു കമഴ്ത്തിവച്ചും. അതിനാൽ അസുലഭമായ താളങ്ങൾ ഉയർത്തും. ഒരി രുമ്പുമോതിരവും കസേരക്കൈയും കിട്ടിയാൽ ഒന്നാതരം മൃദംഗമേളമുയരും. ചുണ്ടുകൊണ്ടു ജലതരംഗശബ്ദമുണ്ടാക്കാനും സ്വാമികൾക്കു കഴിവുമായി രുന്നു. കൂടെയുള്ളവർക്കു് രസകരമായ അനുഭവങ്ങളാണിവ.

സ്വാമികൾ പതിവായി ഉപയോഗിച്ചിരുന്ന സംഗീതോപകരണ ങ്ങൾക്കും പേരിട്ടിരുന്നു. സാധാരണയിൽ അല്പം നീളം കുറഞ്ഞ ഒരു മൃദംഗമുണ്ടായിരുന്നു. അതിന്റെ പേരു് 'അഗസ്ത്യൻ.' ഓടുകൊണ്ടുള്ള ഒരു താളപ്പൂട്ടുണ്ടായിരുന്നു. (കൈമണി) അതിനിട്ടിരുന്ന പേരു് 'ചിരുത'. എപ്പോഴും സ്വാമി ഉപയോഗിച്ചിരുന്ന തംബുരുവിനു് അദ്ദേഹ മിട്ട പേര് 'ദാക്ഷായണി'. സർവ്വ ചരാചരങ്ങളെയും ഒന്നുപോലെ സ്നേഹിച്ചിരുന്ന സ്വാമികൾ സംഗീതോപകരണങ്ങളേയും സ്വന്തം കുട്ടി കളെപ്പോലെ കരുതിയിരുന്നു.

കഴിവുള്ളവരെ കണ്ടെത്താനും പ്രോത്സാഹിപ്പിക്കാനും ഉത്സാഹിച്ചി രുന്ന സ്വാമികൾ കപട നാട്യക്കാരെ വെറുതെ വിടുകയുമില്ല. ഒരിക്കൽ സ്വാമികൾ ഉത്തരതിരുവിതാംകൂറിൽ ഒരു ഭവനത്തിൽ വിശ്രമിക്കുകയാ യിരുന്നു. പാണ്ടിയിൽനിന്നും ഒരു സംഗീതവിദ്വാൻ കേരളത്തിലെത്തി കച്ചേരികൾ നടത്തി കീർത്തിയും പണവും നേടി. തന്നെ ജയിക്കാൻ ആരുമില്ലെന്നു് അയാൾ അഹങ്കരിച്ചിരുന്നു. പലരും അയാളുടെ ആരാധ കരായി. അവരിൽ ഒരാൾ സംഗീതജ്ഞനായ സ്വാമിതിരുവടികളെപ്പററി പറഞ്ഞു. സംഗീതവാസനയുള്ള ഏതോ ഒരു വൃദ്ധൻ എന്നു മാത്രമേ നമ്മുടെ സംഗീതവിദ്വാൻ ധരിച്ചുള്ളു. എങ്കിലും ഒന്നു കണ്ടുകളയാമെന്നു സമ്മതിച്ച് അയാൾ സ്വാമികൾ പാർക്കുന്ന ഭവനത്തിലെത്തി.

''വരു, വരു ഭാഗവതരെ .. ഒന്നു പാടികേൾപ്പാൻ വലിയ താല്പര്യ മുണ്ടു്....'' സ്വാമികൾ സ്വാഗതം ചെയ്തു.

''ഞാൻ തംബുരുവും മൃദംഗവുമില്ലാതെ പാടാറില്ല.'' സംഗീതക്കാ രൻ ഗമയിൽ അറിയിച്ചു.

''ഇവിടെ ഒരു പഴയ തംബുരുവുണ്ടു്. കൊള്ളാമോയെന്നു നോക്കണം.''

സ്വാമികൾ തന്റെ ദാക്ഷായണിയെ കൈയിൽക്കൊടുത്തു. അയാ ളതു തിരിച്ചും മറിച്ചും നോക്കി, മീട്ടിനോക്കി. ''ശ്രുതി ശരിയാവില്ല.'' എന്നു പറഞ്ഞു താഴെവച്ചു. സ്വാമികൾ തംബുരുവെടുത്തു് കമ്പിമുറുക്കി. ശ്രുതി ശരിയാക്കി. ''ഇതാ ഇപ്പോൾ പററുമോ എന്നു നോക്കണം....'' ഭാഗവതർ വീണ്ടും തംബുരു വാങ്ങി ശ്രുതിയിട്ടു. എന്നിട്ടത്ഭുതത്തോടെ സ്വാമികളെ നോക്കി. അതിനൊരു കുഴപ്പവുമില്ല. അയാൾ ഗാനാലാപനം തുടങ്ങി. സ്വാമികൾ കൈയിൽക്കിടന്ന ഇരുമ്പുമോതിരംകൊണ്ടു് കസേരയിൽ താളം പിടിച്ചു. യഥാർത്ഥ മൃദംഗധ്വനി ഉയർന്നു. ഭാഗവതർ ഉടൻ പാട്ടു നിറുത്തി. സ്വാമിയുടെ പാദത്തിൽ വീണു നമസ്കരിച്ചു. ''നീങ്കൾ സംഗീതസാമ്രാട്ട്. മന്നിച്ചിടുങ്കോ''

അമ്പലപ്പുഴ മുതലായ പ്രദേശങ്ങളിൽ പണ്ടു് പടയണി എന്നൊരു കലാരൂപമുണ്ടായിരുന്നു. അതിനു് 'തപ്പ്' എന്നൊരു വാദ്യം ഉപയോഗിക്കും. ശരിയായി തപ്പുകൊട്ടണമെങ്കിൽ കുറഞ്ഞതു് ആറുമാസത്തെ പരിശീലനം വേണം. അക്കാലത്തു് ശങ്കരപ്പിള്ള എന്നൊരു തപ്പുകൊട്ടുകാരൻ ഉണ്ടായിരുന്നു. വിദഗ്ദ്ധനായ അയാളുടെ തപ്പുകൊട്ടു കേൾക്കാൻ സ്വാമികൾക്കു് ആഗ്രഹമുണ്ടായി. ശങ്കരപ്പിള്ളയെ വരുത്തി കൊട്ടിച്ചു് എല്ലാ മേളങ്ങളും പ്രദർശിപ്പിച്ചു. സ്വാമികൾക്കു് അളവററ ആനന്ദമുണ്ടായി. കൊട്ടിത്തീർന്നപ്പോൾ അയാളെ മുക്തകണ്ഠം പ്രശംസിച്ചു. ''ആ തപ്പ് ഇങ്ങോട്ടൊന്നു തരൂ....'' ശങ്കരപ്പിള്ള അദ്ദേഹത്തിന്റെ കൈയിൽ തപ്പു കൊടുത്തു. അതുവാങ്ങി സ്വാമികൾ അവിടെ അവതരിപ്പിച്ചുകഴിഞ്ഞ മുഴുവൻ എണ്ണങ്ങളും അതേപോലെ വീണ്ടും കൊട്ടിക്കേൾപ്പിച്ചു! ശങ്കരപ്പിള്ള കൈകൂപ്പിക്കൊണ്ടു പറഞ്ഞു ''അവിടന്നു തന്നെ സാക്ഷാൽ വിദ്യാധിരാജൻ!''

ശ്രീ. സി. എസ്സ്. സുബ്രഹ്മണ്യൻപോററി എഴുതുന്നു: '' ഒരിക്കൽ റസിഡൻസി ഗാർഡ് സേവനം നടത്തിയിരുന്ന ചെറുസൈന്യത്തെ പരിശോധിക്കാൻവന്ന ഉത്തരേന്ത്യക്കാരനായ ഒരു പട്ടാള ഉദ്യോഗസ്ഥൻ വളരെ നീളമുള്ളതും വിചിത്രാകൃതിയും തെക്കേ ഇന്ത്യയിൽ കണ്ടിട്ടില്ലാത്തതും ആയ ഒരു സംഗീത യന്ത്രവും കൊണ്ടു് എന്റെ സംഗീതസദസ്സിൽ സന്നിഹിതനായി. അന്നത്തെ സദസ്സിൽ ചട്ടമ്പിസ്വാമികളും വന്നുചേർന്നു. സംഗീതപണ്ഡിതനായ ആ ഉദ്യോഗസ്ഥൻ തന്റെ യന്ത്രം പടുതയോടെ വായിച്ചു് ഉത്തരഇൻഡ്യൻ ഭാഷകളിലുള്ള ചിലപാട്ടുകൾ പാടി. അദ്ദേഹം അതു നിർത്തിയ ഉടനെ ചട്ടമ്പിസ്വാമികൾ ആ യന്ത്രം അദ്ദേഹത്തിനോടു വാങ്ങി ശ്രുതി കൂട്ടി അതു വായിച്ചു; വളരെ പരിചയം സിദ്ധിച്ച ഒരു വിദഗ്ദ്ധനെപ്പോലെ വായിച്ചു. എല്ലാവരും അത്ഭുതപരതന്ത്രരായി. ആ ഉദ്യോഗസ്ഥനും ആശ്ചര്യ സന്തോഷാദരങ്ങളോടുകൂടി സ്വാമിയെ വന്ദിച്ചു് അനുമോദിച്ചു. ദിവ്യനായ സ്വാമികൾക്കു് ഒന്നും അസാദ്ധ്യമായിരുന്നില്ലതന്നെ.''

സ്വാമികൾക്ക് കഥകളിയിൽ കലശലായ ഭ്രമമുണ്ടായിരുന്നു. യുവാവായിരിക്കുമ്പോൾ ദമയന്തി നാരായണപിള്ള എന്നു പേരുള്ള പ്രസിദ്ധനായ ഒരു കഥകളിനടൻ സന്തത സഹചാരിയായിരുന്നു. കഥകളിപ്പദങ്ങൾ അയാൾക്കു ചിട്ടയായി പാടാനും കഴിയുമായിരുന്നു, ചില പ്രസിദ്ധരംഗങ്ങൾ തന്മയത്വമായി അഭിനയിച്ചു കാണിക്കുകയും ചെയ്തു. കരുവാകൃഷ്ണനാശാൻ ഒരു സംഭവം വിവരിക്കുന്നു. ''സ്വാമികൾ ഇരവിപുരത്തു് കോട്ടൂർപരമേശ്വരൻപിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്നു. അന്നു ഞാൻ അവിടെച്ചെന്നു സ്വാമികളെക്കണ്ടു. എന്നെ അന്നു വിട്ടില്ല. കടവൂർ നാരായണപ്പണിക്കർ എന്ന പ്രസിദ്ധനായ കൊട്ടുകാരനെ (കഥകളി) വരുത്തി സ്വാമികൾ 'അതു തോളിൽ താങ്ങിക്കോ' എന്നുള്ള വായ്ത്താരി പറഞ്ഞുകൊടുത്തു് തദനുസരണം കൊട്ടിച്ചു ശീലിപ്പിക്കുകയായിരുന്നു. ഇതു് എന്തിനാണെന്നു് എനിക്കാദ്യം മനസ്സിലായില്ല. രാത്രിയായപ്പോൾ സ്വാമികൾ കഥകളിയിൽ ഒരു ഭാഗം അഭിനയിപ്പാൻ വട്ടം കൂട്ടി. നളചരിതം കഥകളിയിൽ കാട്ടാളന്റെ ഭാഗമാണു് അഭിനയിപ്പാൻ പോകുന്നതു്. 'വസ ച്ചകൊൾകെന്നം സേ താങ്ങി' എന്ന ഭാഗം അഭിനയിച്ചപ്പോൾ വടക്കുവച്ചു് സമർത്ഥനായ ഒരു നടൻ ദമയന്തിയെ കാട്ടാളൻ തോളിൽവച്ചു് എടുക്കുന്ന ഭാഗം അഭിനയിച്ചു. അതു വളരെ പ്രയാസപ്പെട്ടു നിർവ്വഹിക്കേണ്ട ഒരു ഭാഗമായിരുന്നു. തോളിൽ താങ്ങുന്ന ഭാഗം അഭിനയിക്കുമ്പോൾ നടൻ നിലത്തുനിന്നു് കാൽപറിച്ചു് ആകാശത്തിൽ വിലങ്ങനെ കിടക്കുന്നതുപോലെ ചില ക്ഷണനേരം കാണിച്ചത്രെ. ഇങ്ങനെ നാലുപ്രാവശ്യം കാണിച്ചു. അതു തനിക്കും കാണിക്കുവാൻ സാധിക്കുമോ എന്നു സ്വാമികൾ പരീക്ഷിക്കുവാൻ ചെയ്ത ഏർപ്പാടുകളായിരുന്നു ഇതെല്ലാം. പതിനാറുപ്രാവശ്യം പലപല താളവട്ടത്തിൽ സ്വാമികൾ 'ഈ തോളിൽ താങ്ങിക്കോ' വിദ്യ കാണിച്ചു. കാണികൾ 'ഹരിയോഹരി' വിളിച്ചുപോയി.''

ചിത്രരചനയിലും സ്വാമികൾ അസാമാന്യമായ പാടവം പ്രദർശിപ്പിച്ചിരുന്നു. ദന്തവേലക്കാരനായ ഒരു നീലകണ്ഠൻ ആശാരിയിൽ നിന്നാണു് അദ്ദേഹം ചിത്രരചന അഭ്യസിച്ചതു്. ഒരാളെ അഞ്ചുതരം വേഷങ്ങളിൽ ഛായയ്ക്കു വ്യത്യാസം വരാതെ സ്വാമികൾ വരയ്ക്കുമായിരുന്നു. മിക്കവാറും ഇന്നത്തെ 'കാർട്ടൂൺ' രീതിയിൽ. അദ്ദേഹം ഒരിക്കൽ പുളിമാങ്ങ കടിച്ചതിനുശേഷം ഒരു കുട്ടിസായിപ്പിന്റെ ചിത്രം വരച്ചതു് പലരേയും രസിപ്പിച്ചു. ആ ചിത്രം പന്മന ആശ്രമത്തിൽ സൂക്ഷിച്ചിരുന്നു. പലപ്പോഴും കുട്ടികളെ രസിപ്പിക്കാൻ ഹാസ്യചിത്രങ്ങൾ വരച്ചുകാണിക്കുന്നതു് അദ്ദേഹത്തിന്റെ പതിവായിരുന്നു.

ആയുർവ്വേദശാസ്ത്രത്തിൽ സ്വാമി തിരുവടികളുടെ പാണ്ഡിത്യം വിസ്മയാവഹമായിരുന്നു. മാറാരോഗങ്ങളായി കരുതപ്പെടുന്ന വസൂരി, വിഷൂചിക, അപസ്മാരം, മലമ്പനി, തുടങ്ങിയവ പെട്ടെന്നു ഭേദപ്പെടുത്താൻ ചില ഒററമൂലികൾ അദ്ദേഹത്തിനു വശമായിരുന്നു. ഏതു രോഗവും

ഔഷധസസ്യങ്ങളെക്കൊണ്ടുമാത്രം മാററാമെന്നു സ്വാമികൾ തെളിയിച്ചു. ഒരു സംഭവം പ്രസിദ്ധമാണ്. ഒരുദിവസം മൂവാററുപുഴയിൽനിന്നും കാൽ നടയായി പെരുമ്പാവൂരിലെത്തി. നേരം നട്ടുച്ച. വല്ലാത്ത ദാഹം തോന്നി. അടുത്തുകണ്ട ഒരു വീട്ടിൽ കയറി. കുടിക്കാനെന്തെങ്കിലും തരണമെന്നാവ ശ്യപ്പെട്ടു. അവിടെ വൃദ്ധയായ ഒരു സ്ത്രീ കരഞ്ഞുകൊണ്ടൊരു കാര്യം പറഞ്ഞു. നാടെങ്ങും വിഷൂചിക പടർന്നു പിടിച്ചിരിക്കുന്നു. ഒരാഴ്ചയ്ക്കു ള്ളിൽ ആ വീട്ടിൽ നാലുപേർ കോളറമൂലം മരിച്ചു.മൂന്നുപേർ വളരെ അവശ രായിക്കിടക്കുന്നു. അവിടെ നിന്നും വെള്ളം കുടിച്ചാൽ രോഗം പകരും എന്നാണവർ അറിയിച്ചതു്. എന്നാൽ തനിക്കൊരു കരിക്കുമതിയെന്നു സ്വാമികൾ പറഞ്ഞു. ഉടനെ ആളെ വിട്ടു. കരിക്കിടുവിച്ചു. അതിനി ടയിൽ സ്വാമികൾ പറമ്പിലിറങ്ങി ചുററും നോക്കി. ഒരു പച്ചിലയും പറിച്ചുകൊണ്ടുവന്നു. ആ കരിക്കിന്റെ തൊണ്ടു ചതച്ചു് നീരെടുത്തു് ഈ പച്ചിലയുടെ ചാറുമായി കലർത്തി അവശരായി കിടക്കുന്ന രോഗികൾക്കു കൊടുക്കാൻ പറഞ്ഞു. കുറെക്കഴിയുമ്പോൾ അവർ കഞ്ഞിചോദിക്കുമെന്നും പറഞ്ഞു് സ്വാമികൾ സ്ഥലം വിട്ടു. ആ വൃദ്ധ സ്വാമികൾ പറഞ്ഞതു പോലെ ചാറുണ്ടാക്കി രോഗികൾക്കു കൊടുത്തു. അല്പസമയം കഴിഞ്ഞ പ്പോൾ ആസന്ന മരണരായി കിടന്ന രോഗികൾ എണീററിരുന്നു കഞ്ഞി ചോദിച്ചുവാങ്ങിക്കുടിച്ചു. അവരെല്ലാം അത്ഭുതകരമായി രക്ഷപ്പെട്ടു. അഷ്ടാംഗഹൃദയവും മററുമൂല്യ ആയുർവ്വേദഗ്രന്ഥങ്ങളും പഠിച്ചിരുന്ന സ്വാമികൾ തന്റെ ശിഷ്യരായ വൈദ്യന്മാർക്കു് നിരവധി ഒററമൂലികൾ ഉപദേശിച്ചുകൊടുത്തിരുന്നു.

ചെറുപ്പത്തിലേ കായികാഭ്യാസം പരിശീലിച്ചിരുന്ന സ്വാമികൾ ഗുസ്തിമുറകളെല്ലാം അഭ്യസിച്ചിരുന്നു. താൻ പഠിച്ചതെല്ലാം വെളുത്തേരി യേയും പഠിപ്പിച്ചു. അവർ തമ്മിൽ വിനോദത്തിനായി ഗുസ്തി പിടിക്കു മായിരുന്നു. കേശവൻവൈദ്യരുടെ ശരീരം ഇരുമ്പിനു തുല്യം ദൃഢമായി രുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ അക്കാലത്തെ ഏററവും വലിയ കായികാഭ്യാസിയായിരുന്നു. അദ്ദേഹം വ്യായാമം ചെയ്യുമ്പോൾ എടുത്തുപൊക്കിയിരുന്ന വലിയ ഇരുമ്പുഗോളം അദ്ദേഹമൊഴിച്ചാൽ സ്വാമികളും വെളുത്തേരിയും മാത്രമേ എടുത്തുയർത്തുമായിരുന്നുള്ളു.

കൊല്ലത്തു് ഓലയിൽ എന്നൊരു സ്ഥലമുണ്ടു്. അവിടെ ചിലർ ഗുസ്തി പഠിച്ചു താമസിച്ചിരുന്നു. ഒരു രാത്രി സ്വാമികൾ അതുവഴി സഞ്ചരിക്കാനിടയായി. വരുന്നതാരാണെന്നു മനസ്സിലാക്കാതെ അവർ സ്വാമികളുമായി ഒരു കൈ നോക്കാൻ തീരുമാനിച്ചു. സ്വാമികളെ കടന്നു പിടിച്ചു മലർത്തിയിടാനായിരുന്നു ശ്രമം. സ്വാമികൾ സ്വന്തം ശരീരം ഉളിചാട്ടുന്നതുപോലെ അങ്ങോട്ടുമിങ്ങോട്ടും ഒന്നു രണ്ടുതവണ പ്രയോഗിച്ചു. നിമിഷങ്ങൾക്കകം തടിമാടന്മാരും മുഷ്കന്മാരുമായ അവരെല്ലാം നിസ്തേ ജന്മാരായി പലയിടത്തും വീണു മണ്ണുകപ്പി. അവർ അമ്പരന്നു് എഴുന്നേററു നോക്കിയപ്പോൾ സ്വാമികൾ കുറച്ചകലെ ചിരിച്ചുകൊണ്ടു നില്ക്കുന്നു! ഒരു

മഹാഭ്യാസിയോടേററുമുട്ടാൻ തുടങ്ങിയ തങ്ങളുടെ വിഡ്ഢിത്തം ക്ഷമിക്കണമെന്ന് അവർ കാൽക്കൽവീണു മാപ്പിരന്നു.

ഒരിക്കൽ ഉത്തരേന്ത്യയിൽ നിന്നും രണ്ടു ഗുസ്തിക്കാർ തിരുവിതാംകൂറിൽവന്നു. മഹാരാജാവിനെ മുഖംകാണിച്ച് തങ്ങളോടു ഗുസ്തിപിടിച്ചു ജയിക്കാൻ ആരെങ്കിലുമുണ്ടോയെന്നു വെല്ലുവിളിച്ചു. തിരുവനന്തപുരത്ത് പ്രസിദ്ധരായ ഗുസ്തിക്കാർ ആരുമുണ്ടായിരുന്നില്ല. ആ പഞ്ചാബികൾ വിജയശ്രീലാളിതരെപ്പോലെ നില്ക്കുകയുമാണ്. അപ്പോൾ ചട്ടമ്പി എന്നു പേരായ ഒരു വലിയ ഗുസ്തിക്കാരനുണ്ടെന്ന് ആരോ തിരുമനസ്സുണർത്തിച്ചു. ചട്ടമ്പിയെ വരുത്താൻ അവർ സ്വാമി തിരുവടികളെ വിളിച്ചുകൊണ്ടു വന്നു. താനിപ്പോൾ ഗുസ്തിപിടിക്കാറില്ലെന്നും തന്റെ ശിഷ്യനായ വെളുത്തേരി കേശവൻ വൈദ്യരെ വിളിപ്പിയ്ക്കാമെന്നും സ്വാമികൾ അറിയിച്ചു. കേശവൻ വൈദ്യൻ ഗുരുവിന്റെ നിർദ്ദേശമനുസരിച്ച് പഞ്ചാബികളുമായി ഗുസ്തിപിടിച്ച് രണ്ടുപേരെയും മലർത്തിയടിച്ചു. മഹാരാജാവ് പ്രീതനായി ജയിച്ചവർക്കും തോററവർക്കും സമ്മാനങ്ങൾ നൽകി സന്തുഷ്ടരാക്കി അയച്ചു.

മറെറാരു സംഭവവും പ്രസിദ്ധമാണ്. സ്വാമിതിരുവടികൾ രണ്ടനുയായികളുമായി ആലുവായിലേക്കു പോകുകയായിരുന്നു. ഇടപ്പള്ളിപള്ളിമുററത്തെത്തി അഹങ്കാരികളും തെമ്മാടികളുമായ ഒരു സംഘം ചെറുപ്പക്കാർ ആ വൃദ്ധനായ താടിക്കാരനെ ദേഹോപദ്രവമേല്പിക്കാനുള്ള ശ്രമമായി അവർ അദ്ദേഹത്തെ തടഞ്ഞു നിറുത്തി ഓരോന്നു പറഞ്ഞു കളിയാക്കാനും ഉപദ്രവിക്കാനും ഭാവമായി. സ്വാമികൾ അനുയായികളോട് തന്റെ പിന്നിൽ നിന്നുകൊള്ളാൻ പറഞ്ഞിട്ട് കൈയിലിരുന്ന വടി വിലങ്ങനെ പിടിച്ചു പ്രാണരോധനം ചെയ്തുകൊണ്ടു മുന്നോട്ടു കുതിച്ചു പാഞ്ഞു ആ വടി സ്പർശിച്ച യുവാക്കളെല്ലാം ബോധംകെട്ടുവീഴുകയും ചെയ്തു. അടുത്ത ദിവസം പ്രഭാതത്തിൽ മടക്കയാത്രയായി. ആ യുവാക്കൾ അപ്പോഴും അതേ സ്ഥലത്തു കിടപ്പുണ്ട്. വടികൊണ്ടു മറുതട്ടുതട്ടി അവരെ ഉണർത്തി. മേലാൽ ആരെയും ഉപദ്രവിക്കരുതെന്ന് ഉപദേശിച്ചുവിട്ടു. മർമ്മവിദ്യയിൽ സ്വാമികളെ ജയിക്കാൻ അക്കാലത്ത് ആരും തന്നെയില്ലായിരുന്നു എന്നാണറിവ്.

സ്വാമികളുടെ സിദ്ധികളിൽ ജലസ്തംഭവിദ്യയും ഉൾപ്പെടും. പലപ്പോഴും സ്വാമികൾ ജലത്തിനുമുകളിൽ പത്മാസനത്തിലിരിക്കുന്നത് ശിഷ്യന്മാർ കണ്ടിട്ടുണ്ട്. പുരാതനകാലത്ത് മഹർഷിമാരും മററും വെള്ളത്തിനുമുകളിൽക്കൂടി നടന്നിരുന്നു എന്നു കേട്ടിട്ടുണ്ട്. ശങ്കരാചാര്യശിഷ്യനായ പത്മപാദരുടെ കഥ പ്രസിദ്ധമാണല്ലോ. ആധുനികയുക്തിവാദികൾക്ക് ഇതെല്ലാം കെട്ടുകഥയായിത്തോന്നാം. എന്നാൽ യോഗവിദ്യ സ്വായത്തമാക്കിയവർക്ക് ഇതെല്ലാം നിസ്സാരമത്രേ.

ഗുരുവായൂർക്കാരനായ ഒരു വേലപ്പമേനോൻ കുതിരസ്സവാരിയിലും നീന്തലിലും സമർത്ഥനായിരുന്നു. നീന്തലിൽ തന്നെ വെല്ലാൻ ആരുമില്ലെന്ന് അയാൾ വീമ്പു പറയുമായിരുന്നു. ഒരിക്കൽ സ്വാമികളോടു തന്നെ മേനോൻ ഇങ്ങനെ വീരവാദം മുഴക്കി.

"അങ്ങനെ പറയരുത്. ചിലപ്പോൾ ആരെങ്കിലും ഉണ്ടായെന്നു വരും, " സ്വാമികൾ ചിരിച്ചുകൊണ്ടു പറഞ്ഞു.

"നമുക്കൊന്നു പന്തയംവച്ചു നീന്താം." മേനോൻ സ്വാമികളോടു തന്നെ മത്സരിക്കാനൊരുങ്ങി.

"പന്തയം വേണ്ട. പരീക്ഷിച്ചു നോക്കാം." എന്നായി സ്വാമികൾ.

"എന്നാൽ നാളെത്തന്നെയാകാം. വലിയചിറയിൽ."

മേനോന്റെ നിർബ്ബന്ധംകൊണ്ടു സ്വാമികൾ സമ്മതം മൂളി. വളരെ വിശാലമായ ഒരു ചിറയായിരുന്നു അത്. മഴക്കാലമായതിനാൽ വെള്ളവും നിറഞ്ഞു കിടക്കുന്നു. മത്സരം കാണാൻ സ്വാമിശിഷ്യന്മാരും നാട്ടുകാരും കൂടി.

"ഈ തെക്കേ കടവിൽനിന്നു നീന്തി അക്കരെച്ചെന്ന് അവിടെ നില്ക്കാതെ തിരിച്ചുനീന്തി കടവിൽ കയറണം."

മേനോൻ വ്യവസ്ഥ ഉന്നയിച്ചു.

"അക്കരെച്ചെന്ന് ഒന്നു നിന്നിട്ടുപോരെ ?" സ്വാമികൾ ചോദിച്ചു.

"പോരാ .." മേനോൻ ശഠിച്ചു. ശരിയെന്നു സ്വാമികൾ സമ്മതിച്ചു.

അവർ രണ്ടുപേരും നീന്താനാരംഭിച്ചു. ആദ്യം മേനോൻ, പിന്നാലെ സ്വാമികൾ സ്വാമികൾ അക്കരെച്ചെന്നു നില്ക്കാതെ തിരിച്ചു നീന്തി ചിറയുടെ പകുതിവരെയെത്തി. മേനോൻ ആ സമയത്ത് അക്കരെയെത്താതെ തന്നെ കൈകാലിട്ടടിച്ചു കുഴയുന്നതു കണ്ടു. വെള്ളം കുടിച്ചു താഴുന്നതിനുമുമ്പ് സ്വാമികൾ നീന്തിയെത്തി തന്റെ പ്രതിയോഗിയെ താങ്ങിയെടുത്തു കടവിലെത്തിച്ചു. കാണികൾ ആർത്തു ചിരിച്ചപ്പോൾ മേനോൻ തലതാഴ്ത്തി അദ്ദേഹത്തോടു ക്ഷമായാചനം ചെയ്തു.

## അഞ്ച്

# ചരാചരസ്നേഹം

അപരിമേയവും അത്ഭുതകരവുമായ ഈ പ്രപഞ്ചത്തിന്റെ നിർമ്മാതാവും ഉടമസ്ഥനുമാര് ? സാക്ഷാൽ ഈശ്വരനല്ലാതെ മററാര്? ദൈവം സ്നേഹം തന്നെയാകുന്നു. പക്ഷേ നിസ്സാരനായ മനുഷ്യൻ ഈശ്വരനും ഉപരിയാണു താനെന്നു നടിക്കാനും പ്രപഞ്ചത്തെ കീഴടക്കാനും എല്ലാം ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ ഭൂമുഖത്തു് കോടാനുകോടി ജീവജാലങ്ങളുണ്ടു്. എല്ലാററിനേയും സൃഷ്ടിച്ചു പാലിക്കുന്നതു് ഈശ്വരൻ തന്നെ. അവയിലൊന്നു മാത്രമാണു മനുഷ്യൻ. പക്ഷേ അവന്റെ ഭാവം എല്ലാററിനും അധിപതി താനാണെന്നാണു്. ശ്രീ വിദ്യാധിരാജ സ്വാമികളാകട്ടെ എല്ലാ ചരാചരങ്ങളേയും സ്വന്തം സഹോദരങ്ങളായിട്ടാണു് കരുതിയിരുന്നതു്. എല്ലാ പ്രാണികളും സസ്യങ്ങളും ഈശ്വരന്റെ സന്താനങ്ങളാണെന്നു് അദ്ദേഹം സങ്കല്പിച്ചു. ഒരു ഉറുമ്പിനെപ്പോലും കൊല്ലുന്നതു് അദ്ദേഹത്തിനു് ഇഷ്ടപ്പെട്ടിരുന്നില്ല. തികഞ്ഞ അഹിംസാവാദിയായ സ്വാമികൾ എല്ലാ ജീവജാലങ്ങളെയും സ്നേഹംകൊണ്ടു സ്വന്തം വരുതിയിൽ നിറുത്തിയിരുന്നു. ഇതിനു നിരവധി ദൃഷ്ടാന്തങ്ങളുണ്ടായിട്ടുണ്ടു്.

ഗവണ്മെൻറു് സെക്രട്ടറിയായിരുന്ന കരിമ്പുവിളാകം ഗോവിന്ദപ്പിള്ള എഴുതുന്നു: ''ഒരിക്കൽ സ്വാമികളൊന്നിച്ചു് മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്തു് ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പു കേട്ടു ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കു ചാടിക്കളഞ്ഞു.അതിനെ പിന്തുടർന്നു വന്ന ഒരു ക്രൂര സർപ്പം പത്തിവിടർത്തി ക്രുദ്ധിച്ചു നില്ക്കുന്നു. ആ ഭയങ്കര കാഴ്ചയിൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരിക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു. ''ഛീ ! അതിനെ തൊടരുതു്-പോ ! '' സ്വാമികളുടെ കാലടിയിൽ നിന്നും മൂന്നു ചുവട്ടടിയിലധികം അകലെയല്ലാതെ ഫണംവിടർത്തിനിന്ന ആ ക്രൂര സർപ്പം ഈ ആജ്ഞ കേൾക്കാത്ത താമസം, പത്തിചുരുക്കി വന്ന വഴി സാവധാനത്തിൽ ഇഴഞ്ഞുപോയി.''

സ്വാമികളെ പലതവണ പാമ്പു കടിച്ചിട്ടുണ്ടു്. ശിഷ്യനായ പെരുന്നെല്ലിയുടെ വീട്ടിൽ താമസിക്കുമ്പോൾ ഉണ്ടായ ഒരു സംഭവം വി. കുഞ്ഞുകൃഷ്ണനാശാൻ വിവരിക്കുന്നു. ''ചട്ടമ്പിസ്വാമി തൃപ്പാദങ്ങളും വൈദ്യരുമായി ഒരു ദിവസം വസതിക്കടുത്തുള്ള ഒരു ചോലയിൽ കുളിക്കാൻ പോയി. തൊട്ടാവാടിയും മററും നിറഞ്ഞു കിടന്നിരുന്ന വഴിയിൽ കാലെത്തിവച്ചു നടക്കവേ സ്വാമി ഒരു പാമ്പിന്റെ പുറത്തു ചവിട്ടുകയാൽ അതു കാലിൽ കടിച്ചു. തൃപ്പാദങ്ങൾ വിനോദമായി കാലു വീണ്ടും അതിന്റെ നേരേ നീട്ടുകയും അതു രണ്ടാമതും ചീറിക്കടിക്കുകയും ചെയ്തു.

പരിഭ്രമിച്ചോടിച്ചെന്നു സ്വാമിയെക്കെട്ടിപ്പിടിച്ചു സഹചരനെ ആശ്വസിപ്പിച്ചിട്ട് സ്വാമി അല്പസമയം പ്രാണായാമം ചെയ്തു. പിന്നീട് ചോലയുടെ മറുചാലിനടുത്തു ചെന്നപ്പോൾ മുറിവായിൽ നിന്നും ഇരുണ്ട രക്തക്കട്ടകൾ ഞാറപ്പഴംപോലെ നിലത്തു വീണു. വൈദ്യർ അതിനെ കമ്പുകൊണ്ടു നീക്കി മറുചാലിൽ കെട്ടിനിന്നിരുന്ന വെള്ളത്തിലിട്ടപ്പോൾ അവിടെയുണ്ടായിരുന്ന മത്സ്യങ്ങൾ തൽക്ഷണം മയങ്ങിമലരുന്നതുകണ്ട് വിഷം കലർന്ന വെള്ളം ഇറച്ചു മാററുന്നതിൽ രണ്ടുപേരും ഏർപ്പെടുകയുണ്ടായി .’’

പിന്നീടൊരിക്കൽ ഒരു സർപ്പം അബദ്ധത്തിൽ സ്വാമികളെ കൊത്തി. സ്വാമികൾക്കതു മനസ്സിലായി പ്രാണായാമം കൊണ്ട് രക്തം സ്തംഭിപ്പിച്ച് വിഷം പുറത്തു കളഞ്ഞു. സർപ്പത്തിനു് അബദ്ധം മനസ്സിലായി. അതു വിഷണ്ണനായി തലയും താഴ്ത്തി സ്വാമികളുടെ മുന്നിൽക്കിടന്നു. ‘‘മക്കൾ വിഷമിക്കണ്ട - പൊയ്ക്കോ....’’ സ്വന്തം കുഞ്ഞിനോടെന്ന പോലെ വാത്സല്യ പൂർവ്വം അരുളിച്ചെയ്തു. പാമ്പ് സ്വാമികളുടെ കാലിൽ നക്കിയിട്ട് സാവധാനം ഇഴഞ്ഞുപോയി. കൂടെ വന്നവർ അത്ഭുതസ്തിമിതരായി നിന്നുപോയി.

ജി. കൃഷ്ണപിള്ള എന്ന പേരിൽ അറിയപ്പെട്ടിരുന്ന സാഹിത്യകാരൻ മറെറാരു സംഭവം വിവരിക്കുന്നു. ‘‘ഒരു ദിവസം ഞായറാഴ്ച വൈകുന്നേരം സ്വാമി തിരുവടികൾ അകമ്പടി സഹിതം ക്ഷേത്ര ദർശനത്തിനു പോകുകയായിരുന്നു. മുമ്പേ സ്വാമിയും പിമ്പേ ശ്രീ ആണ്ടിപ്പിള്ളയും തുടർന്ന് ഞാൻ ഉൾപ്പടെ കുറച്ചുപേരും ഉണ്ടായിരുന്നു. ക്ഷേത്രക്കുളത്തിൻെറ തെക്കുവശത്തുകൂടി ഞങ്ങൾ പടിഞ്ഞാറോട്ടു നടന്നു. ചില കുസൃതിക്കുട്ടികൾ കല്ലെറിയുകയാൽ ഒരു ചേര ഗതി വേഗത്തോടെ പടിഞ്ഞാറോട്ടുള്ള കയ്യാലയുടെ തിരുവിൽ കിഴക്കോട്ടിഴഞ്ഞ് സ്വാമികളുടെ മുന്നിൽ അകപ്പെട്ടു. ‘അതാ, ഒരു ചേര’ എന്ന് സംഭ്രമത്തോടെ ആണ്ടിപ്പിള്ള പറഞ്ഞു. ‘ചേരയെ ഇത്ര ഭയമോ?’ എന്നു ചോദിച്ചുകൊണ്ട് തൽക്ഷണം അതിൻെറ മുമ്പിൽ ഇരുന്നു കൈനീട്ടി. ‘‘വാ മക്കളെ. ഭയപ്പെടേണ്ട, വരിക?’’ എന്നു സ്വാമികൾ ദയാപുരസ്സരം പറഞ്ഞു. ചേര ഒന്നു തലപൊക്കി നോക്കിയശേഷം സാവധാനം ഇഴഞ്ഞ് തൻെറ രക്ഷകനായ ആ ജടാധാരിയുടെ നീട്ടിയ നീണ്ട വാമഹസ്തത്തിൽ നക്കുകയും ആ കൈയിന്മേൽ ഒന്നു ചുററി അല്പസമയം ഇരിക്കുകയും ചെയ്തു. ഉടനെ സ്വാമികൾ എഴുന്നേററ് അതിനെ കയ്യാലയുടെ മൺഭിത്തിപ്പുറത്തുകൂടി അകത്തേക്കു കയററി വിട്ടു. ‘ജീവികളെ ഒരിക്കലും ഉപദ്രവിക്കരുത്. നിങ്ങൾ അതിനെ യഥാർത്ഥമായി സ്നേഹിച്ചാൽ അതു നിങ്ങളേയും സ്നേഹിക്കും.’ എന്നു കുട്ടികളോടായി ഗുണദോഷിച്ചുകൊണ്ട് ആ യതിവര്യൻ ഞങ്ങളുടെ അകമ്പടിയോടെ അമ്പലത്തിലേക്കു നടന്നുപോയി.

പട്ടികളും സ്വാമികളുമായുള്ള സൗഹൃദം വളരെ പ്രസിദ്ധമാണ്. തൻെറ കൂടെ നടക്കുന്ന പട്ടികളിൽ പലതും കഴിഞ്ഞ ജന്മത്തിൽ മനുഷ്യർ

തന്നെയായിരുന്നെന്നും കർമ്മഫലം കൊണ്ടു പട്ടികളായി ജനിച്ചതാണെന്നും സ്വാമികൾ പറയുമായിരുന്നു. അവ സ്വാമികളെ അനുസരിച്ചു പ്രവർത്തിക്കുന്ന സംഭവങ്ങൾ നിരവധിയാണ്. അക്കൂട്ടത്തിൽ പ്രമുഖമായതു് പലപ്പോഴും നടത്തിയിട്ടുള്ള ശ്വാനസദ്യകളാണ്. ഒരിക്കൽ അഹങ്കാരിയും കൈക്കൂലിക്കാരനുമായ ഒരുദ്യോഗസ്ഥൻ സ്വാമികളെ വിരുന്നിനു ക്ഷണിച്ചു. അയാളുടെ സ്വഭാവം ശരിക്കറിയാവുന്ന സ്വാമികൾ ആ ക്ഷണം സ്വീകരിച്ചു. ഒരു വ്യവസ്ഥയുണ്ടായിരുന്നു. വിരുന്നിന് തൻെറ ശിഷ്യന്മാരും കൂടെയുണ്ടായിരിക്കും. എല്ലാവർക്കും നിറച്ചു ഭക്ഷണം കൊടുക്കാമെങ്കിൽ വരാം. ഉദ്യോഗസ്ഥൻ സമ്മതിച്ചു. സ്വന്തം പ്രൗഢി കാണിക്കാനൊരവസരം. മുററത്തു പന്തലിട്ടു. കെങ്കേമമായ ഒരു സദ്യയൊരുക്കി. ഊണിനു സമയമായപ്പോൾ സ്വാമികൾ എത്തി. കൂടെ ആരെയും കണ്ടില്ല. അനേകം പേർക്കുള്ള ഭക്ഷണം തയ്യാറാക്കിയിരുന്നു. ''ശിഷ്യന്മാർ എവിടെ?'' ഉദ്യോഗസ്ഥൻ തിരക്കി. ''വരും. ഇലവച്ചു വിളമ്പിക്കോളൂ....'' സ്വാമികൾ കല്പിച്ചു. പന്തലിൽ ഇലയിട്ടു ചോറു വിളമ്പി. സ്വാമികൾ പുറത്തേക്കിറങ്ങി. ''വരിൻ, കുട്ടികളെ വരിൻ!'' എന്നു ക്ഷണിച്ചു. അപ്പോഴതാ തെരുവിൽ അലഞ്ഞു നടന്നവരും അല്ലാത്തവരുമായി പത്തുനൂറു പട്ടികൾ വരി വരിയായി വന്നെത്തുന്നു. വളരെ ഐക്യത്തോടെ മുറുമുറുപ്പു കൂടാതെ അവ നടന്നു വരുന്നതു് മററുള്ളവർ ആശ്ചര്യത്തോടെ നോക്കിനിന്നു. സ്വാമികൾ ആജ്ഞാപിച്ചയുടൻ അവയെല്ലാം ഓരോ ഇലയുടെ മുന്നിൽ സ്ഥാനം പിടിച്ചു. യാതൊരു കലഹവും കൂടാതെ ഭക്ഷണം കഴിച്ചു. എല്ലാം കഴിഞ്ഞ് സമാധാനത്തോടെ മടങ്ങിപ്പോവുകയും ചെയ്തു. അപ്പോൾ സ്വാമികൾ വീട്ടുകാരനോടും മററുള്ളവരോടുമായി പറഞ്ഞു:

''പൂർവ്വജന്മത്തിൽ ഇവരെല്ലാം ഉയർന്ന ഉദ്യോഗസ്ഥന്മാരായിരുന്നു. കൈക്കൂലി, ജനദ്രോഹം, കൊള്ള മുതലായ പല ദുരാചാരങ്ങളും ചെയ്തു. അതുകൊണ്ടീജന്മം പട്ടികളായി ജനിച്ചതാണ്. ദുഷ്കൃത്യങ്ങൾ ആരു ചെയ്താലും അതിൻെറ ഫലം അടുത്ത ജന്മത്തിലെങ്കിലും അനുഭവിക്കും.''

അഹങ്കാരിയായ ഉദ്യോഗസ്ഥൻെറ കണ്ണു തുറന്നുവെന്നു പറയേണ്ടതില്ലല്ലോ.

തിരുവിതാംകൂർ സ്റ്റേററ് മാനുവൽ രചിച്ച സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള മറെറാരു സംഭവം വിവരിക്കുന്നുണ്ട്. ഒരിക്കൽ സ്വാമികൾ പാളയത്തു നില്ക്കുമ്പോൾ സുപ്രസിദ്ധ പത്രാധിപരായിരുന്ന സ്വദേശാഭിമാനി രാമകൃഷ്ണപിള്ള നടന്നുപോകുന്നതുകണ്ടു. അഹങ്കാരിയെന്നും ആരെയും കൂസാത്തവനെന്നും പേരെടുത്തിരുന്ന പത്രാധിപരെ സ്വാമികൾ അടുത്തേക്കു വിളിച്ചു. പത്രാധിപർ അതിവിനയത്തോടെ സ്വാമികളുടെ അടുത്തെത്തി അവർ ഒന്നിച്ച് വടക്കോട്ടു നടന്നു. വഴിക്കു കാണുന്ന പട്ടികളെയൊക്കെ സ്വാമികൾ കൈ ഞൊടിച്ചു വിളിച്ചു. ഏതാണ്ട് കരകുളത്തെത്തിയപ്പോൾ പട്ടികളുടെ എണ്ണം മുപ്പതിലധികമായി സ്വാമികൾ അടുത്തു കണ്ട ഒരു വീട്ടിലേക്കു കയറിച്ചെന്നു. വീട്ടുകാർ സ്വാമികളെയും പത്രാധിപരേയും ആദരവോടെ സ്വീകരിച്ച് ഊണു കഴി

ക്കാൻ ക്ഷണിച്ചു. ''ഞങ്ങളുടെ കൂടെ വന്ന ചങ്ങാതിമാർക്കുകൂടി ചോറു കൊടുക്കണം''. എന്ന് സ്വാമികൾ കല്പിച്ചു. ''ഇതിനെല്ലാം ചോറു കൊടുക്കാൻ തികയില്ലല്ലോ'' എന്നായി വീട്ടുകാർ.'' ഉള്ളതെന്താണെന്നു വച്ചാൽ കൊടുക്കുകതന്നെ. എന്ന് സ്വാമികൾ നിർബ്ബന്ധിച്ചപ്പോൾ വീട്ടുകാരി അടുക്കളയിലേക്കു കയറിച്ചെന്നു. എന്തൊരത്ഭുതം! പാഞ്ചാലിയുടെ അക്ഷയപാത്രത്തിലെന്ന പോലെ അവിടെ ആവശ്യത്തിലധികം ചോറും കറികളുമിരിക്കുന്നു. യുക്തിവാദിയായ പത്രാധിപർ ആകെ അമ്പരന്നു പോയത്രേ!

ഭീകരന്മാരായി കുരച്ചുകൊണ്ട് ആരുടെനേരെയും കടിക്കാൻ പാഞ്ഞെത്തുന്ന പട്ടികൾ സ്വാമികളുടെ മുന്നിൽ പൂച്ചകളെപ്പോലെ ഒതുങ്ങിപ്പെരുമാറും. വൈക്കത്ത് പുററനാൽ എന്ന ഗൃഹത്തിൽ പാർക്കുമ്പോൾ നടന്ന സംഭവമാണ്. അടുത്ത് എക്സൈസ് ഇൻസ്പെക്ടറായ ഒരു പട്ടാണി താമസിച്ചിരുന്നു. അയാളുടെ വീട്ടിൽ ഭയങ്കരനായ ഒരു ചെങ്കോട്ടപ്പട്ടിയുണ്ടായിരുന്നു. അതു് ഒരു ദിവസം തുടൽപൊട്ടിച്ച്ഓടി. ' കണ്ടവരെയെല്ലാം കടിച്ചു. പട്ടിയെ പിടിച്ചു കെട്ടാൻ ആർക്കും ധൈര്യമില്ല. ഉടമസ്ഥനായ പട്ടാണിപോലും ഭയന്ന് അതിൻെറ അടുത്തേക്കു പോയില്ല. ഗത്യന്തരമില്ലാതെ ഉടമസ്ഥൻ അതിനെ വെടിവച്ചു കൊല്ലാൻ നിശ്ചയിച്ചു. പട്ടാണി തന്നെ തോക്കുമെടുത്ത് ഒരു മരത്തിനു മുകളിൽ കയറിയിരുന്നു. ഈ വാർത്ത അതിവേഗം പരന്നു. വിവരമറിഞ്ഞ് അവിടെയൊന്നു പോയാൽക്കൊള്ളാമെന്ന് സ്വാമികൾ നിശ്ചയിച്ചു. ''ഒരു പട്ടിയെക്കാൾ മനോബലം മനുഷ്യന് ഇല്ലെന്നു വരുമോ'' എന്നു അദ്ദേഹം ചോദിച്ചു. പതാരി വൈദ്യരെയും കൂട്ടി സംഭവസ്ഥലത്തേക്കു പുറപ്പെട്ടു. അവർ ഒരു വലിയ പുരയിടത്തിലെത്തി. ആളുകൾ ഭയന്നു നാലുവശത്തും മറഞ്ഞുനില്ക്കുന്നു. പട്ടി ഒരാടിനെ കൊന്ന്, കടുവായെപ്പോലെ അലറിക്കൊണ്ട്, അതിൻെറ മാംസം കടിച്ചു പറിക്കുകയായിരുന്നു. ഇൻസ്പെക്ടർ തോക്കും ചൂണ്ടി ഉന്നം നോക്കിയിരിക്കുന്നു. സ്വാമികൾ നിർഭയം പട്ടിയോടടുത്തു. ഒന്നു കൈ ഞൊടിച്ചു. പട്ടി ആടിനെ വിട്ട് അത്യുഗ്രമായി കുരച്ചു കൊണ്ട് അദ്ദേഹത്തിൻെറ നേർക്കു ചാടി. സ്വാമികളുടെ കഴുത്തു കടിച്ചു മുറിച്ചു എന്നു തന്നെ വിചാരിച്ച് കണ്ടു നിന്നവർ ''അയ്യോ'' എന്നു നിലവിളിച്ചു. നിമിഷങ്ങൾക്കകം ശാന്തസ്വഭാവനായി മാറിക്കഴിഞ്ഞ പട്ടിയുടെ ചെവിക്കു പിടിച്ചു കൊണ്ട് സ്വാമികൾ സ്വൈരമായി നടക്കുന്നതാണ് അവർ കണ്ടതു്. ജനങ്ങൾ സന്തോഷ സമേതം ആർത്തുവിളിച്ചു. പിന്നീട് ആ പുണ്യപുരുഷനെ വാഴ്ത്തിക്കൊണ്ടു അവർ ഓരോരുത്തരായി പിരിഞ്ഞുപോയി.

സർവ്വജീവജാലങ്ങളും സ്വാമികൾക്ക് ഒരുപോലെതന്നെയായിരുന്നു. അണ്ണാറക്കണ്ണന്മാരും കിളികളും ചിലയ്ക്കുമ്പോൾ ''നിങ്ങൾക്കിന്നു തിന്നാനൊന്നും കിട്ടിയില്ലേ മക്കളെ'' എന്ന് അദ്ദേഹം ചോദിക്കുമായിരുന്നു. പലപ്പോഴും ഉറുമ്പുകളുമായി സംഭാഷണം നടത്തുന്നതുകാണാം. ആണ്ടിപ്പിള്ള മജിസ്ട്രേട്ടിൻെറ വീട്ടിൽ നടന്ന ഒരു സംഭവം ജി. കൃഷ്ണപിള്ള വിവരിക്കുന്നു.

''1096 ഇടവമാസം ആദ്യത്തെ ശനിയാഴ്ച. സാമാന്യം നല്ല മഴയുള്ള ദിവസം. സ്വാമികൾ ഒററ വെള്ള വസ്ത്രം മാത്രം ധരിച്ചുകൊണ്ട് ഒരു മടക്ക കസേരയിൽ കിടക്കുകയാണ്. കൃഷ്ണപിള്ളശാസ്ത്രിയും ഞാനും തിണ്ണയിൽ ഒരു പായിൽ ഇരിക്കുന്നു. ആണ്ടിപ്പിള്ള അവർകൾ ഉദ്യോഗ സംബന്ധമായി അകത്തിരുന്ന് എന്തോ എഴുതുകയാണ്. ഈ സമയം തിണ്ണയുടെ ഒരു ഭാഗത്ത് ഒരു തൂണിൻെറ ചുവട്ടിൽ എണ്ണമില്ലാതെ എറുമ്പുകൾ കൂട്ടംകൂടി പരസ്പരം മന്ത്രിച്ചുകൊണ്ടു നില്ക്കുന്നു. തൂപ്പുകാരൻ തുറപ്പ (ചൂൽ) യുമായിവന്ന് അവയെയെല്ലാം തൂത്തു മുററത്തേയ്ക്കുമാററി. ആ അല്പ പ്രാണികൾ നനഞ്ഞ മണ്ണിൽ വീണു പിടയ്ക്കുവാൻ തുടങ്ങി. സ്വാമികൾ ഇതു കണ്ടു വളരെ കുണ്ഠിതപ്പെടുകയും തൂപ്പുകാരനെ ശാസിക്കുകയും ചെയ്തു. ആർദ്രചിത്തനായ അദ്ദേഹം നിറഞ്ഞ കണ്ണുകളോടുകൂടി അവനോടു പറഞ്ഞു, വേഗം കുറെ അരി പൊടിച്ചുകൊണ്ടുവരാൻ. അവൻ ഹാജരാക്കിയ ആ പൊടി സ്വാമി കൈയിൽ വാങ്ങി. താഴത്തെ ചെറു തിണ്ണയിൽ വിതറിക്കൊണ്ട് 'വേഗം കയറിവരാൻ മക്കളേ' എന്നു പറഞ്ഞ് ശൂളമിടുന്നമാതിരി ഒരു സ്വരം പുറപ്പെടുവിച്ചു. എറുമ്പുകൾ പിറകെ പിറകെ ആയി ആ തിണ്ണയിലേക്ക് ഒരു വഴിത്താര തെളിച്ചു. അരിപ്പൊടി ചിതറിയ ഭാഗത്തെല്ലാം കയറി നിറഞ്ഞു. ആ അവധൂതൻ മേൽത്തിണ്ണയിൽ ഇരുന്നുകൊണ്ട് വലത്തെ പാദം താഴെ എറുമ്പുകളുടെ സമീപത്തായി ഊന്നി. അല്പനിമിഷംകൊണ്ട് രോമം നിറഞ്ഞ ആ മുഴങ്കാൽ മുഴവനും എറുമ്പുകൾ പൊതിഞ്ഞു കഴിഞ്ഞു. അത്ഭുതകരമായ ആ കാഴ്ച ഏകദേശം മുക്കാൽമണിക്കൂർനേരം ഞങ്ങളെ ആശ്ചര്യപരതന്ത്രരാക്കി. ബാക്കി അരിപ്പൊടി അല്പം അകലെ വിതറിയശേഷം അവയോട് ഇറങ്ങിപ്പൊയ്ക്കൊള്ളാൻ സ്വാമികൾ ആജ്ഞാപിച്ചു. ഭക്ഷണ സാധനത്തിൻെറ ഓരോ തരി വായിലാക്കിക്കൊണ്ട് അവ ഒന്നൊഴിയാതെ വന്ന വഴിയേ യാത്രയാവുകയും ചെയ്തു.''

ഈ സംഭവം നടന്ന് അരമണിക്കൂർ കഴിഞ്ഞപ്പോൾ സ്വാമികളുടെ ഒരാരാധകനായ ചിത്രമെഴുത്തു കെ. എം. വർഗീസ് അവിടെ വന്നു. സംഭവമറിഞ്ഞപ്പോൾ സ്വാമികളോടു ചോദിച്ചു.

''സ്വാമി, ഈ എറുമ്പുകൾ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നത്?''

''അതൊരു നിസ്സാര സംഗതിയാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്നു ബോധ്യപ്പെട്ടാൽ അവയും നമ്മെ സ്നേഹപൂർവ്വം ആശ്ലേഷിക്കും. ആ ബോധം അതിനു വരണം. നാം വരുത്തണം. സ്നേഹത്തിൻെറ ശക്തി അത്യയധികം വ്യാപകമാണ്''. സ്വാമികൾ.

''പക്ഷേ, അവ നമ്മുടെ വിചാരം എങ്ങനെയാണു ഗ്രഹിക്കുന്നത്? അവയ്ക്കതിനു ശക്തിയുണ്ടോ ?''

''ഉണ്ട്'', അവ നമ്മിൽ നിന്നു ഭിന്നമല്ല; പ്രപഞ്ചമൊന്നാകെ ഒററ മനസ്സാണ്. മനസ്സിനും മനസ്സിനുമിടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല....''

സകല ജീവികളും ഒരേ മനസ്സാണ്' എന്നു വിശ്വസിക്കുകയും അവയെ മുഴുവൻ സ്നേഹിക്കുകയും ചെയ്ത അപൂർവ്വം മഹാന്മാരെ ലോകത്തു ജീവിച്ചിരുന്നിട്ടുള്ളു. അതിലൊരാളായിരുന്നു സ്വാമി തിരുവടികൾ.

തിരുവിതാംകൂറിൽ വനംവകപ്പിൽ റേഞ്ചറായിരുന്ന കെ.നാണുപിള്ള ചില സംഭവങ്ങൾ വിവരിച്ചിട്ടുണ്ട്. സ്വാമികൾക്കു വിശ്രമിക്കാനായി കോടനാട്ടു് പുതുവൽ ഭൂമിയായി തൊണ്ണൂർ ഏക്കർ സ്ഥലം ചിലർ പതിച്ചു കൊടുത്തിരുന്നു. (പില്ക്കാലത്തു് സ്വാമികൾ അതൊരു ആശ്രിതനുദാനം ചെയ്തു). വിശാലമായ പറമ്പും ഒരു ചെറിയ പുരയും അവിടെയുണ്ടായിരുന്നു. ഇടയ്ക്കിടെ ആശ്രിതനായ പത്മനാഭപ്പണിക്കരുമൊത്തു് സ്വാമിതിരുവടികൾ അവിടെച്ചെന്നു താമസിക്കുക പതിവായിരുന്നു.

1916 ൽ ഒരു ദിവസം സ്വാമികൾ ആ ചെറുഭവനത്തിൽ എത്തിയതായി അറിഞ്ഞു്, നാണുപിള്ളയും ഡെപ്യൂട്ടി റേഞ്ചർ ഗോപാലപിള്ളയും അദ്ദേഹത്തെ സന്ദർശിക്കാനെത്തി. സ്വാമിതിരുവടികളുടെ മുറിയിൽ പല വണ്ണത്തിലും വലിപ്പത്തിലുമുള്ള നിരവധി തവളകൾ ചാടി നടക്കുന്നതു കണ്ടു. ചിലതു് സ്വാമികളുടെ പായിലും ചാരുകസാലയുടെയടിയിലും കൂടിയിരിക്കുന്നു. ചിലതു് സ്വാമികളുടെ മടിയിൽ. ഇവ സ്വാമികളെ വല്ലാതെ ശല്യപ്പെടുത്തുന്നുണ്ടാവും എന്നു കരുതി നാണുപിള്ള പറഞ്ഞു.

''ഇവയെ ഇവിടെ അധികം കാണുന്നുവല്ലോ.''

സ്വാമികൾ ചിരിച്ചു. ''ഇവരൊക്കെ എന്റെ കൂട്ടുകാരാണു്. ഇഷ്ടം പോലെ ഇവർക്കു പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവയെക്കണ്ടാൽ പിടിച്ചു വിഴുങ്ങുന്ന അനവധി നിർദ്ദയന്മാർ പുറത്തു വരാന്തയിൽ കാണുന്ന ചെറിയ മാളങ്ങളിലും ചുററുമുള്ള കുററിക്കാടുകളിലും ഉള്ളതിനാൽ എന്റെ അടുക്കൽ അഭയം പ്രാപിച്ചിരിക്കുകയാണു്.''

സ്വാമികൾ ആഹാരം കഴിഞ്ഞു പുറത്തു വരുമ്പോൾ കൈയിൽ ഒരു പിടിച്ചോറു കാണും. അടുത്തുള്ള കുററിക്കാട്ടിൽ നിന്നും വരിവരിയായി അനവധി എറുമ്പുകൾ ഓടിയെത്തും. അവ സ്വാമികളുടെ കാലിൽ മുട്ടു വരെ കയറിപ്പൊതിയും. കറുത്ത സോക്സ് അണിയുന്നതുപോലിരിക്കും. സ്വാമികൾ ചോറു് തറയിൽ വിതറിക്കൊടുക്കും. ഉടൻ ആ എറുമ്പുകൾ കാലിൽ നിന്നും താഴെയിറങ്ങി ചോറിൻ മണികൾ കടിച്ചു തൂക്കിക്കൊണ്ടു് പഴയപടി കാട്ടിലേക്കു പോയി മറയും. സ്വാമികളുടെ സർവ്വാത്മസ്നേഹം കാണുന്നവർ ശിരസ്സു നമിക്കാതിരിക്കില്ല. ഒരിക്കൽ അദ്ദേഹം ഒരു ശിഷ്യനു് അയച്ച കത്തിൽ 'നമ്മുടെ ഉറുമ്പിത്താന്മാർക്കൊക്കെ സുഖമാണോ' എന്നു പ്രത്യേകം തിരക്കിയിരുന്നു.

സ്വാതന്ത്ര്യ സമര സേനാനിയും കവിയുമായിരുന്ന ശ്രീ ബോധേശ്വരൻ (പ്രശസ്ത കവയിത്രിയായ ശ്രീമതി സുഗതകുമാരിയുടെ പിതാവ്) എഴു

തിയിരിക്കുന്നു: ''എനിക്ക് നേരിട്ടനുഭവമുള്ള ഒരു ചെറിയസംഭവം ഇവിടെ കുറിച്ചു കൊള്ളുന്നു. കരുനാഗപ്പള്ളിയിൽ താഴത്തോട്ടത്തു കുടുംബത്തിലെ ഒരു ചെറിയ മുറിയിൽ ഒരു ചെറിയ സോഫയിൽ സ്വാമി വിശ്രമിക്കുകയായിരുന്നു ഉച്ചസമയം കഴിഞ്ഞു എന്നാണെന്റെ ഓർമ്മ. പതിവുപോലെ തലയാട്ടം ഇല്ലാതിരുന്നതുകൊണ്ടു് ഉറക്കമായിരിക്കുമെന്നു ഞാൻ വിചാരിച്ചു. സ്വാമിയുടെ തലയ്ക്കു മുകളിൽ തട്ടിലോ കഴുക്കോലിലോ വല കെട്ടുവാൻ ഒരു ചിലന്തി ചാടുന്നുണ്ടായിരുന്നു. വലകൾ ചിലതൊക്കെ കാണുന്നുമുണ്ടു്. നിശ്ശബ്ദമായി ശ്വാസമടക്കിക്കൊണ്ടു് കയ്യിലിരുന്ന വിശറിയുമായി ഞാൻ ഒരു ശുചീകരണ പരിപാടിക്കു് ആരംഭിച്ചു. അപ്പോൾ കാണാം കണ്ണു തുറന്നു് താടിയും തടവിക്കൊണ്ടു. ''നില്ല് നില്ല്— അല്ലേ! ഇതെന്തൊരക്രമമാണു്—ഇവിടെ വന്നിട്ടെത്ര ദിവസമായി?'' എന്നു ചോദിച്ചു. എന്റെ മുഖത്തേക്കു ദൃഷ്ടികളുറപ്പിച്ചു. ഞാനല്പം ഇളിഭ്യതയോടെയാണെങ്കിലും വിനോദമാണെന്നു കരുതിയങ്ങിനെ നിന്നു. വീണ്ടും, 'എത്ര ദിവസമായി ഇവിടെ വന്നിട്ടു'' എന്നാവർത്തിച്ചു. ''അല്പ ദിവസങ്ങളെ ആയുള്ളൂ'' എന്നു് ഞാൻ വിനീതമായി പറഞ്ഞു. ''എന്നിട്ടു് ഇവരെയിറക്കിക്കളയാമെന്നു വിചാരിച്ചോ? കുഞ്ഞുകുട്ടി പരാധീനങ്ങളോടും കൂടി എത്രയോ കാലമായി ഇവിടെ താമസിക്കുന്നവരെ നശിപ്പിക്കാമെന്നു കരുതിയോ? അക്രമം, കൈബലമുള്ളവർക്കു് എന്തുമാകാമെന്നു്, അല്ലേ?'' ഞാൻ സ്തബ്ധനായി നിന്നുപോയി ..''

സ്വാമികളുടെ ജീവകാരുണ്യം വെളിവാക്കുന്ന സംഭവങ്ങൾ പറഞ്ഞാൽ തീരില്ല. വിശേഷബുദ്ധിയില്ലെന്നു നാം കരുതുന്ന ചെറുജീവികളോടും കുശലപ്രശ്നം ചെയ്യാനും, ആശയ വിനിമയം ചെയ്യാനും അദ്ദേഹത്തിനു് കഴിഞ്ഞിരുന്നു. അവയെ ചിലപ്പോൾ അദ്ദേഹം ശാസിക്കുകയും ചെയ്തിരുന്നു. വി. ജി. കൊച്ചുകൃഷ്ണൻ ആശാൻ ഒരു സംഭവം വർണ്ണിക്കുന്നുണ്ടു്.

തിരുവനന്തപുരത്തു് തൈക്കാട് പുളിയടിവിളാകം എന്ന സാധു കുടുംബത്തിൽ പത്മനാഭൻ വൈദ്യൻ എന്നൊരാൾ ഉണ്ടായിരുന്നു. സംഗീതം, വീണ ഇവയിൽ വിദ്വാനായിരുന്ന വൈദ്യർ സ്വാമികളുടെ ഒരു ആരാധകനുമായിരുന്നു. ഒരു ദിവസം സ്വാമികൾ വീട്ടിൽ വന്നപ്പോൾ വൈദ്യൻ ഒരു പരാതി ഉന്നയിച്ചു. ''സ്വാമിൻ, അടിയനു് ജീവിതം ഒരു ദുരിതമായിത്തീർന്നിരിക്കുന്നു, എന്നു മാത്രമല്ല ശത്രുക്കളുടെ ശല്യം സഹിക്കവയ്യ. ഇതാ ഇതു് അക്കൂട്ടത്തിൽ പെട്ട ഒന്നാണു് ഇന്നലെ രാത്രിയിൽ ചെയ്ത ശല്യം നോക്കൂ. ഇതാ ഇവിടെയും, അതാ അവിടെയും വെട്ടിനുറുക്കി രണ്ടും കിഴിച്ചു നാശമാക്കിയിരിക്കുന്നു. സ്വാമി തിരുവടികൾ ഇതിനൊരു പരിഹാരം നേടിത്തരണം എന്നൊരപേക്ഷയുണ്ടു്. എന്നു പറഞ്ഞു് പത്മനാഭൻ വൈദ്യൻ ഒരു ഷർട്ടെടുത്തു കാണിച്ചു.

എലിവെട്ടിത്തുളച്ച ആ പുത്തൻ ഷർട്ടു് തിരുവടികൾ വാങ്ങി മടക്കി താഴത്തു വച്ചു ''കേട്ടോ വൈദ്യൻ, നാമെല്ലാം കർമ്മികൾ ആണ്. അവരവരുടെ കർമ്മം ചെയ്തു തീർക്കേണ്ട ചുമതല അവരവർക്കുണ്ടു്. സത്തു

ക്കളുടെ കർമ്മം എല്ലാവർക്കും തൃപ്തികരമായും പരോപകാരപ്രദമായും ഇരിക്കും. ചിലരുടെ കർമ്മങ്ങൾ വികൃതി നിറഞ്ഞേ ഇരിക്കൂ. അതവരുടെ ജന്മസ്വഭാവമാണ്. ആകട്ടെ, ഒരു നല്ല നെല്ലും ഒരു പച്ചീർക്കിലും കൊണ്ടു വരിക.'' എന്ന് തിരുവടികൾ കല്പിച്ചു. അതനുസരിച്ച് സാധനങ്ങൾ രണ്ടും സ്വാമിസമക്ഷം സമർപ്പിച്ച് വൈദ്യൻ വന്ദിച്ചു. തിരുവടികൾ നെല്ലെടുത്ത് ഷർട്ടിന്റെ പുറത്തു നിക്ഷേപിച്ചു. പച്ചീർക്കിൽ കൈയിലെടുത്ത്, ധ്യാന നിമീലിതലോചനനായി സ്വല്പനേരം ഇരുന്നു. തിരുവടികളുടെ പിന്നിൽ നിന്നിരുന്ന ഭക്തനും ധ്യാനനിരതനായി. അപ്പോഴേക്കും ഒന്നൊന്നായി ഏഴെലികൾ തിരുമുമ്പിൽ വന്ന് രണ്ടു കാലുമൂന്നി തൊഴുകയ്യായി കുനിപ്പിടിച്ചിരുന്നു. സ്വാമികൾ ഒരു പുഞ്ചിരിയോടെ ഇങ്ങനെ കല്പിച്ചു. ''കഴിഞ്ഞ രാത്രി ഇവിടെ വന്ന വൈദ്യന്റെ ഷർട്ടു കരണ്ടും കിഴിച്ചും കഷണിച്ചും ശല്യം ചെയ്തത് നിങ്ങളിൽ ആരാണ്? മാറിനില്ക്കട്ടെ.''ഇതുകേട്ട് ഒരെലി കിടുകിടാവിറച്ചുകൊണ്ടു് കൂട്ടത്തിൽ നിന്നു മാറി തിരുമുമ്പിൽ ചെന്നിരുന്നു. ''മേലിൽ ഇങ്ങനെയുള്ള ശല്യങ്ങൾ ഒന്നും ചെയ്യരുതു കേട്ടോ.'' എന്ന് സ്വാമികൾ ആ ജന്തുവിനെ ശാസിക്കുകയും ഈർക്കിൽ കൊണ്ടു് മെല്ലെ ഒന്നു കൊട്ടുകയും ചെയ്തു. എലിയുടെ സംഭ്രമം ഉടൻ തന്നെ മാറി. സ്വാമികൾ കല്പിച്ചയുടനേ ഓരോ നെല്ലുമെടുത്ത് എലികൾ മടങ്ങിപ്പോയി.'' ഇതൊന്നും കേട്ടു കേൾവിയല്ല. ഞാൻ ദൃക്‌സാക്ഷിയായി നിന്നു കണ്ടറിഞ്ഞതാണ്. എന്ന് കൊച്ചുകൃഷ്ണനാശാൻ രേഖപ്പെടുത്തുന്നു.

ഇതേപോലൊരു സംഭവം ആണ്ടിപ്പിള്ള മജിസ്ട്രേട്ടിന്റെ വീട്ടിലുമുണ്ടായി. അവിടെ മജിസ്ട്രേട്ടിന്റെ പുത്തൻ നേര്യതു കരണ്ടു തുളച്ച എലികളെ വരുത്തി ശാസിക്കുകയും ഉണ്ണിയപ്പം കൊടുത്തു വിടുകയും ചെയ്തു. ചെന്നിത്തല കൃഷ്ണയ്യർ ഒരു സംഭവം വിവരിക്കുന്നു.

''സ്വാമിപാദർ മാവേലിക്കരയുള്ള ഒരു വീട്ടിൽ താമസിക്കുന്നു. വീട്ടിൽ ചുണ്ടെലികളുടെ ശല്യം വർദ്ധിച്ചു. അവയെ നശിപ്പിക്കാൻ വീട്ടുകാർ ഒരു പൂച്ചയെ വളർത്തിത്തുടങ്ങി. ഒരു ദിവസം വീട്ടുടമസ്ഥൻ അടുത്തുള്ള കൃഷ്ണസ്വാമിക്ഷേത്രത്തിൽ പോയിരുന്നു. അന്നു നിവേദിച്ച അപ്പവുമായി വീട്ടിലെത്തി. സ്വാമികൾ പാത്രത്തിൽ നിന്നും നാലഞ്ച് അപ്പമെടുത്തു. ചെറിയ കഷണങ്ങളായി മുറിച്ചു കൈയിൽ വച്ചു. 'ഉണ്ണികളെ നിങ്ങളെ നശിപ്പിക്കാൻ ഈ വീട്ടുകാർ ഒരു പൂച്ചയെ വളർത്തുന്നുണ്ടു്. വേഗം ഈ അപ്പക്കഷണങ്ങളിൽനിന്ന് ഓരോന്നെടുത്തുകൊണ്ടു് എവിടെയെങ്കിലും പോയി രക്ഷപ്പെട്ടുകൊള്ളുവിൻ! എന്നു പറഞ്ഞു. ഉടൻതന്നെ അനവധി ചുണ്ടെലികൾ ശബ്ദിച്ചുകൊണ്ടു് ഓടിച്ചെന്നു അദ്ദേഹത്തിന്റെ കൈയിൽനിന്ന് ഓരോ അപ്പക്കഷണംവീതം പെറുക്കിയെടുത്തു. പിന്നെ എവിടെയ്ക്കോ ഓടി മറഞ്ഞു. അക്കൂട്ടത്തിൽ പൂച്ചയും രണ്ടുമൂന്ന് അപ്പക്കഷണം സ്വാമികളുടെ കൈയിൽനിന്നും തട്ടിക്കൊണ്ടുപോയി. അതു് എലികളെ തൊടുകപോലും ചെയ്തില്ല.''

## ആറ്

# ലളിതമായ ജീവിതം- അമാനുഷ സിദ്ധികൾ

ലോകമേ തറവാട്''- ചെടികളും പുൽകളും പുഴക്കളുമെല്ലാം കൂടപ്പിറപ്പുകൾ – ഈ മട്ടിലായിരുന്നു സ്വാമികൾ ജീവിച്ചതു്. സന്ന്യാസിയാണെന്നാരും പറയുകയില്ല. സ്വാമികളുടെ ഒരു സജീവ വാങ്മയ ചിത്രം ചിത്രമെഴുത്തു കെ. എം. വർഗ്ഗീസ് വരച്ചു കാട്ടുന്നു:

''ആറടി ഉയരത്തിൽ ആകാശം മുട്ടെ ഞെളിഞ്ഞുയർന്ന് നെട്ടായം കൊണ്ട ഒരു നെടുങ്കായൻ. എഴുപതെഴുപത്തഞ്ചിന്റെ പ്രായം കഴിഞ്ഞിട്ടും ശരീരത്തിലാകട്ടെ മുഖത്താകട്ടെ ജരയുടെ ഒരു ഛായപോലും കാണ്മാനുണ്ടായിരുന്നില്ല. നിറം നല്ല വെണ്മകലർന്ന ഇളഞ്ചുവപ്പ്. വിസ്തൃതമായ മൂർദ്ധാവിൽ അല്പമൊരു കഷണ്ടി മാത്രം തെളിയിച്ച കൊണ്ടു് ഉന്നത വിശാലമായ നെററിയുടെ ഇരു പാർശ്വങ്ങളിലേക്കും പിമ്പിലേക്കും അലസമായി ചുരുണ്ടു് നരഞ്ഞു് പാൽപ്പതപോലെ വെളുവെളുത്തു് തോളും കവിഞ്ഞു് ചിതറിക്കിടക്കുന്ന ധവള സുന്ദരമായ വെൺചാമരമുടി. അധര പുടത്തെ അഗാധത്തിൽ ആഴ്ത്തി മറച്ചുമാറ് മീതെ പൊരിഞ്ഞുരുണ്ടു്, പൊന്തിനരച്ച്, തിരച്ച വിരിഞ്ഞു്, ജൃംഭിച്ച് കണ്ണത്തെയല്ല, മാറിടത്തെയല്ല, നാഭിദേശത്തെത്തന്നെയും അതിലംഘിച്ച്, ഇടതൂർന്ന് കഴഞ്ഞൊഴുകിയിരിക്കുന്ന രജത പരിശുഭ്രമായ നീളമേറിയ താടിമീശ. മുട്ടിനു താഴെ അതിമൃദുവായ വെൺപട്ടു രോമങ്ങൾ ചുററും പതുപത്തു് പരന്നു കുരുങ്ങി നിരപ്പെ ജ്യോതിര വളയങ്ങൾ പിണച്ച് നിഴൽ ചാർത്തി നില്ക്കുന്ന നെടുങ്കൻ കൈത്തണ്ടുകൾ. മേലോട്ടു് അഗ്രം എഴുന്നു വളഞ്ഞ് വളർന്ന് നെററിയിലേക്കു കുതിച്ചുകയറി കൊഴുത്തു തെഴുത്തു നില്ക്കുന്ന ഇടനരച്ച പുരികക്കൊടികൾ. ചുളിതീണ്ടാത്ത മൈക്കൺ പോളകൾക്കുള്ളിൽ നശ്വരതയുടെ നേരേയുള്ള ഒരു മുക്താസ്ത്രം പോലെ വിരാഗതയുടെ ആഗ്നേയവും അതിശീതളവും അതികൃപാർദ്രവുമായ സാർവഭൗമത്വത്തോടു കൂടി അത്യുജ്ജ്വലമായി മിന്നിത്തിളങ്ങുന്ന നേത്രമണികൾ. വീതിയേററു വിരിവാർന്ന് തടിക്കോളൊത്തു പരന്നുരത്ത ഉരുക്കു നെഞ്ചും ഒക്കെപ്പൊടു കൂടി അവാച്യമായ, മഹത്തായ നിഗൂഢശക്തികൾ സംഭരിച്ചു വച്ചിട്ടുള്ള ഒരു ചൈതന്യ ഭണ്ഡാഗാരമാണ് ആ അസാധാരണ പുരുഷൻ.''

സ്വാമികളുടെ ഒരു ഭക്ത തന്റെ ആരാധ്യ വിഗ്രഹത്തെ വർണ്ണിക്കുന്നതിങ്ങനെയാണ്: ''വിസ്തൃതവും ഭസ്മലേപിതവുമായ ആ നെററിത്തടം, ശൗര്യം വഴിഞ്ഞൊഴുകുന്ന ആ പുരികക്കൊടി, കരുണാകടാക്ഷ വീക്ഷണങ്ങളോടുകൂടിയ നേത്രങ്ങൾ, സൗമ്യമായ മുഖപത്മം, മാർവിടം വരെ

നീണ്ട് വെള്ളിക്കമ്പികൾ പോലെ കിടക്കുന്നതും മനോഹരവുമായ ശ്മശ്രുക്കളും, അഗാധാർത്ഥദ്യോതകവും മധുരവുമായ വാക്പീയൂഷ ധാരകൾ, വിശാലവും സുദൃഢവുമായ വക്ഷഃസ്ഥലം, ആജാനുബാഹുക്കളും, ശ്രവണാനന്ദകരമായ മന്ദഗീതങ്ങൾ ഇതുകളോടുകൂടിയ ഒരു ചിത്രമാണ് സ്വാമിതിരുവടികളെപ്പററി ചിന്തിക്കുമ്പോഴെല്ലാം സജീവമായി എന്റെ മുൻപിൽ വന്നു നില്ക്കുന്നത്.''

ആകാശത്തിൽ പാറിപ്പറന്നു നടക്കുന്ന പക്ഷിയെപ്പോലെ ഈ ലോക വിഹായസ്സിൽ സ്വാമി തിരുവടികൾ സ്വൈരമായി വിഹരിച്ചു. മനസ്സിനിണങ്ങിയവരുടെ ഭവനങ്ങളിൽ അന്തിയുറങ്ങി. ഉല്ലസിച്ചും വെടി പറഞ്ഞും ഈശ്വരനെ ഭജിച്ചും ജീവിച്ചു. ഇതിനിടയിൽ പലപ്പോഴായി അദ്ദേഹത്തിന്റെ ചുണ്ടുകളിൽനിന്ന് കൊഴിഞ്ഞു വീണ ചില ഉപദേശരത്നങ്ങൾ ശിഷ്യന്മാർ രേഖപ്പെടുത്തിവച്ചു. ഒരു പ്രവാചകനായിട്ടോ മതപ്രചാരകനായിട്ടോ അല്ല സ്വാമികൾ ജീവിച്ചത്. ഒരു ജാതിയുടേയോ മതത്തിന്റേയോ വക്താവാകാനും അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല.

കുളി, ഭക്ഷണം എന്നിവയ്ക്കൊന്നും അദ്ദേഹത്തിന് പ്രത്യേക ചിട്ടകളോ വ്യവസ്ഥകളോ ഒന്നുമുണ്ടായിരുന്നില്ല. വൃത്തിയും വെടിപ്പും ഉണ്ടായിരിക്കണം; മത്സ്യമാംസാദികൾ ഉപയോഗിക്കാത്തിടമായിരിക്കണം; തന്നെ സല്ക്കരിക്കുന്നതുകൊണ്ട് പ്രത്യേക സാമ്പത്തികക്ലേശമുണ്ടാകാത്തിടമായിരിക്കണം—ഇത്രയേ നിർബ്ബന്ധമുണ്ടായിരുന്നുള്ളു. സ്വാമികളുടെ ഭക്ഷണ രീതികളെപ്പററി ആറന്മുള നാരായണപിള്ളവൈദ്യൻ എഴുതിയിരിക്കുന്നതിങ്ങനെയാണ്: ''ഞാൻ വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽ താമസിച്ചുകൊണ്ടിരിക്കുകയാണ്....ഒരു ദിവസം സ്വാമിതിരുവടികൾ ചാഞ്ഞാംവീട്ടിൽ വന്നപ്പോൾ 'എനിക്ക് ഊണു കഴിക്കണം' എന്ന് എന്നോടു പറഞ്ഞു. അപ്പോൾ അവിടെ സാധാരണ പതിവുള്ള ഉപദംശങ്ങൾ (കറികൾ) കൂട്ടി ഊണു കഴിക്കുകയും ചെയ്തു. പിറെറന്നാൾ കാലത്ത് 'ഇന്ന് എനിക്ക് ഒരു കൊട്ടാരക്കര പുളിംകറിവച്ചു തരണം' എന്നു കല്പിച്ചു. 'അത് എങ്ങനെയാണെ'ന്ന് വീട്ടുകാർ ചോദിച്ചു. തോട്ടിലും ചില പറമ്പുകളിലും മററും കാണുന്ന വെളിന്താള് പറിച്ചുകൊണ്ടുവന്ന് അതിന്റെ തണ്ട് നാലു വിരൽ മുറിച്ചു കഴുകി വെള്ളത്തിലിട്ട് ഉപ്പും ചേർത്ത് വെന്താൽ പഴയപുളി നല്ലവണ്ണം പിഴിഞ്ഞുചേർത്ത് കറുവേപ്പിലയുമിട്ടു തിളപ്പിച്ചു പാകമാക്കി കടുകുവറുത്തെടുത്താൽ മതി' എന്നു പറഞ്ഞുകൊടുക്കുകയും ചെയ്തു. അപ്രകാരം മാലിന്യമില്ലാത്ത സ്ഥലത്തു നിന്നും വെളിന്താൾ പറിച്ചുകൊണ്ടുവന്നു പാകപ്പെടുത്തിക്കൊടുത്തു. ഉണ്ണാനിരുന്നപ്പോൾ ഈ പുളിംകറി വിളമ്പി. അപ്പോൾ അത് ഒരു കൈയിൽ വാങ്ങിച്ചു കുടിച്ചുനോക്കി. 'ഇതങ്ങൊത്തുപോയി' എന്നു പറഞ്ഞു സംഭാരം കുടിക്കുന്നതുപോലെ രണ്ടുമൂന്നു കൈ വാങ്ങിക്കുടിച്ചു. ബാക്കി ചോററിൽ മുഴുവനും ഒഴിച്ച് ഊണു കഴിച്ചു. 'സുഖമായി' എന്നു പറഞ്ഞു. ഇങ്ങനെ രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ 'ഇന്നു പോകയാണ്'' എന്നു പറഞ്ഞ് കാലത്തു പോകയും ചെയ്തു.''

കേരളത്തിൽ ജാതീയമായ ഉച്ചനീചത്വങ്ങൾക്കും മററന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കുമെതിരായി ആദ്യമായി ശബ്ദമുയർത്തിയ വിപ്ലവകാരി ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളായിരുന്നു. പക്ഷെ അദ്ദേഹം മുദ്രാവാക്യങ്ങൾ വിളിച്ചില്ല. പ്രവൃത്തിയിൽക്കൂടി എല്ലാം കാണിച്ചു കൊടുത്തു. നായരും ഈഴവരും നാടാരും പറയരുമെല്ലാം അദ്ദേഹത്തിന് ഒന്നുപോലെ തന്നെ. പാവപ്പെട്ടവനും പണക്കാരനും തമ്മിൽ യാതൊരു ഭേദവുമില്ല. തനിക്കു സൗകര്യങ്ങൾ ഏർപ്പെടുത്താൻവേണ്ടി ആരും പ്രത്യേകം ബുദ്ധിമുട്ടരുതെന്നും അദ്ദേഹത്തിന് നിർബ്ബന്ധമുണ്ടായിരുന്നു. അതുകൊണ്ടു വലിയ ജീവിതപ്രയാസമില്ലാത്തവരുടെ ഭവനങ്ങളിലേ മിക്കപ്പോഴും തങ്ങാറുള്ളൂ. ഏതെങ്കിലും വീട്ടിലെത്തിക്കഴിഞ്ഞാൽ അദ്ദേഹം പിന്നെ അവിടത്തെ കാരണവരായി മാറിക്കഴിയും. ആ വീട്ടിലുള്ള ഓരോരുത്തരുടെയും സുഖദുഃഖങ്ങളിൽ പൂർണ്ണ പങ്കാളിയായിത്തീരും.

ഒരിക്കൽ പെരുന്നെല്ലി കൃഷ്ണൻവൈദ്യൻെറ വീട്ടിൽ അദ്ദേഹം ചെന്നു. സ്വാമികളെത്തിയാൽ ആ ഭവനം കവിതയും വേദാന്തചർച്ചയും വാദപ്രതിവാദങ്ങളും ഫലിതപ്രയോഗങ്ങളും കൊണ്ടു മുഖരിതമാകും. പക്ഷെ ഇതിനിടയിൽ സ്വാമിതിരുവടികൾ ഉരൽപ്പുരയിലേക്കു ഒന്നു കടന്നു ചെന്നു. അവിടെ രണ്ടുമൂന്നു സ്ത്രീകൾ നെല്ലുകുത്തിക്കൊണ്ടു നില്ക്കുന്നു. അപ്പോൾ അദ്ദേഹത്തിനൊരു തമാശ തോന്നി. സ്ത്രീകളോടു മാറിനില്ക്കാൻ പറഞ്ഞിട്ട് അവരുടെയെല്ലാവരുടെയും ഉലക്കകൾ താൻ തന്നെ വാങ്ങി. അവയൊക്കെയുംകൊണ്ട് അതിവേഗത്തിൽ നെല്ലു കുത്താൻ തുടങ്ങി. അമ്മാനമാടുന്നതുപോലെ ഉലക്കകളെല്ലാം പിറകെ പിറകെ കൃത്യമായി ഉരലുകളിൽ വന്നു വീണു. വീണ്ടും ഉയർന്നു. ഇങ്ങനെ മുറതെററാതെ ഒരാൾതന്നെ പല ഉലക്കകൾകൊണ്ടു നെല്ലുകുത്തുന്ന അസുലഭ കാഴ്ച കണ്ട് സ്ത്രീകൾ അത്ഭുതസ്തബ്ധരായിപ്പോയി. അവരെല്ലാം മഹാസിദ്ധനായ സ്വാമിതിരുവടികളെ വാഴ്ത്തി.

അയിത്ത സമ്പ്രദായത്തെ സ്വാമികൾ ചെറുപ്പത്തിൽ തന്നെ എതിർത്തിരുന്നല്ലോ. ഒരിക്കൽ സ്വാമികളും കൊററിനാട്ടു നാരായണപിള്ള തുടങ്ങിയ ചില ശിഷ്യന്മാരുമായി ശാസ്താംകോട്ട പ്രദേശം കാണാൻ പുറപ്പെട്ടു. കാൽനടയായി എത്രദൂരം നടക്കാനും അദ്ദേഹത്തിനു മടിയില്ല. കേരളത്തിലങ്ങോളമിങ്ങോളം പല തവണ കാൽനടയായി സഞ്ചരിച്ചിട്ടുമുണ്ടല്ലോ. അതിവേഗത്തിലാണു സ്വാമികളുടെ നടത്തം. കൂടെ നടക്കുന്നവർ ഒരിക്കലും അദ്ദേഹത്തിൻെറയൊപ്പം എത്തിച്ചേരുകയില്ല. സ്വാമികൾ തിരിഞ്ഞു നില്ക്കും. അവർ എത്തുമ്പോൾ പിന്നെയും നടക്കും. ഇങ്ങനെ കുറെ ദൂരം പോയപ്പോൾ ഒരു പുലയൻ എതിരേ വരുന്നതുകണ്ടു. അന്ന് പുലയൻ പറയൻ തുടങ്ങിയവർ മേൽജാതിക്കാരെ കണ്ടുമുട്ടിയാൽ 'തീണ്ടാപ്പാട്' അകലത്തുകൂടി ഒഴിഞ്ഞു പോകണമെന്നായിരുന്നു നിയമം.

പുലയനെക്കണ്ടു ഒരാൾ "ഹോയി" എന്നുറക്കെ വിളിച്ചു. 'ഒഴിഞ്ഞു പൊയ്ക്കോ' എന്നാണതിൻെറ അർത്ഥം. ഇതു കേട്ട് സ്വാമികൾ

ണെന്നു ചോദിച്ചു. അയിത്തം പാലിക്കാനാണെന്ന മറുപടി കിട്ടിയപ്പോൾ അദ്ദേഹത്തിന് വല്ലാത്ത കോപം തോന്നി. ''എന്താണിത്? മനുഷ്യനും മനുഷ്യനും തമ്മിൽ വൈജാത്യഭാവനയോ? ഈവക അന്ധവിശ്വാസങ്ങളെല്ലാം അറേബ്യൻ കടലിൽ കൊണ്ടുചെന്നു തള്ളേണ്ട കാലം കഴിഞ്ഞു.'' എന്നു പറഞ്ഞു. ആ പുലയനോട് ''മാറിപ്പോകണ്ടാ, അടുത്തുകൂടിപ്പോ'' എന്നു പറഞ്ഞു. അവൻ മടിച്ചു നിന്നപ്പോൾ നിർബന്ധിച്ച് അടുത്തുകൂടി ത്തന്നെ നടത്തിച്ചു. ജാതിവ്യവസ്ഥയുടെ അർത്ഥശൂന്യതയെക്കുറിച്ച് തന്റെ കൂടെയുണ്ടായിരുന്നവരെ സ്വാമികൾ അവിടെവച്ചു പറഞ്ഞു ബോധ്യപ്പെടുത്തിക്കൊടുത്തു.

സ്വാമി തിരുവടികൾ അമ്പലപ്പുഴയിൽ താമസിക്കുമ്പോൾ അവിടെയുള്ള മുക്കുവരുമായി വലിയ ചങ്ങാത്തം സ്ഥാപിച്ചിരുന്നു. മുക്കുവരെക്കൊണ്ട് വലിയ കുഴികുഴിപ്പിച്ച് അദ്ദേഹം അതിലിറങ്ങിയിരിക്കും. പിന്നീട് കുഴി മണ്ണിട്ട് മൂടാൻ ആവശ്യപ്പെടും. അവർ അങ്ങനെ ചെയ്യും. അല്പം കഴിഞ്ഞാൽ പത്തുനാല്പതടി അകലെ മറ്റൊരിടത്ത് അദ്ദേഹം ഉയർന്നു വരും. എന്നിട്ട് കൈകൊട്ടിച്ചിരിക്കും. അപ്പോൾ മുക്കുവർ സന്തോഷത്തോടുകൂടി സമീപത്തേയ്ക്കോടിച്ചെല്ലും. ഈ സംഭവം സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള രേഖപ്പെടുത്തിയിട്ടുള്ളതാണ്.

ആഡംബരജീവിതം സ്വാമികൾ വെറുത്തിരുന്നു. വടശ്ശേരി അമ്മവീട്ടിലെ ശങ്കരൻ തമ്പിയുടെ പ്രതാപകാലം. കൊട്ടാരം മാനേജരായിരുന്ന തമ്പി അന്നു കിരീടം വയ്ക്കാത്ത രാജാവായിരുന്നു. അദ്ദേഹം സ്വാമികളെ പലപ്പോഴും തന്റെ വീട്ടിലേക്കു വിരുന്നിനു ക്ഷണിച്ചു. തനിക്കു കൊട്ടാരത്തിലെ സുഖം വേണ്ടെന്ന് പറഞ്ഞ് സ്വാമികൾ മിക്കപ്പോഴും അതു നിരസിക്കുകയാണു ചെയ്തത്. ഒരിക്കൽ മാത്രം ആ നിർബന്ധത്തിനു വഴങ്ങി. സ്വാമികളെപ്പറ്റി കേട്ടറിഞ്ഞു ദിവാൻ രാജഗോപാലാചാരിയും ഒരിക്കൽ സ്വാമികളെ തന്റെ ബംഗ്ലാവിലേക്കു ക്ഷണിക്കുകയുണ്ടായി. പക്ഷെ സ്വാമികൾ ആ ക്ഷണവും നിരസിച്ചതേയുള്ളു.

കുട്ടിക്കാലത്തുതന്നെ വിശപ്പിന്റെ ശക്തി അദ്ദേഹം നല്ലവണ്ണം അറിഞ്ഞിരുന്നു. ''പഴയ മുറത്തിനു ചാണകവും പഴയ വയറിന് ചോറും വല്ലപ്പോഴും ഉണ്ടെങ്കിൽ അടയും. എപ്പോഴും ദർണ്ണമെന്നില്ല.'' എന്ന് ഇടയ്ക്കിടെ പറയുമായിരുന്നു. എവിടെ ഭക്ഷണം കഴിച്ചാലും പട്ടി, പൂച്ച, ഉറുമ്പ് തുടങ്ങിയവയ്ക്ക് കൂടി ആഹാരം കൊടുക്കണമെന്ന് നിർബ്ബന്ധമായിരുന്നു.

സ്വാമികളുടെ സമഭാവന ജീവികളോടു മാത്രമല്ല ആശ്രിതരോടുമുണ്ടായിരുന്നു. എവിടെപ്പോയാലും അദ്ദേഹത്തിന് തന്നെപ്പോലെ തന്നെയായിരുന്നു തന്റെ കൂടെ വരുന്നവരും. മാവേലിക്കര മജിസ്ട്രേട്ടായിരുന്ന ആണ്ടിപ്പിള്ള, സ്വാമികളെ ആദ്യമായി പരിചയപ്പെട്ടപ്പോൾ സ്വന്തം വീട്ടിലേക്കു ക്ഷണിക്കുകയും സ്വാമികൾ അവിടെ അടുത്ത ദിവസം

ചെല്ലാമെന്നു സമ്മതിക്കുകയും ചെയ്തു. അടുത്തദിവസം ആശ്രിതനായ ചേല വീട്ടിൽ പരമേശ്വരൻ നായരേയും കൂട്ടി ശ്രീ വിദ്യാധിരാജൻ ആണ്ടിപ്പിള്ള യുടെ വീട്ടിലെത്തി. ആണ്ടിപ്പിള്ളയും ഭാര്യയും കൂടി സ്വാമികളെ സ്വീക രിച്ച് അകത്തേക്കു കൊണ്ടുപോയി. പരമേശ്വരൻനായർ പുറത്തുനിന്നു "എന്താ അകത്തുകടന്ന് ഇരിക്കാത്തതു്: മജിസ്ട്രേട്ടിനെ ഭയപ്പെട്ടി ട്ടാണോ' എന്റെകൂടെ വരുമ്പോൾ ഭയം വേണ്ട." എന്നു പറഞ്ഞ് അകത്തു കയറിയിരിക്കാൻ സ്വാമികൾ പരമേശ്വരൻനായരോട് ആജ്ഞാപിച്ചു.

പതിനൊന്നു മണിയോടെ ഊണു കഴിക്കാൻ ഇലയിട്ടു. ആണ്ടിപ്പിള്ള യുടെ ഭൃത്യൻ വരാന്തയിൽ ഒരിലയും അകത്തു രണ്ടിലയും വച്ചു. സ്വാമികൾ ചോദിച്ചു. "മൂന്നുപേർ ഉണ്ണാനുണ്ടല്ലോ എന്താ രണ്ടില?" കൂടെ വന്നയാ ളിന് വെളിയിൽ ഇലവച്ചിട്ടുണ്ടെന്ന് മജിസ്ട്രേട്ട് ഉത്തരം പറഞ്ഞു. സ്വാമികൾ ഉടനെ എണീററ് "അതു് പററില്ല. അയാൾ പടിഞ്ഞു പോയിട്ടുള്ളയാളാണ്. മാത്രമല്ല നമ്മുടെ സംസ്ക്കാരക്രിയ അയാൾക്കേ അറിയാവൂ." എന്നു പറഞ്ഞു് തനിക്കുള്ള ഇലയെടുത്തു് വരാന്തയിൽ വച്ചി രുന്ന ഇലയുടെ അടുത്തുവച്ചു. ഉടനെ മജിസ്ട്രേട്ട് വിളമ്പുകാരനെ വിളിച്ച് മൂന്നുപേർക്കും അകത്തു വിളമ്പാൻ ആവശ്യപ്പെട്ടു. അങ്ങനെ മൂന്നുപേരും ഒരുമിച്ചിരുന്ന് ഊണു കഴിച്ചു. പിന്നീട് ആണ്ടിപ്പിള്ള തന്റെ ഭവനത്തിൽ സ്വാമികൾ പാർക്കുമ്പോൾ വരുന്ന എല്ലാവരോടും സമഭാവനയോടുകൂടി മാത്രമേ പെരുമാറിയിരുന്നുള്ളു.

സ്വാമി തിരുവടികൾ ലോകത്തിൽ യാതൊന്നിനേയും വെറുത്തിരു ന്നില്ല. കുററങ്ങൾ കണ്ടാൽ ശാസിക്കും. ഉപദേശിക്കും. മുറയ്ക്കു് അദ്ദേഹ ത്തിന്റെ ഒരു ജ്യേഷ്ഠനായിരുന്ന ആൾക്ക് മദ്യപാന ശീലമുണ്ടായിരുന്നു. അതുകൊണ്ട് അയാളുടെ വീട്ടിൽ നിന്ന് അദ്ദേഹം ആഹാരമൊന്നും കഴി ക്കുകയില്ലായിരുന്നു. മദ്യപാനം നിന്ദ്യമായ ഒരു സ്വഭാവദൂഷ്യമാണെന്ന് സ്വാമികൾ ഉപദേശിച്ചിരുന്നു. എങ്കിലും മദ്യപനായതുകൊണ്ട് ജ്യേഷ്ഠനെ വെറുത്തിരുന്നില്ല. കാണുമ്പോൾ "ചേട്ടൻ തനിച്ചാണോ അതോ ചങ്കു അണ്ണൻ കൂടിയുണ്ടോ" എന്ന് ചിരിച്ചുകൊണ്ട് ചോദിക്കും. മദ്യത്തിന് സ്വാമികൾ കൊടുത്ത പേരാണ് "ചങ്കു അണ്ണൻ." കഞ്ചാവിനു ചടയൻ പിള്ളയെന്നും കറുപ്പിന് കറുപ്പുസ്വാമിയെന്നും അദ്ദേഹം പേരു കൊടുത്തി രുന്നു. "തെങ്കിലെ വെള്ളം, ചങ്കിലേ പോനാ, ചങ്കരനാനയും ചിങ്കിലി പാടുവൻ" എന്നു അദ്ദേഹം നേരമ്പോക്കായി പാടിയിരുന്നു.

സ്വാമികൾ ഒന്നാം തരം പാചകക്കാരനായിരുന്നു. മീനും മാംസവും സ്പർശിക്കുകപോലുമില്ലെങ്കിലും അവയുടെ പാചകവിധിയും അദ്ദേഹ ത്തിന് നന്നായി അറിയാം. ഏതു വീട്ടിലെത്തിയാലും കറികളുണ്ടാക്കാൻ വീട്ടമ്മമാർക്ക് ഉപദേശങ്ങൾ കൊടുക്കുന്ന സ്വഭാവമുണ്ടായിരുന്നു. ഒരിക്കൽ "നത്തോലിക്കരുവാട്" പാകപ്പെടുത്തുന്ന രീതി വിശദമാക്കിയിട്ട് "പ്ലാക്കതവി കൊണ്ടു കോരിക്കൂട്ടിയാൽ ഒരു നായ്ക്കൊരു നാ കൊടുക്കില്ല" എന്നു പറഞ്ഞ് സ്വാമി പൊട്ടിച്ചിരിക്കാൻ തുടങ്ങി. എല്ലാവരും ചിരിച്ചു പോയി. മത്സ്യപ്രിയന്മാർക്ക് രസകരമായ ഒരു ശ്ലോകം അദ്ദേഹം ചില പ്പോൾ ചൊല്ലിയിരുന്നു;

''ചെമ്മീൻപ്പള്ളി കാന്താരി, മുളകും പുളിയും സമം
ഇവ ചേർത്തുള്ള ചമ്മന്തി, ബ്രാഹ്മണർക്കും ഭുജിച്ചിടാം.''

എന്നാൽ യഥാർത്ഥത്തിൽ മനുഷ്യരാരും മത്സ്യമാംസങ്ങൾ കഴിക്കരുത് എന്നായിരുന്നു അദ്ദേഹത്തിന്റെ സുദൃഢമായ അഭിപ്രായം.

സ്വാമികൾ ജീവിതത്തിൽ ദൃഢമായി ഒരു വ്രതം പാലിച്ചിരുന്നു. പണം കൈകൊണ്ടു തൊടുകയില്ല. ആരെങ്കിലും പണം കൊടുത്താൽ വാങ്ങുകയില്ല. ചിലപ്പോൾ കൂടെയുള്ള ശിഷ്യന്മാർ ചെറിയ തുകയാണെങ്കിൽ വാങ്ങി സൂക്ഷിച്ചെന്നു വരും; അത്യാവശ്യമുണ്ടെങ്കിൽ മാത്രം. ഉന്നതസ്ഥാനീയരായ ചില ശിഷ്യന്മാർ ചേർന്നാണ് കോടനാട്ട് തൊണ്ണൂറേക്കർ പുതുവൽഭൂമി അദ്ദേഹത്തിന്റെ പേരിൽ പതിച്ചുകൊടുത്തത്. തനിക്കു സ്വത്തുവേണ്ടെന്നു നിശ്ചയിച്ചിരുന്ന സ്വാമികൾ അതു് അനന്യാശ്രയനായ പത്മനാഭപ്പണിക്കർ എന്ന ഭക്തനു് കൈമാറിക്കൊടുത്തു. ആശ്രിതവാത്സല്യവും സമ്പത്തിനോടുള്ള നിർമ്മമത്വവും ഇവിടെ തെളിഞ്ഞു കാണാം.

സ്വാമികൾക്കു കുട്ടികളെന്നുവച്ചാൽ ജീവനായിരുന്നു. എത്ര ശാഠ്യം പിടിക്കുന്ന കുട്ടിയും സ്വാമിയെക്കണ്ടാൽ അങ്ങോട്ടു ചാടും. പിന്നെ വിട്ടുപോകാനും മടിക്കും. കുട്ടികളുടെ കൂടെ കൂടുമ്പോൾ സ്വാമികളും കൊച്ചു കുട്ടിതന്നെ. കളി, ചിരി, ഓട്ടം, ചാട്ടം ആനകളി, ഒളിച്ചുകളി എന്നിവയുമായി അദ്ദേഹം അവരോടൊപ്പം ചേർന്നു കഴിയും. സ്വാമികൾ എഴുമറ്റൂർ ആശ്രമത്തിൽ വിശ്രമിച്ചുകൊണ്ടിരുന്ന കാലത്തു് അടുത്തുള്ള സ്കൂൾ വിടുമ്പോൾ കുട്ടികൾ അവിടെ ഓടിയെത്തും. അവർ വന്നു കഴിഞ്ഞാൽ അനുവാദമില്ലാതെ ആ ആശ്രമത്തിനുള്ളിൽ കടക്കാം. സ്വാമി മധുരപലഹാരങ്ങൾ കൊടുക്കും. അതു തിന്നു കഴിഞ്ഞാൽ പിന്നെ കളികളുടെ മേളമായി. ചിലർ മടിയിൽക്കയറാനുള്ള ശ്രമം. ചിലർ താടിയിൽ പിടിക്കുക വലിക്കുക തടവുക എന്നിവയൊക്കെയാകും. ചിലർ 'അഗസ്ത്യാദി'കളെ തേടിപ്പിടിച്ചുകൊണ്ടുവന്നു് സംഗീതമാരംഭിക്കും. ഇതിനെല്ലാം അനുവാദം കൊടുത്തു് ഒരു മുത്തുമുത്തച്ഛനെപ്പോലെ അദ്ദേഹം അവരുടെ നടുവിൽ വിളങ്ങും. ആരെയെങ്കിലും ഒരു ദിവസം കണ്ടില്ലെങ്കിൽ പ്രത്യേകം തിരക്കും. ഓരോ കുസൃതിക്കുട്ടിക്കും അദ്ദേഹം ഓരോ ബിരുദപ്പേരും കൊടുത്തിരുന്നു. കളികൾക്കിടയിൽത്തന്നെ സ്നാനം, പല്ലു തേയ്പ്പ്, തുടങ്ങിയ ശരീരശുദ്ധീകരണങ്ങളെക്കുറിച്ചും സത്യം, അഹിംസ, ഐകമത്യം തുടങ്ങിയ ആദർശങ്ങളെക്കുറിച്ചുമൊക്കെ ലളിതവും ഫലിതവുമായി ഉപദേശങ്ങൾ അവർക്കു നൽകും. വിനോദങ്ങളിൽക്കൂടി അറിവുപകരാൻ അദ്ദേഹത്തിനു പ്രത്യേക വാസനയുണ്ടായിരുന്നു. ഉയർന്ന ക്ലാസ്സുകളിൽ പഠിക്കുന്ന മുതിർന്ന കുട്ടികൾ ഓരോ ആവശ്യവും പറഞ്ഞ് സ്വാമികളെ സമീപിക്കും. ചിലർക്കു് ഉപന്യാസം വേണം. ചിലർക്കു് പ്രസംഗം തയ്യാറാക്കിക്കൊടുക്കണം. മറ്റു ചിലർക്കു് കണക്കു ചെയ്തു കൊടുക്കണം. സ്വാമികൾ എല്ലാവരേയും പിടിച്ചിരുത്തും. ഒരേ സമയത്തുതന്നെ ഇതെല്ലാം ഒന്നിച്ചു നിർവഹിച്ചു കൊടുക്കും. ഓരോരുത്തർക്കു

ഉപന്യാസം പറഞ്ഞുകൊടുക്കുമ്പോഴുംതന്നെ മറേറയാളിന് കണക്കു ചെയ്യുന്ന രീതി ഉപദേശിച്ചുകൊടുക്കും. നാലഞ്ചു കുട്ടികൾ ഒന്നിച്ചെഴുതാനിരിക്കുമ്പോൾ ഓരോരുത്തർക്കും വേറെ വേറെ വിഷയമായിരിക്കും പറഞ്ഞുകൊടുക്കുക. ഒരാൾക്കുള്ള വാചകം മററൊരാളിനോടു പറഞ്ഞുപോകുകയോ ആശയങ്ങൾക്കു തമ്മിൽ പൊരുത്തക്കേടുണ്ടാകുകയോ ചെയ്യുയില്ല.

ഒരിക്കൽ സ്വാമികൾ കുട്ടികളുമായി വിനോദിച്ചുകൊണ്ടിരിക്കുമ്പോൾ കരപ്രമാണിമാരായ ചില പ്രഭുക്കന്മാർ കാണാൻ വന്നു. അവർക്കു് ഒരു മണിക്കൂറോളം കാത്തിരിക്കേണ്ടി വന്നു. പക്ഷെ കുട്ടികളെയെല്ലാം തൃപ്തിപ്പെടുത്തി അയച്ചശേഷമേ സ്വാമികൾ അവരുടെ നേരെ ശ്രദ്ധിക്കാൻ സന്നദ്ധനായുള്ളു.

പല സമയത്തു, സ്വാമി തിരുവടികൾ ദുഷ്ക്കന്മാരായ അക്രമികളുടെ മുന്നിൽപെട്ടിട്ടുണ്ടു് സ്വരക്ഷയ്ക്കായി ചില ഉപായങ്ങൾ പ്രയോഗിക്കുകയും ചെയ്തിട്ടുണ്ടു്. അപ്പോഴും അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ദീനാനുകമ്പ മുററി നില്ക്കുന്നതു കാണാം. വെണ്മണി എം. കെ. നാരായണപിള്ള ഒരു സംഭവം വിവരിക്കുന്നു. ഒരിക്കൽ സ്വാമികളോടൊപ്പം നാരായണപിള്ള തേവള്ളിയിൽനിന്നു നടന്നു വരികയായിരുന്നു. കൊല്ലം ഗവൺമെൻറു ഹൈസ്കൂളിനു മുന്നിലെത്തി. കുറെ മദ്യപന്മാർ കുടിച്ചു വെളിവില്ലാതെ നില്ക്കുന്നതു കണ്ടു. "അതാ വരുന്നു ചങ്കു അണ്ണന്മാർ. നമ്മെ ഹിംസിച്ചേക്കും. നിങ്ങൾ കൃശ ശരീരനല്ലേ? ആ കശാലയോടുചേർന്നു് ഒളിച്ചു നിന്നുകൊള്ളണം. എന്റെ കാര്യമാണെങ്കിൽ ഞാൻ ഒരു ചട്ടമ്പിയെന്നല്ലേ പറയുന്നതു്. അവരുമായി അരകൈ നോക്കിക്കളയാം" എന്നു് വിനോദമായി അരുളിച്ചെയ്തു. "മൂഢമതേ! രണനാടക മാടുക പാടച്ചാകീടാ!" എന്ന ഭാവത്തോടെ അവർ സ്വാമികളോടടുത്തു. "അല്ലാ! ഇന്നു ചങ്കു അണ്ണൻ നല്ലവണ്ണം പ്രസാദിച്ചിരിക്കുന്നല്ലോ. കൊള്ളാം നടക്കട്ടെ" സ്വാമികൾ ഇത്രയും പറഞ്ഞുതീരുന്നതിനിടയിൽ തന്നെ അക്രമികൾ വാഴവെട്ടിയതുപോലെ നിലം പതിച്ചു. മർമ്മ വിദ്യാവിശാരദനായ സ്വാമികൾ എന്തു വിദ്യയാണു പ്രയോഗിച്ചതു് എന്നു് വെണ്മണി നാരായണപിള്ളക്കു് പിടികിട്ടിയില്ല. പിന്നെ സ്വാമികൾ കാലു കൊണ്ടു് ഓരോരുത്തരേയും തട്ടിയെഴുന്നേല്പിച്ചു. "അടുത്ത വീടുകളിൽ കിടന്നുറങ്ങുന്നവർക്കു ഭയവും ഉപദ്രവവും ഉണ്ടാകാതെ ശാന്തരായി നിങ്ങളുടെ വീടുകളിലേക്കു പോകുവിൻ" എന്നാജ്ഞാപിച്ചു. അവർ നിശ്ശബ്ദരായി സ്ഥലം വിടുകയും ചെയ്തു.

രഘുവംശത്തിൽ വസിഷ്ഠ മഹർഷിയുടെ വളർത്തു പുത്രിയായ നന്ദിനി എന്ന പശുവിനെ രക്ഷിക്കാൻ വേണ്ടി ദിലീപചക്രവർത്തി ഒരു സിംഹത്തിനു് സ്വന്തം ശരീരം കാഴ്ചവയ്ക്കുവാൻ സന്നദ്ധനായതായി ഒരു കഥയുണ്ടല്ലോ. ഇതുപോലൊരു സംഭവം സ്വാമി തിരുവടികളുടെ ജീവിതത്തിലുമുണ്ടായി. കോടനാട്ടു് പാർക്കുന്ന കാലമാണു്. സന്തതസഹചാരിയായ

പത്മനാഭപ്പണിക്കരുമുണ്ടായിരുന്നു. സ്വാമികൾ സാധാഹനസവാരിക്കായി ഇറങ്ങിപ്പുറത്തു പോയിരുന്നു. ആ സമയത്തു് പാറൂരിൽ നിന്നും ഒരാൾ കാണാൻ വന്നു്, സ്വാമികൾ മടങ്ങി വരുന്നതുവരെ കാത്തിരിക്കാൻ പററില്ല, ഒരത്യാവശ്യക്കാര്യം സംസാരിക്കണം എന്നു് അറിയിച്ചു. ആഗതനും പണിക്കരും കൂടി സ്വാമികളെ തിരക്കിയിറങ്ങി. കുറച്ചു ദൂരം ചെന്നപ്പോൾ വനത്തിൽ ഒരു കുന്നിൻെറ താഴ്‌വരയിൽ കണ്ട കാഴ്ച അവരെ നടുക്കി. സ്വാമികൾ നിശ്ചലനായി നില്ക്കുന്നു. തൊട്ടടുത്തു് സ്വാമികളുടെ നേരെ ചാടിവീഴാൻ തയ്യാററായി ഭീകരാകാരനായ ഒരു കടുവയും. കടുവയെക്കണ്ടു് ശിഷ്യന്മാർ ഭയന്നു് മരങ്ങളിൽ കയറിപ്പററി. സ്വാമികൾ കടുവയോടെന്തോ സംസാരിക്കുകയാണെന്നു തോന്നി. ആ ഹിംസ്രജന്തു അദ്ദേഹത്തിൻെറ പാദങ്ങൾ നക്കുകയും അല്പം കഴിഞ്ഞു് വന്നവഴി കാട്ടിലേക്കു മറഞ്ഞു പോകുകയും ചെയ്തു. കുറെ സമയം കൂടി കഴിഞ്ഞു് ശിഷ്യന്മാർ രണ്ടും മരത്തിൽ നിന്നിറങ്ങി. എന്താണുണ്ടായതെന്നു അന്വേഷിച്ചപ്പോൾ സ്വാമികൾ സംഭവം പറഞ്ഞു. ആ താഴ്‌വരയിൽ മേഞ്ഞുകൊണ്ടു നിന്ന ഒരു കൂട്ടം പശുക്കളുടെയിടയിൽ ഒരു കടുവാ ചാടി വീണു. പശുക്കളെല്ലാം ഭയന്നോടി. ഒരെണ്ണംമാത്രം കടുവയുടെ മുന്നിൽ തന്നെ പെട്ടു. അതിനെ പിടികൂടാൻ കടുവാ ചാടുമ്പോഴേക്കും അതു് ദീന രോദനത്തോടെ സ്വാമി തിരുവടികളുടെ മുന്നിലേക്കു് ഓടിവന്നു. കടുവയും പിന്നാലെ എത്തി. അദ്ദേഹം ആ ഭയങ്കരനെ ഉപദേശിച്ചു മടക്കി വിട്ടതാണ് അവർ കണ്ട ദൃശ്യം. ''സ്വാമികളെ ഇനി ജീവനോടെ കാണാൻ തരപ്പെടുമോയെന്നു ഭയന്നു പോയി'' നിറകണ്ണുകളോടെ പണിക്കർ പറഞ്ഞു. അതിനു സ്വാമികളുടെ മറുപടി ''ഭോഷാ! നീയെന്തറിഞ്ഞു ജീവിതധർമ്മം? അവൻ (ആ ദുഷ്ടജന്തു) ഈ ശരീരം കൊണ്ടു് അവൻെറ വിശപ്പടക്കിയാൽ അതും എനിക്കു കൃതാർത്ഥതയ്ക്കുള്ള കാരണമാകുന്നൊള്ളു. ഒരു സാധു പശുവിൻെറ ജീവനെ രക്ഷിക്കാൻ കഴിഞ്ഞില്ലേ?''

നേരമ്പോക്കുകൾ പറയുകയും പ്രവർത്തിക്കുകയും ചെയ്യുക സ്വാമികൾക്കു വളരെ ഹിതകരമായിരുന്നു. ഒരിക്കൽ പ്രിയ ശിഷ്യനായ കാളിയാങ്കൽ നീലകണ്ഠപ്പിള്ള ഒരു പരാതിയുമായെത്തി രണ്ടു ഭാര്യമാരും ഏഴെട്ടു കുട്ടികളുമുണ്ടായിരുന്നു അയാൾക്കു്. ജീവിതത്തിലെ പ്രാരബ്ധങ്ങളെക്കുറിച്ചു് സ്വാമികളോടു പരാതിപ്പെടുകയായിരുന്നു.

''നീലകണ്ഠനു് ഒരു ഭാര്യ പോരായിരുന്നോ?'' സ്വാമികൾ ചോദിച്ചു.

''ഇനി ഞാൻ കൈലാസത്തു പോകുമ്പോൾ അതുകൂടി ചോദിച്ചു മനസ്സിലാക്കിക്കൊണ്ടു വരാം'' എന്നു് നീലകണ്ഠപ്പിള്ള ഫലിതമായി മറുപടി പറഞ്ഞു. ശിവനു് ഗംഗയും പാർവതിയും എന്നിങ്ങനെ രണ്ടു ഭാര്യമാർ ഉണ്ടല്ലോ എന്നായിരുന്നു ധ്വനി. നീലകണ്ഠൻ ശിവനാണല്ലോ. ''കാളി! നീ ഇത്രനാളും അവിടെ കാത്തുനിന്നിട്ടു് ഇതൊന്നു ചോദിക്കാത്തതെന്തു്?'' എന്നു് സ്വാമികൾ കാളിയാങ്കനോടു് ചോദിച്ചു. (ശിവൻെറ

ഭൂതഗണങ്ങളിൽ കാളിയും ഉൾപ്പെട്ടമല്ലോ) ഇതു കേട്ട് എല്ലാവരും പൊട്ടി ച്ചിരിച്ചു. 'ജീവിതത്തിൽ എപ്പോഴും പ്രസന്നതയോടും സന്തുഷ്ടിയോടും കൂടിയിരിക്കുക'' - സ്വാമികളുടെ ജീവിതസന്ദേശം അതാണ്.

തന്റെ കൂടെയുള്ളവർക്കെല്ലാം സ്വാമി തിരുവടികൾ ഓരോ വട്ട പ്പേരും കല്പിച്ചു കൊടുത്തിരുന്നു. രസച്ചരട്, കാരണവർ, പൊന്നുണ്ട, കൊച്ചു കാരണവർ ഇങ്ങനെ പോകുന്നു ആ പേരുകൾ.

സ്വാമികൾ നിദ്രയിലായിരിക്കുമ്പോഴും സദാ ദിവ്യശക്തി പ്രസരി പ്പിക്കുവാൻ കഴിഞ്ഞിരുന്നു. പറവൂർ പയ്യപ്പിള്ളിൽ കരുണാകരൻ പിള്ള പറയുന്നു: ''സ്വാമികൾ പറവൂർ വന്നാൽ എന്റെ ഗൃഹത്തിൽ ചില പ്പോൾ വിശ്രമിക്കാറുണ്ട്. അവിടന്നു പടിപ്പുരയിലാണ് ഇരിക്കുക. ആയിരത്തിയെഴുപതാമാണ്ടോടടുത്താണ്; ഞാൻ ബോംബയിൽ നിന്ന് ഒരു ടൈംപീസ് കൊണ്ടു വന്നിരുന്നു. അന്ന് അതൊരപൂർവ്വ സാധന മാണു നാട്ടിൽ. പകൽ അതു പടിപ്പുരയിൽ വച്ചേക്കും. രാത്രിയിൽ വീട്ടിൽ കൊണ്ടുപോയി സൂക്ഷിക്കും. സ്വാമികൾ പടിപ്പുരയിൽ ഉള്ള ഒരു ദിവസം ഞാൻ ആ ടൈംപീസ് മാററുവാൻ താല്പര്യപ്പെട്ടു. അവിടന്നു കതകുകളെല്ലാം തുറന്നിട്ടാണ് ഉറങ്ങുക. ആ സമയം വല്ല കള്ളന്മാരും തട്ടിക്കൊണ്ടു പോയാലോ എന്നു ശങ്കിച്ചാണ് ഞാൻ അന്നും അതു് അകത്തു കൊണ്ടുപോകാമെന്നു വച്ചതു്. സ്വാമികൾ അവിടെയുള്ളപ്പോൾ യാതൊരു സാധനവും ആരും എടുക്കയില്ലെന്ന് അവിടന്നു ദൃഢപ്പെടുത്തി പറഞ്ഞതുകൊണ്ട് ഞാൻ ടൈംപീസെടുക്കാതെ ഉറങ്ങുവാൻ പോയി സ്വാമികളെ ഒന്നു പരീക്ഷിക്കണമെന്നു ഉദ്ദേശ്യത്തോടെ പ്രഭാതത്തിനു മുമ്പുതന്നെ ഞാൻ ഉണർന്ന് പടിപ്പുരയിൽ പോയി നോക്കിയപ്പോൾ അവിടന്നു ഗാഢനിദ്രയിൽ നിലീനനാണ്. ടൈംപീസ് അവിടെ നിന്നും മാററുവാൻ ഞാൻ ശ്രമിച്ചു. എന്തൊരത്ഭുതം ! ടൈംപീസിൽ എന്റെ കൈ പതിച്ചപ്പോഴേക്കും ഒരു വൈദ്യുതിപ്രവാഹം ഏററതുപോലെ ഞാൻ പരവശനായി. കൈ വിടുവാനോ അവിടെനിന്നും പോകുവാനോ നിർവ്വാഹമില്ലാതെ ഞാൻ ഒരേനിലയിൽ നിന്നുപോയി. അധികം താമസിയാതെ ഉണർന്ന സ്വാമികൾ കണികണ്ടതു് അവശനായി ഘടികാരത്തോടു ബന്ധിച്ചുനിർത്തിയിരിക്കുന്ന എന്നെയാണു് 'പരിശോധന വേണ്ടായിരുന്നു; വിട്ടേച്ചു പൊയ്ക്കോളൂ' എന്ന് അവിടന്നു പറഞ്ഞതും എന്റെ കൈകൾ ടൈംപീസിൽ നിന്നു വിട്ടതും ഒന്നിച്ചു കഴിഞ്ഞു. ഏതു സാധനവും ആരും കൊണ്ടുപോകാതെ ബന്ധിച്ചുനിർത്തു വാൻ അവിടത്തേക്കു കഴിയും എന്ന് സ്വാമികൾ പ്രസ്താവിക്കുകയു ണ്ടായി.''

പ്രകൃതിശക്തികൾ സ്വാമിതിരുവടികൾക്കു കീഴടങ്ങിയിരുന്നു. 1916 ൽ നടന്ന ഒരു സംഭവം എടത്തിൽ നാരായണപിള്ള വിവരി ക്കുന്നു. സ്വാമികൾ പറവൂരിൽനിന്നും കൊടുങ്ങല്ലൂരിലേക്കു പോകുക യായിരുന്നു. നാരായണപിള്ളയും മറെറാരു ശിഷ്യനും കൂടെയുണ്ടായി രുന്നു. മടങ്ങിവന്നതു് ചെറിയൊരു വള്ളത്തിൽ. മഴക്കാലം. വെള്ള

പ്പൊക്കമുണ്ട്. നേരം അസ്തമിച്ചു തുടങ്ങി. അഴിക്കോട്ട വീട്ട് കായലിൽ എത്താററായി ആ സമയത്തു് ഉഗ്രമായ കാററും കോളമാരംഭിച്ചു. ഇരുട്ട് വ്യാപിച്ചു. പരിചയമില്ലാത്ത വള്ളക്കാരൻ വളരെയേറെ പരിഭ്രമിച്ചു. കാററ് വള്ളത്തെ പിടിച്ചിഴക്കുന്നു. കഴക്കോൽ എത്തുന്നുമില്ല. വള്ളം തികച്ചും നിയന്ത്രണം വിട്ടപ്പോൾ വള്ളക്കാരൻ ഭയന്ന് ഒരു മൂലയ്ക്ക് വെറുതെയിരിപ്പായി. വള്ളം എങ്ങോട്ടെന്നില്ലാതെ പായുന്നു. ശിഷ്യന്മാർക്ക് ആകെ പരിഭ്രമം. മരണത്തെ മുന്നിൽ കണ്ടുകൊണ്ടാണു യാത്ര. അതും നടുക്കടലിലേയ്ക്കു്! സ്വാമികൾക്ക് യാതൊരു പരിഭ്രമവു മില്ല. മരണം നിശ്ചയമെന്നു നിസ്സംശയം പറയാവുന്ന ആ ഘട്ടത്തിലും 'പരിഭ്രമിക്കാതിരിക്കു' എന്നു പറഞ്ഞതേയുള്ളു. പത്തുപതിനഞ്ചു മിനിട്ടു കഴിഞ്ഞപ്പോൾ കാററിലും കോളിലും ആരും തുഴയാതെതന്നെ അവരുടെ വഞ്ചി മൂത്തകുന്നം ക്ഷേത്രനടയിൽ വന്നടുത്തു. അപ്പോഴാണു് വള്ളക്കാരനും ശിഷ്യന്മാർക്കും ശ്വാസം വീണതു്. ഒഴുക്കിനെതിരേ വള്ളം തനിയേ സഞ്ചരിച്ചതെങ്ങനെയെന്ന് എല്ലാവർക്കും അത്ഭുതമായി. സ്വാമികൾ മന്ദഹസിച്ചതേയുള്ളു.

ഏതു ഭീകര ശക്തിക്കും സ്വാമികളെ ഭയപ്പെടുത്താൻ കഴിഞ്ഞിരു ന്നില്ല. ഒരു രാത്രി സ്വാമികൾ ശിഷ്യനായ പെരുന്നെല്ലിയുമൊത്തു് നെയ്യാററിൻകര തിരുവനന്തപുരം റോഡിൽകൂടി നടക്കുകയായിരുന്നു. കവി താശകലങ്ങളും ഗാനങ്ങളും കൊണ്ട് ദൂരമെത്ര നടന്നെന്നറിഞ്ഞില്ല. നേരത്തു് ഒരു വഴിയമ്പലത്തിലെത്തി. അന്ന് അവിടെ വിശ്രമിക്കാമെ ന്നുറച്ചു. കൃഷ്ണൻ വൈദ്യൻ ഉറക്കമായി. പെട്ടെന്ന് ഒരു സ്വപ്നം കണ്ടു ഞെട്ടി. ഭീകരനായ ഒരു സത്വം മുന്നിൽ വന്ന് "പോ" എന്നലറുന്ന തായിത്തോന്നി. വൈദ്യൻ വിറച്ചുകൊണ്ടു കണ്ണു തുറന്നപ്പോൾ ആ സത്വം വഴിയമ്പലത്തിൻെറ വാതില്ക്കൽ അപ്പോഴും നില്ക്കുന്നതായിട്ടാണു കണ്ടതു്. പെട്ടെന്നതു മാറി മറയുകയും ചെയ്തു. "കൃഷ്ണാ പേടിച്ചോ?" എന്നു സ്വാമി കൾ ചോദിച്ചു. "ഇപ്പോൾ ധൈര്യപ്പെടുകയാണു്" എന്നു മറുപടി. അടുത്ത ദിവസം പ്രഭാതത്തിൽ സമീപസ്ഥരായ നാട്ടുകാർ ആ വഴിയമ്പ ലത്തിൽ ആരും തങ്ങാറില്ലെന്നും ഒരുഗ്രമൂർത്തി വന്ന് ഉപദ്രവിക്കാറു ണ്ടെന്നും അറിയിച്ചു. സ്വാമികൾ അന്നു തന്നെ ചില പൂജയും "കൊട" യുമൊക്കെ നടത്തി ആ മൂർത്തിയുടെ ശല്യം എന്നന്നേക്കുമായി മാററുകയും ചെയ്തു. ഈ സംഭവം പെരുന്നെല്ലി ഇങ്ങനെ വർണ്ണിക്കുന്നു:

"നേരത്തു നാമിരുവരും പലനാൾ ഗമിച്ചു
കേമത്തവും കെട്ടതിയും പുതുമത്തടിയും
ശ്രീമത്വമാർന്ന 'കൊട'യും നടയും നിനച്ചി-
ട്ടീമത്തനേററ മഴിയുന്നിഴയുന്ന കണ്ണീർ."

സ്വാമികളുടെ ഓർമ്മശക്തി അസാധാരണമായിരുന്നു. പ്രസിദ്ധ സാഹിത്യകാരനായ പുത്തേഴത്തു രാമമേനോൻ എഴുതുന്നു: "ഒരിക്കൽ ഞാൻ ടെനിസൻെറ ഒരു കവിത വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ അവസരത്തിൽ സ്വാമികൾ വന്നു. "എന്തോന്നാ" അവിടുന്നു ചോദിച്ചു.

ഞാൻ സംഗതി പറഞ്ഞു. അതു വായിച്ചു ചെറിയ വിവരണവും പറഞ്ഞു. അങ്ങനെ അരമണിക്കൂർ കഴിഞ്ഞപ്പോൾ പുസ്തകം അടച്ചു വച്ചു. "വായിച്ച ഭാഗം വഴിക്കു വഴിക്കു പറയാൻ പറഞ്ഞു. ഞാൻ കുഴങ്ങി. സ്വാമികൾ അതുവരെ വായിച്ച ഭാഗം ക്രമമായി പറയുകയും അർത്ഥം വിവരിക്കുകയും ചെയ്തു. ഞാൻ അത്ഭുതപ്പെട്ടു.''

സ്വാമികളുടെ ജീവിത രീതികളിലെല്ലാം സവിശേഷതയുണ്ടായിരുന്നു. കിടക്കുന്നതിലും, എഴുതുന്നതിലും, വായിക്കുന്നതിലും പ്രത്യേകതയുണ്ട്. എവിടെയെങ്കിലും വെറുതെ കിടക്കുമ്പോൾ തല ഇടത്തോട്ടും വലത്തോട്ടും ആട്ടി ചിന്താമഗ്നനായി മലർന്നു കിടക്കും. തലവിശലും കുലുക്കലും ബോധപൂർവ്വം ചെയ്യുന്നതല്ല. ഏകാഗ്രത വർദ്ധിക്കുമ്പോഴാണതുണ്ടാകുന്നത്. പുസ്തകം വായിക്കുന്നതു കാണാൻ രസമുണ്ട്. കട്ടിലിൽ മലർന്നു കിടന്ന് കൈമുട്ടു വളയാതെ രണ്ടു കൈകൊണ്ടും വായിക്കുന്ന പുസ്തകം ഉയർത്തിപ്പിടിക്കും. അതു് ഇടവും വലവും ആടിക്കൊണ്ടിരിക്കും. അതിന്റെ ചലനത്തിനൊപ്പിച്ച് തല ഉരുട്ടുകയും കണ്ണോടിക്കുകയും ചെയ്യും. ഇതാണു വായനാ സമ്പ്രദായം. സ്ഥിരമായി ഒരിടത്തിരുന്ന് എന്തെങ്കിലും എഴുതുന്ന ശീലമില്ല. കാണുന്ന തുണ്ടു കടലാസ്സുകളിൽ കുത്തിക്കുറിക്കുകയാണു പതിവ്.

സർവവിദ്യകളുടെയും അധിരാജനായ സ്വാമികൾ അറിവിന്റെ ഉറവിടം തന്നെയായിരുന്നു. ''സ്വാമികൾക്കറിയാൻ പാടില്ലാത്തതായി യാതൊന്നുമില്ല.'' എന്ന് ശിഷ്യന്മാർ ദൃഢമായി വിശ്വസിച്ചിരുന്നു. മഴവില്ലിൽ വർണ്ണവിശേഷങ്ങൾ സമ്മേളിച്ചിരിക്കുന്നതുപോലെ സർവ്വകലകളും അവിടത്തെ പ്രതിഭാ പ്രകാശത്തിൽ ലയിച്ചിരുന്നു. അവ അവസരമുള്ളപ്പോൾ വർണ്ണപ്പൊലിമ കാട്ടുകയും ചെയ്തു. ഉള്ളിലുള്ള ജ്ഞാനവും സിദ്ധികളും പുറത്തുകാട്ടുവാൻ സ്വാമികൾക്ക് വലിയ വൈമനസ്യമുണ്ടായിരുന്നു. ഒന്നും അറിഞ്ഞുകൂടാത്ത ഒരു ''മലംഭാഗക്കാരൻ കിഴങ്ങൻ നായരുടെ'' ഭാവം അഭിനയിക്കും. സാധാരണ മനുഷ്യർക്ക് ബ്രഹ്മജ്ഞാനം നിഷ്പ്രയോജനവും പരിഹാസ്യവുമായേ തോന്നുകയുള്ളു. എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഇതോടെ അവിടന്നു പറയുമായിരുന്നു: ''ഉലകത്തുക്കു ജ്ഞാനം പേയ്' ജ്ഞാനത്തുക്കു ഉലകം പേയ്''— അതായതു് സാധാരണ മനുഷ്യർക്ക് ഒരു ജ്ഞാനി വെറും ഭ്രാന്തനാണെന്നു തോന്നും; ജ്ഞാനിക്കാകട്ടെ സാധാരണ ജീവിത രീതികളും ഭ്രാന്തായിത്തന്നെ തോന്നും.

ഏഴ്

# ഗവേഷകനും ഗ്രന്ഥകാരനും

സ്വാമി തിരുവടികളുടെ കവിതാവിലാസവും സാഹിത്യരസികതയും വേണ്ടതുപോലെ പ്രശസ്തിനേടുകയുണ്ടായില്ല. അതിനൊരു കാരണം അദ്ദേഹം പ്രശസ്തിവിമുഖനായിരുന്നതു തന്നെയാണ്. മറെറാരു കാരണം അവിടത്തെ തൂലികാവിലാസങ്ങളെ സമാഹരിച്ചു പ്രസിദ്ധീകരിക്കാനോ മുഴുവനും കണ്ടെടുക്കാനോ ഇതുവരെ കഴിഞ്ഞിട്ടില്ലെന്നതാണ്. മുക്തകങ്ങൾ, ഗാനങ്ങൾ, പ്രബന്ധങ്ങൾ, സമസ്യാപൂരണങ്ങൾ, നിരൂപണങ്ങൾ, കത്തുകൾ, ഗവേഷണഗ്രന്ഥങ്ങൾ എന്നിങ്ങനെ വിവിധ മണ്ഡലങ്ങളിലായി അവ ചിതറിക്കിടക്കുന്നു. എവിടെ വച്ചെങ്കിലും കിട്ടുന്ന തുണ്ടു കടലാസ്സിൽ അപ്പോൾ തോന്നുന്നതു് എഴുതിയിടും. അതു് ആരെയെങ്കിലും ഏല്പിച്ചിട്ടു പോകും. പിന്നീടു് കണ്ടെത്തിയെങ്കിൽ ഭാഗ്യം. സ്വാമികൾ രചിച്ച സാഹിത്യകൃതികളെല്ലാം ശേഖരിക്കാൻ അന്നാരെങ്കിലും ശ്രമിച്ചിരുന്നെങ്കിൽ നമുക്കു വിലപ്പെട്ട നിധിയായിത്തീരുമായിരുന്നു. പണം കൈകൊണ്ടു തൊടുകയില്ല എന്ന നിർബ്ബന്ധമുള്ളതുകൊണ്ടു് തന്റെ കൃതികളൊന്നും അച്ചടിപ്പിക്കാൻ സ്വാമികൾ താല്പര്യം കാണിച്ചില്ല.

കവി

സ്വാമികൾ പലപ്പോഴായി അനേകം മുക്തകങ്ങൾ രചിച്ചിട്ടുണ്ടു്. പലതും കത്തുകളുടെ രൂപത്തിലാണ്. അസാധാരണ കാവ്യഭംഗി ഇവയിലെല്ലാമുണ്ടു്. പെരുന്നെല്ലിക്കയച്ച ഒരു കത്തിൽനിന്നു്:

"ലോലക്കണ്ണാം സുമത്തിൻ ചെറുമുനയണവോ-
ളം ചുളിച്ചൊന്നു നോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരഞൊടിയിൽ
തോന്നിനിന്നങ്ങുമായും
ക്ഷ്ലം വിട്ടോരു ശക്തിക്കടയവളെ വളെൻ
ചിത്തരംഗത്തിലാടും
ബാലപ്പൊൻ കല്പകപ്പൂങ്കൊടി തവമനമാം
ദാരുവിൽ ചുററിടട്ടേ."

മറെറാരിക്കൽ നിർമ്മിച്ച ഒരു ശ്ലോകം :

മേലേ മേലേ പയോധൗ തിര നിരയതുപോൽ
ഗദ്യപദ്യങ്ങളാർക്കും-
കാലേ, കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
പിന്നിടും തേൻ കുഴമ്പേ !
ബാലേ ! ബാലേ ! മനോജ്ഞേ! പരിമൃദുല തനോ !
യോഗിമാർ നിത്യമുണ്ണും-
പാലേ ! ലീലേ ! വസിക്കെൻ മനസിസുകൃത സ-
ന്താനവല്ലീ ! സുചില്ലീ !"

സ്വാമികളുടെ സുഹൃത്തായിരുന്ന കല്ലുവീട്ടിൽ നാണുപിള്ള ഒരു പരീക്ഷയിൽ തോററു വിഷണ്ണനായിരിക്കുമ്പോൾ അയച്ച സാന്ത്വനത്തിൽ നിന്നു് :

ദൈവത്തെപ്പഴിചൊല്ലിടുന്നതു മഹാദോഷത്തമാണോർക്കണം
സർവത്തിന്നുമൊരാശ്രയം തദിതരം മറെറാന്നുമുണ്ടോ സഖേ ?
ദുർവ്യാപാര മനസ്സു വല്ല കഴവിന്മേലും പിടിച്ചേററിവി-
ട്ടാലോ ദുഃഖ മകപ്പെടുമ്പൊളറിവുണ്ടായാൽ പുനഃ കിം ഫലം ?

സംഗീതജ്ഞനായ സ്വാമികൾ നിരവധി ഗാനങ്ങൾ രചിച്ചിട്ടുണ്ടെന്നു് അറിവുണ്ട്. എന്നാൽ അതിൽ ഒരെണ്ണം മാത്രമേ കണ്ടുപിടിച്ചിട്ടുള്ളു. അതിതാണു് ;

രാഗം-പന്തുവരാളി. ആദിതാളം.

| | | |
|---|---|---|
| പല്ലവി- | സ്മരരേ ശ്രീ ശങ്കര മഖില സുരേശം | (സ്മരരേ !) |
| അനുപല്ലവി- | മാകുരു മാകുരു മൂഢ ചാപല്യം | |
| | ത്യക്താ സംഗം തത്ത്വാതീതം | (സ്മരരേ !) |
| ചരണം- | യമിനാം മനപദ്മ വിരാജിതഹംസം | |
| | ധൃത ചന്ദ്രോത്തംസം-മാനിന്യാ- | |
| | ശോഭിത ശുഭ സവ്യാംഗം | |
| | ഭവപാപ വിഭംഗം-ഗിരിജാലോലം | |
| | സദാനന്ദ മീശം-ചിൽപുരുഷ ഗഗന നടേശം. | (സ്മരരേ !) |

സ്വാമി തിരുവടികളും പെരുന്നെല്ലിയും വെളുത്തേരിയും ചേർന്നാൽ കവിതാവാഹിനി അണപൊട്ടിയൊഴുകാൻ തുടങ്ങും. "കിട്ടനും കേശവനും എന്റെ രണ്ടു ചിറകുകളായിരുന്നു. ആ രണ്ടു ചിറകുകളും നഷ്ടപ്പെട്ടതിൽ പിന്നെ ഞാൻ കവിവേഷം കെട്ടി പറക്കാറില്ല." എന്നു് അവരുടെ മരണശേഷം സ്വാമികൾ പലപ്പോഴും പറയാറുണ്ടായിരുന്നു. ഒരിക്കൽ പെരുന്നെല്ലിയും സ്വാമികളും കൂടി കരമന നിന്നും മുട്ടത്തറവരെ സഞ്ചരിച്ചു. ഇതിനിടയിൽ ഒരു കവിതാമത്സരം തുടങ്ങി. ഒരു ശ്ലോകത്തിന്റെ പൂർവ്വാർദ്ധം ഒരാളും ഉത്തരാർദ്ധം മറേറയാളും ചൊല്ലണം. ദീർഘനേരം ആലോചിക്കാൻ പാടില്ല. എല്ലാ പദ്യത്തിന്റെയും പ്രാസം 'ഹ'യിലായിരിക്കണം. ഈ വ്യവസ്ഥ സ്വീകരിച്ചു് രണ്ടു പേരും ചേർന്നു് നൂറു ശ്ലോകങ്ങൾ (ഒരു ശതകം) നിർമ്മിച്ചു. അതിൽ ചിലതു്:

സ്വാമികൾ : ബഹുഗ്രാവകീർണ്ണം ബതേദം ഹി റോഡി-
ങ്ങഹസ്സിങ്കലും പോവതത്യന്ത കഷ്ടം.

പെരുന്നെല്ലി: സഹിക്കാവതോ കൂരിരുട്ടത്തു വെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ

സ്വാമികൾ : മഹിക്കേവതെന്നാകിലും ജാതനായാൽ
സഹിക്കാതെയെന്തോന്നു ചെയ്യുന്നിദാനീം.

പെരുന്നെല്ലി : വഹിച്ചേ നശിക്കൂ കൃതം കർമ്മ മേന്ത
ദഹിക്കും തപസ്സാൽ ക്ഷണം തത്കരുഷം.

സൗന്ദര്യാരാധകനായ ഒരു സാഹിത്യകാരനെയല്ല നാം സ്വാമി കൃതികളിൽ കാണുന്നത്. സത്യാന്വേഷകനും, വിപ്ലവകാരിയും യുക്തിചിന്തകനും പ്രേമഗായകനുമായ ഒരു പ്രവാചകനെയാണ്. വിജ്ഞാനവും അനുഭൂതിയും കൈകോർത്തു ലാവുന്ന പ്രാചീനഗ്രന്ഥങ്ങൾ വഴി നമ്മിലേക്ക സംക്രമിച്ചിട്ടുള്ള ധർമ്മബോധത്തിന് അദ്ദേഹം ആകർഷകവും ചൈതന്യപൂർണ്ണവുമായ രൂപവും ഭാവവും നൽകി. ശക്തിയും ശുദ്ധിയും തികഞ്ഞഭാഷ, യുക്തിയുക്തമായ പ്രതിപാദനം, ചിന്താബന്ധുരത എന്നിവ അവിടത്തെ കൃതികളുടെ പ്രത്യേകതകളായി നിലനില്ക്കുന്നു.

## പ്രാചീനമലയാളം

പ്രാചീനകേരളത്തിൽ ചാതുർവർണ്യം ഉണ്ടായിരുന്നില്ല. ജാതീയമോ വർഗ്ഗീയമോ ആയ യാതൊരു അസമത്വങ്ങളുമില്ലായിരുന്നു. ശുദ്ധദ്രാവിഡ സംസ്ക്കാരത്തിലെ സമഭാവനയുടെ മാധുര്യം നാം അനുഭവിച്ചിരുന്നു. എന്നാൽ കേരളത്തിലേക്കുള്ള നമ്പൂതിരി ബ്രാഹ്മണരുടെ വരവോടുകൂടി ബ്രാഹ്മണമേധാവിത്വം നിലവിൽ വന്നു. ജാതി വ്യവസ്ഥയും തീണ്ടലും തൊടീലുമൊക്കെ നടപ്പിലായി. അതു നമ്മുടെ സംസ്ക്കാരത്തിൽ മാലിന്യംചേർത്തു. പൂർവ്വകാലത്ത് കേരളത്തിലെ നായകന്മാരായിരുന്ന വർഗ്ഗക്കാരുടെ നില പരിതാപകരമായിത്തീർന്നു. അവർ ബ്രാഹ്മണരുടെ ചുവട്ടടിയിലായി. ആത്മാഭിമാനം ബലികഴിച്ച് അപ്രാപ്തരും അപമാനിതരുമായിത്തീർന്നു. വേദങ്ങളോ ശാസ്ത്രങ്ങളോ അബ്രാഹ്മണൻ പഠിച്ചുകൂടാ ശൂദ്രൻ വേദം ശ്രവിച്ചാൽ ചെവിയിൽ ഈയം ഒഴിക്കണമെന്നുവരെ ബ്രാഹ്മണർ പറഞ്ഞുതുടങ്ങി. ഈശ്വര ദർശന കാര്യത്തിൽ പോലും ഹിന്ദുക്കളെ പല തട്ടുകളിലാക്കി നിറുത്തി. ബ്രാഹ്മണർക്ക് ശ്രീകോവിലിനുള്ളിൽ കടക്കാം. നായർക്ക് ക്ഷേത്രത്തിനുള്ളിൽ ചുററമ്പലത്തിനകത്തുവരെ നില്ക്കാം. വേറെ ചിലർ മതിലിനു പുറത്ത് അകലെ മാറിനില്ക്കണം. ഹരിജനങ്ങൾ ക്ഷേത്ര സമീപത്തുപോലും വന്നുകൂടാ. ഇത്തരം അസമത്വങ്ങൾക്കെതിരായി പത്തൊൻപതാം നൂററാണ്ടിന്റെ അന്ത്യത്തിലും ഇരുപതാം നൂററാണ്ടിന്റെ പ്രഥമ പദത്തിലും ആദ്യമായി കേരളത്തിൽ മുഴങ്ങിയ ശബ്ദം ശ്രീ വിദ്യാധിരാജ സ്വാമികളുടേതായിരുന്നു.

സ്വാമികൾക്ക് നേരിട്ട് ജനസമുദായങ്ങളെ സംഘടിപ്പിക്കുവാനോ സ്ഥാപനങ്ങൾ ആരംഭിക്കാനോ താല്പര്യമില്ലായിരുന്നു. അദ്ദേഹം സമുദായ പ്രവർത്തകനായി അറിയപ്പെടാൻ ഇഷ്ടപ്പെട്ടിരുന്നില്ല. ഒരു സമുദായത്തിന്റെ ആചാര്യ പദവി അദ്ദേഹത്തിന്റെമേൽ കെട്ടിവയ്ക്കാൻ ചിലർ ശ്രമിച്ചെങ്കിലും അദ്ദേഹം തന്ത്രപൂർവം അതിൽ നിന്നു മാറിക്കളഞ്ഞു. ജാതിചോദിക്കരുതെന്ന് ഒരുവശത്തു പ്രറയുകയും മറുവശത്ത് ഒരു ജാതിക്കാരുടെ മന്ത്രം ഗുരുവായി മാറുകയും ചെയ്യുന്ന അവസ്ഥ തനിക്ക വന്നു ചേരരുതെന്ന് അദ്ദേഹത്തിനു ദൃഢനിർബന്ധം ഉണ്ടായിരുന്നു. ജനസമൂഹത്തെ ഒററക്കെട്ടായി കാണാൻ സ്വാമികൾ യത്നിച്ചു.

നായർ സമുദായത്തിൽ അന്നു നിലനിന്നിരുന്ന ചില ദുരാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും നശിപ്പിക്കേണ്ടതാവശ്യമാണെന്നു കണ്ടപ്പോൾ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളേയും തീർത്ഥപാദപരമഹംസസ്വാമികളേയും അദ്ദേഹം ആ ചുമതല ഏല്പിച്ചു. എന്നാൽ ശിഷ്യന്മാരുടെ അഭിമതമനുസരിച്ച് കേരളത്തിന്റെ പ്രാചീനചരിത്രത്തെയും സംസ്കാരത്തെയുംകുറിച്ച് ഒരു ഗവേഷണഗ്രന്ഥം അദ്ദേഹം സ്വയം രചിച്ചു. ദീർഘനാളത്തെ ചരിത്രഗവേഷണംകൊണ്ടുമാത്രമേ 'പ്രാചീന മലയാളം' പോലൊരു കൃതി നിർമ്മിക്കാൻ കഴിയൂ. ആ ഗ്രന്ഥത്തിന്റെ ഏതാണ്ടു മൂന്നു ഭാഗങ്ങളോളം അദ്ദേഹം രചിച്ചു എന്നാണ് അറിവ്. ഒന്നാംഭാഗം മാത്രമേ കണ്ടെടുക്കാനും പ്രസിദ്ധീകരിക്കാനും സാധിച്ചിട്ടുള്ളു.

ക്ഷത്രിയ ഹിംസാപാപം തീരാൻ വേണ്ടി പണ്ടു പരശുരാമൻ കടലിലേ മഴുവെറിഞ്ഞുണ്ടാക്കിയതാണു കേരളഭൂമി എന്നും, വിദേശത്തുനിന്നും ബ്രാഹ്മണരെ വരുത്തി അദ്ദേഹംതന്നെ അവർക്കതു ദാനം ചെയ്തതാണെന്നും ഒരു കെട്ടുകഥ എല്ലാവരെയും പറഞ്ഞു വിശ്വസിപ്പിച്ചു വച്ചിരുന്നു. ഇതു ബ്രാഹ്മണമേധാവിത്വം കെട്ടിച്ചമച്ച കള്ളക്കഥയാണെന്ന് "പ്രാചീന മലയാള"ത്തിൽ സ്വാമി തിരുവടികൾ സ്ഥാപിച്ചു. യുക്തിഹീനവും, പ്രമാണ രഹിതവും, ശുദ്ധനുണയുമാണീ കഥയെന്ന് അദ്ദേഹം യുക്തിയുക്തം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അതിനുവേണ്ടി ചരിത്ര കൃതികൾ, പഴയ നാടൻ പാട്ടുകൾ, സംസ്കൃതകൃതികൾ എന്നിവയൊക്കെ അദ്ദേഹം പ്രമാണമായി സ്വീകരിച്ചിട്ടുണ്ട്. ഒന്നാംഭാഗത്തിൽ ആകെ പത്തദ്ധ്യായങ്ങളുണ്ട്. അവയിൽ പ്രാചീന കേരളത്തിന്റെ ഒരു യഥാർത്ഥ ചിത്രം വരച്ചു കാട്ടുന്നു. മലയാളബ്രാഹ്മണരെ പരശുരാമൻ കൊണ്ടു വരികയോ മലയാളഭൂമി അവർക്കു ദാനം ചെയ്യുകയോ ചെയ്തിട്ടില്ല കേരളഭൂമിയുടയവർ പ്രാചീനദ്രാവിഡവർഗ്ഗക്കാർ തന്നെയാണ്. എന്നെല്ലാം അദ്ദേഹം പഴയ പ്രമാണങ്ങൾ, പാരമ്പര്യങ്ങൾ, നടപടികൾ എന്നിവ ഉദ്ധരിച്ചു ഈ ഗ്രന്ഥത്തിൽ സ്ഥാപിച്ചിട്ടുണ്ട്.

ക്ഷത്രിയഹിംസാ പാപം തീരാൻവേണ്ടി പരശുരാമൻ ബ്രാഹ്മണർക്കു ദാനം ചെയ്തതാണ് കേരളമെന്നവാദം ശുദ്ധ നുണയാണ്. പരശുരാമൻ ബ്രഹ്മതത്വോപദേശം സ്വീകരിച്ചിട്ടുണ്ടെങ്കിൽ അദ്ദേഹത്തിന് പാപപ്പറ്റില്ല. അതിനാൽ ദാനം ചെയ്യേണ്ട ആവശ്യവുമില്ല. ഇങ്ങനെ ഓരോ തീർപ്പും കാര്യകാരണസഹിതം സ്ഥാപിക്കുന്നു.

"മലയാളഭൂമി ഭാർഗ്ഗവനുള്ളതല്ല: ആധാരങ്ങൾ കണക്കുകൾ മുതലായ പ്രമാണങ്ങൾ പരിശോധിച്ചതിൽ കുടികൾ, സർക്കാർ, സാമന്തന്മാർ, രാജാക്കന്മാർ, ദേവസ്വങ്ങൾ, ധർമ്മമഠങ്ങൾ, ഇവയിൽ യാതൊന്നിന്റേയും മുന്നിനങ്ങൾ ഭാർഗ്ഗവന്റേതോ ബ്രാഹ്മണരുടേതോ ആയിട്ടു കാണുന്നില്ല" എന്ന് സ്വാമികൾ പ്രാചീന മലയാളത്തിൽ പ്രസ്താവിക്കുന്നു. ക്ഷേത്രങ്ങളിലെ ഉത്സവാദികളിലും മറ്റു നാട്ടാചാരങ്ങളിലും മുൻകാലങ്ങളിൽ ദ്രാവിഡവർഗ്ഗജന്മാരായ നായർ പ്രഭുക്കന്മാരെ കേരള ബ്രാഹ്മണർപൂജനീയ സ്ഥാനംനൽകി ബഹുമാനിച്ചിരുന്നതിനെ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ബ്രാഹ്മണരുടെ ആഗമനത്തെപ്പററിയുള്ള സ്വാമികളുടെ വാദം ഇതാണ്:

"ബ്രാഹ്മണർ ഇവിടെ വന്നുചേരുന്നതിനു മുമ്പുതന്നെ ഇവിടെ സ്വന്തമായിട്ട് ഒരു വക ആളുകൾ ഉണ്ടായിരുന്നു എന്നും അവർ വളരെ ബലവാന്മാരും സാമർത്ഥ്യശാലികളും സദാചാര ധർമ്മ തല്പരന്മാരും സൽഗുണസമ്പന്നരും ധൈര്യശാലികളും ആയിരുന്നു എന്നും അവർ തന്നെ ഈ ഭൂമിയെ പാലിച്ചു വന്നു എന്നും അങ്ങനെയിരിക്കവെ ബ്രാഹ്മണർ ദാരിദ്ര്യനിവൃത്തിയെ കരുതി പലപ്പോഴും കൂട്ടംകൂട്ടമായിട്ട് ഇവിടെ വന്നു ചേരുകയും അവരുടെ നടപടികളും സ്വഭാവങ്ങളും പിടിയ്ക്കായ്കയാൽ അപ്പപ്പോൾ സ്വദേശികൾ അവരെ തുരത്തി ഓടിക്കുകയും ചെയ്തു " എന്ന് അദ്ദേഹം പ്രസ്താവിക്കുന്നു. പക്ഷെ, പിന്നീട് ആ ആഗന്തുകന്മാർ പല സമ്പ്രദായങ്ങളും കൊണ്ടു സൂത്രത്തിൽ വന്നു പലരേയും പല പ്രകാരത്തിൽ പ്രീതിപ്പെടുത്തുകയും ഇങ്ങനെ ക്രമേണ ഇവിടത്തെ താമസത്തിനു തരം സമ്പാദിക്കയും ചെയ്തു" എന്നാണ് അദ്ദേഹം പ്രസ്താവിക്കുന്നത്.

മലയാളഭൂമി സമുദ്രം കിടന്നിരുന്ന സ്ഥലം നീങ്ങി കടൽവെപ്പ് ആയതാണെന്നും ഈ കടൽ വെപ്പ് ഉണ്ടാകുന്നതിനു മുമ്പ് സമുദ്രത്തോടു തൊട്ടു കിടന്നിരുന്ന മലമ്പ്രദേശങ്ങളിലെ പ്രഭുക്കളും അവിടെ പാർപ്പുകാരുമായിരുന്ന ദ്രാവിഡവർഗ്ഗക്കാർ കടൽ വെപ്പായ ഈ ഭൂമിയുടെ ആദ്യത്തെ ഉടമകളും കൈവശക്കാരുമാണെന്നും കേരളോൽപത്തി വാക്യങ്ങൾ കൊണ്ടു തന്നെ സ്വാമികൾ സമർത്ഥിക്കുന്നു.

കേരളത്തിൽ പില്ക്കാലത്തു വളർന്നുവന്ന ചാതുർവർണ്യ വ്യവസ്ഥയെ സ്വാമിതിരുവടികൾ ഇപ്രകാരം അപലപിക്കുന്നു. "ഇതുകാരണം ജനസമൂഹത്തിനു അതിമൂഢത, ധനനാശം, അലസത, ദാരിദ്ര്യം, മിത്രദ്രോഹം, കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ, ദുരാചാരം, ഭൃത്യവൃത്തി, ധർമ്മഭ്രംശം, കർമ്മലോപം, അനാസ്തികൃം ഇതുകൾ വർദ്ധിച്ചു നില നിന്ന് ആകപ്പാടെ ഇവർ ദുരിത രൂപികളായി പരജന പരിഹാസത്തിനു ഇഹപരലോകങ്ങളിൽ നരകാനുഭൂതിക്കും പാത്രീഭവിച്ചുകൊണ്ടിരിക്കുന്നു. ഈ ആപത്തിൽ നിന്നു രക്ഷപ്പെടണമെങ്കിൽ ഒന്നാമതായിട്ടു സകലദോഷങ്ങൾക്കും ബീജമായ ഈ ദുർവ്യവസ്ഥയിൽ നിന്നും ഒഴിയണം. അപ്രകാരം ഒഴിയണമെങ്കിൽ ജനസമൂഹത്തിൽ വളരെക്കാലമായി വേരുറച്ചു കിടക്കുന്ന തെററിദ്ധാരണ നിശ്ശേഷം നശിക്കണം. അങ്ങനെ നശിക്കണമെങ്കിൽ ഋഷീശ്വരന്മാരാൽ സ്മൃതിമൂലം ഏർപ്പെടുത്തപ്പെട്ട ശരിയായ രീതികളേയും കെട്ടുതലിനെ വർദ്ധിപ്പിച്ചു മയക്കിക്കൊണ്ടിരിക്കുന്ന ദുർവ്യവസ്ഥാരീതികളേയും ശരിയായിത്തന്നെ മുഴവനും അറിയണം. ആയതു കഴിച്ചെങ്കിലേ മററുള്ള ഔഷധങ്ങൾ ഫലിക്കൂ...."

ചാതുർവർണ്യവ്യവസ്ഥ ബ്രാഹ്മണർ കേവലം അവരുടെ കുക്ഷിപൂരണത്തിനായി നിർമ്മിച്ചതാണ്; മനുഷ്യന്റെ ഉന്നതിക്കും അധോഗതിക്കും കാരണം ജന്മമല്ല കർമ്മമാണ്; അതുകൊണ്ടു ജാതിവ്യവസ്ഥയ്ക്കൊരർത്ഥവുമില്ല. ഇപ്രകാരം തനിക്കു ശരിയെന്നു തോന്നിയ തത്ത്വങ്ങൾ സ്വാമിതിരുവടികൾ വേണ്ട തെളിവുകൊണ്ടുറപ്പിച്ചു. അന്നുവരെ മലയാളഭാഷയിലുണ്ടായ ചരിത്രഗ്രന്ഥങ്ങളിൽ പ്രഥമസ്ഥാനത്തിനു "പ്രാചീന മലയാളം" അർഹമായിത്തീർന്നു.

### ആദിഭാഷ

സ്വാമികളുടെ മറെറാരു കൃതി 'ആദിഭാഷ'യാണ്. ഇതൊരു ഭാഷാ ഗവേഷണഗ്രന്ഥമാണ്. ആദ്യം തമിഴിൽ രചിച്ചു. പിന്നീട് സ്വാമികൾ തന്നെ കുറെഭാഗം മലയാളത്തിൽ പരിഭാഷപ്പെടുത്തി. ഇന്നുവരെയുള്ള ഗവേഷകരുടെ അഭിപ്രായങ്ങൾക്ക വിരുദ്ധമായി മനുഷ്യരാശിയുടെ ആദിഭാഷ 'തമിഴ്' ആണെന്നു സ്വാമികൾ സ്ഥാപിക്കുന്നു 'തായ് മൊഴി' (മാതൃഭാഷ)യാണ് തമിഴായിത്തീർന്നത്. ആദിമ ജനതയുടെ ഉത്ഭവം തന്നെ തെക്കേ ഏഷ്യയിൽ പിന്നീട് കടലിൽ മുങ്ങിപ്പോയ ഏതോ പ്രദേശത്തായിരുന്നിരിക്കണം എന്നാണ് സ്വാമികളുടെ അഭ്യൂഹം.

ഉച്ചാരണങ്ങളുടെ ഉത്ഭവത്തെക്കുറിച്ച് സ്വാമികളുടെ വാദം: ശബ്ദങ്ങൾ ആദ്യമായി തുടങ്ങുന്നത് അ, ഇ, ഇങ്ങനെയാണല്ലോ. ഇതു് 'അ' മുതൽ തുടങ്ങാൻ വല്ല കാരണവും പറയാനുണ്ടോ ? എന്ന ചോദ്യത്തിനുത്തരമായി സ്വാമികൾ അഭിപ്രായപ്പെടുന്നതിങ്ങനെയാണ്. ''മനുഷ്യോല്പത്തിക്കും ഭാഷോൽപത്തിക്കും തമ്മിൽ സാമ്യമുണ്ടെന്നുള്ളതു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഗർഭപാത്രത്തിൽവച്ചു മാത്രമല്ല പ്രസവം വരെ പ്രജ പൂർണ്ണ മൗനം പൂണ്ടിരിക്കുന്നു. ജനനവേളയിലാണ് ശിശു ഒന്നാമതായി മൗന ഭഞ്ജനം ചെയ്യുന്നതു്. അതു് 'അ'കാരോച്ചാരണം മൂലമാണല്ലോ. അതിനാൽ ഭാഷയിലെ അക്ഷരമാല 'അ' കാരപൂർവ്വമായിരിക്കുന്നതിന്റെ ഔചിത്യം കണ്ടുകൊൾക. ഗർഭക്ലേശങ്ങളിൽനിന്നും വിമുക്തി ലഭിച്ച ശേഷം സന്തോഷഭരിതമായ ഹൃദയത്തിന്റെ വ്യാപാരം സാമാന്യം ഒരു ചിരി രൂപത്തിൽ പ്രസരിക്കുന്നതിന്റെ ഫലമായി 'ഇ' കാരോച്ചാരണം ഉണ്ടാകുന്നു. പിന്നീട് ശിശുക്കൾക്കുണ്ടാകുന്നതു് ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽനിന്നും ഉണ്ടാകുന്ന ഭയമാണ്. അതുകൊണ്ടു ശിശു ഞെട്ടുകയും, അതിന്റെ ശബ്ദനിർഗമനം 'ഉ'കാരോച്ചാരണമായിത്തീരുകയും ചെയ്യുന്നു.''

### ജീവകാരുണ്യനിരൂപണം

കേരളത്തിലെ ദേവീക്ഷേത്രങ്ങളിൽ ഒരു കാലത്തു് ജന്തുബലി നിലനിന്നിരുന്നു. ബ്രാഹ്മണരുടെ യാഗങ്ങളിൽപോലും ബലിനടത്തിയിരുന്നു. തികഞ്ഞ അഹിംസാവാദിയായ സ്വാമി തിരുവടികളെ ഇതു വല്ലാതെ വേദനിപ്പിച്ചു. ജന്തുഹിംസക്കെതിരായി സ്വാമികൾ രചിച്ച കൃതിയാണ് ജീവകാരുണ്യനിരൂപണം. അഹിംസയുടെ മഹത്വത്തെ വാഴ്ത്തുകയും ഹിംസയെ ശക്തിയുക്തം എതിർക്കുകയുമാണീ കൃതിയിൽ.

''ഒരു മെഴുകുണ്ടയിൽ പലതരം മാററുള്ള ലോഹരജസ്സുകൾ എങ്ങനെ ലീനങ്ങളായിരിക്കുന്നുവോ അതുപോലെ പ്രളയ കാലത്തിൽ മൂലപ്രകൃതിയിൽ ലീനങ്ങളായിരിക്കുന്ന വാസനാവിശേഷങ്ങൾക്കനുസരണമായി ഓരോ ജീവനും ഓരോ ശരീരത്തെ സ്വീകരിക്കുന്നു. ഇവയെല്ലാം ആ പരമമായിരിക്കുന്ന മോക്ഷസുഖത്തെ കാംക്ഷിച്ചു ഗമിക്കുന്നവയാണ്. ഈ

ക്രമയാത്രയിൽ നാം കാണുന്ന എല്ലാ ജന്തുക്കളും അതാതിന്റെ ജീവൻ ഉയർന്നതരം പരിണാമങ്ങൾക്കുള്ള ഓരോ സ്ഫുടങ്ങളായ ശരീരങ്ങളോടു കൂടിയ ജനനങ്ങളാകുന്നു. ഈ സ്ഫുടങ്ങൾ പരിപൂർത്തിയായി വേർപെടുന്നതിനു മുമ്പ് നാം അതിനെ ഉടച്ചുകളഞ്ഞാൽ വീണ്ടും ആ ജാതി സ്ഫുടത്തെത്തന്നെ അതു സ്വീകരിച്ചു വളരെക്കാലം കഴിക്കേണ്ടിവരുന്നു. ഇതു് അതിന്റെ ഉദ്ദേശ്യത്തിനു പ്രലുതായ താമസത്തെ ഉണ്ടാക്കി അതിന്റെ മാർഗ്ഗത്തെത്തടയുന്നു. ഇതിനേയും ഒരു ഹിംസയായിട്ടാണ് മഹാന്മാർ കരുതിപ്പോരുന്നതു്. ഈ ഹിംസയെ തടയാതിരിക്കാനും അവർ ശ്രമിക്കാതിരുന്നില്ല. മുൻ പറഞ്ഞപ്രകാരം സഹിക്കാൻ വഹിയാത്ത വേദനയുടെ കാര്യത്തെ മേല്പറഞ്ഞ ഒരറിവു മുതൽ അഞ്ചറിവുവരെയുള്ള ഒരു ജന്തുവിനെയും ഹിംസിക്കരുതെന്നും ഏതാനും ചിലതിനെ കൊല്ലാതിരുന്നതുകൊണ്ടു് പൂർണ്ണ അഹിംസയാകില്ലെന്നും തികഞ്ഞ ഉദ്ദേശ്യത്തോടു കൂടിയാണ് മഹാന്മാർ 'അഹിംസാപരമോ ധർമ്മ:' എന്നുള്ള മഹാകാവ്യത്തെ ഉപദേശിക്കുന്നതു് ''

''അഹിംസയെന്നു പറയുന്നതിന്റെ അങ്ങേയററത്തെ നിലയെ തന്നെയാണ് മോക്ഷമെന്നു പറയുന്നതു്.'' എന്നു് അവിടുന്നു സമർത്ഥിച്ചു. ''ഏതാദായത്തേയും ഢീക്കിനേയും മിടുക്കിനേയും ലക്ഷ്യമാക്കാതെ ജീവകാരുണ്യം ഭൂഷണമാക്കിപ്പിടിച്ചുകൊണ്ടാൽ മററുള്ളവയെല്ലാം നടയിൽ കാത്തുകിടക്കും.'' വെറും സസ്യഭുക്കുകളായിരിക്കുന്നവർ അഹിംസകരാണോ? അല്ലെന്നാണ് സ്വാമികളുടെ അഭിപ്രായം; 'സസ്യഭുക്കുകൾ പൂർണ്ണ അഹിംസകരാണെന്നു് ആരും വാദിക്കുന്നില്ല. ഹിംസകരിൽ നിന്നു് ഒന്നു രണ്ടു പടി താണവരും, അത്രയും അഹിംസയിൽനിന്നു മേല്പോട്ടു കയറിയവരും എന്നേ അവരെപ്പററി പറയുന്നുള്ളു.'' ഹിംസയുടെ ദോഷമെന്താണ്? സ്വാമികൾ വ്യക്തമാക്കുന്നു: ''ഹിംസയ്ക്കു് രണ്ടുവിധ ദോഷമാണുള്ളതു്. ഒന്നു് - വേദനപ്പെടുത്തൽ, രണ്ടു് - അതിന്റെ രക്ഷയ്ക്കായിട്ടു് പോകുന്ന വഴിയെത്തടുക്കൽ. അതിൽ വേദനപ്പെടുത്തൽ പ്രധാനമായിട്ടു് ചരങ്ങളിലാണ് സംബന്ധിക്കുന്നതു് താമസപ്പെടുത്തൽ ചരങ്ങളിലും അചരങ്ങളിലും ഒന്നുപോലെ ബാധിക്കും. ചരങ്ങളിലുള്ള അറിവുഭേദംകൊണ്ടു് നോക്കുമ്പോൾ വേദനയുടെ കാര്യത്തിൽ ഇല്ലെന്നു പറയത്തക്കവണ്ണം കുറഞ്ഞ മട്ടിലാണ്.'' മൃഗങ്ങളെയൊക്കെ മനുഷ്യർക്കു തിന്നാൻ വേണ്ടിയല്ലേ ദൈവം സൃഷ്ടിച്ചതു് ? ഇങ്ങനെ പറയുന്നവരുണ്ടു്. അവർക്കു് സ്വാമികളുടെ മറുപടി : ''മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നതു് മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാണ് എന്നു വാദിക്കുന്നവർ സിംഹം തുടങ്ങിയ ഹിംസ്രമൃഗങ്ങളുടെ കുക്ഷിപൂരണത്തെ ഉദ്ദേശിച്ചാണോ മനുഷ്യരെ സൃഷ്ടിച്ചിരിക്കുന്നതു് എന്ന ചോദ്യത്തിനുത്തരം പറയാൻ കടപ്പെട്ടിരിക്കുന്നു ''

## ക്രിസ്തുമത നിരൂപണം

ബൈബിൾ, ഖുറാൻ ഇവയിൽ സ്വാമി തിരുവടികൾ പരിപൂർണ്ണമായ അറിവു നേടിയിരുന്നു. ചെമ്പിൽ എൻ. പി. പണിക്കർ ഒരനുഭവം

വിവരിക്കുന്നു. 1916-ൽ ഒരിക്കൽ സ്വാമികൾ കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്നു. പണിക്കർ അവിടെയെത്തി സംസാരിച്ചുകൊണ്ടിരുന്നു. സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ സ്വാമികൾ ചോദിച്ചു. ''ആട്ടെ കുട്ടാ, ബൈബിളിലെ പുതിയനിയമം എന്നൊന്നില്ലേ? അതിലെ ആദ്യത്തെ വാക്യം ഒന്നുപറയാമോ ?'' അടിയന്ന് ഓർമ്മയുള്ളിടത്തോളം പറയാം എന്ന് പണിക്കർ അറിയിച്ചു

"In the beginning was the word,
The word was with God."

''മതി, മതി. നില്ക്കട്ടെ. അതിന്റെ അർത്ഥവുംകൂടി ഒന്നു ചിന്തിച്ചുകളയാം.'' എന്നു പറഞ്ഞ് ആദിയിൽ വചനം ഉണ്ടായി. വചനം ദൈവത്തോടുകൂടിയിരുന്നു; വചനം ദൈവമായിരുന്നു! ഈ ഭാഗത്തെപ്പറ്റി സ്വാമികൾ ഒന്നരമണിക്കൂറോളം പ്രഭാഷണം നടത്തി. ക്രിസ്തു ഹൈന്ദവ വേദാന്തം അഭ്യസിച്ച ഒരു സിദ്ധയോഗി ആയിരുന്നെന്നും അങ്ങനെയുള്ള അനുഭവവേത്താക്കളുടെ ഹൃദയത്തിൽനിന്നു മാത്രമേ ഇത്ര ഗംഭീരമായ ലളിതമൊഴി പുറപ്പെടുകയുള്ളുവെന്നുമായിരുന്നു ചുരുക്കം. ഓങ്കാരമായ പ്രണവമന്ത്രത്തിന്റെ ഉല്പത്തിയാണ് ആ വാക്യത്തിൽ ഉള്ളടക്കം ചെയ്തിരിക്കുന്നതെന്നും ഹൈന്ദവ വേദാന്തം കൂടി പഠിച്ചിട്ടുള്ളവർക്കല്ലാതെ ബൈബിളിലെ ആദിമവാക്യം വ്യാഖ്യാനിക്കാൻ സാധ്യമല്ലെന്നും സമർത്ഥിച്ചപ്പോൾ കേട്ടുനിന്നവരെല്ലാം തലകുലുക്കിപ്പോയി.

പുസ്തകരൂപത്തിലുള്ള സ്വാമികളുടെ ആദ്യകൃതിയാണ് ക്രിസ്തുമതനിരൂപണം. അക്കാലത്ത് ചില മിഷനറിമാർ പ്രലോഭനങ്ങൾകൊണ്ടും നിർബ്ബന്ധംകൊണ്ടും ഹിന്ദുക്കളെ മതപരിവർത്തനം നടത്താൻ ശ്രമിച്ചിരുന്നു. അവരുടെ തെരുവുപ്രസംഗങ്ങളിൽ ഹിന്ദുമതത്തെ കണക്കററ് അധിക്ഷേപിക്കാനും ശ്രമിച്ചിരുന്നു. ഇതുകണ്ട് മനംനൊന്ത ഏററുത്തു കൃഷ്ണനാശാൻ, കാളിയാങ്കൽ നീലകണ്ഠപ്പിള്ള എന്നീ ശിഷ്യന്മാർ സ്വാമികളെ സമീപിച്ച് മിഷ്യനറിമാക്ക് വേണ്ട മറുപടിനല്കണമെന്നപേക്ഷിച്ചു. അവർക്കുവേണ്ടി രചിച്ചതാണ് 'ക്രിസ്തുമതനിരൂപണം.'

''ക്രിസ്തുമതാദർശം അനുസരിച്ചുമാത്രമാണ് ഞാൻ അതിനെ ഛേദിച്ചിട്ടുള്ളത്. എല്ലാത്തിനേയും പരിശോധിക്കണമെന്നും നല്ലതിനെ മുറുകെ പിടിക്കണമെന്നും ഉള്ളത് അവരുടെ പ്രമാണമാണ്. അതുപോലെ ഞാനും പരിശോധിച്ചു. ഒരു വസ്തുവിന്റെ അന്തർഭാഗത്തു കിടക്കുന്നവയെ പരിശോധിക്കണമെങ്കിൽ അവയെ ഛേദിക്കണം. അതുകൊണ്ട് ഞാൻ അങ്ങനെ ചെയ്തു. എന്റെ ഛേദനം അധികം ഉപകരിച്ചത് അവർക്കാണ്. തന്നത്താനെ അറിയാൻ അതു പലർക്കും ഉപകാരപ്പെട്ടു എന്ന് ചില ക്രിസ്ത്യൻ സ്നേഹിതന്മാർ എന്നോടു പറഞ്ഞിട്ടുണ്ട്.'' എന്ന് സ്വാമികൾ പില്ക്കാലത്തു പ്രസ്താവിച്ചു.

ക്രിസ്തുമത നിരൂപണത്തിൽ ക്രിസ്തുമത സാരം എന്നുള്ളതാണ് ആദ്യഭാഗം. ക്രിസ്തുമത സാരത്തിൽ ക്രിസ്തുമത തത്വങ്ങളെ പ്രാധാന്യമനുസ

രിച്ച് 21 പേജുകളിൽ ഒതുക്കിയിട്ടുണ്ട്. ആ ഭാഗത്തെ ക്രിസ്തുമത പണ്ഡിതന്മാർ മുക്തകണ്ഠം പ്രശംസിച്ചിട്ടുമുണ്ട്.

## വേദാധികാര നിരൂപണം

വേദാഭ്യസനത്തിനു അവകാശികൾ ബ്രാഹ്മണർ മാത്രമാണു് എന്നൊരു വാദമുണ്ടായിരുന്നു. അബ്രാഹ്മണൻ വേദം പഠിക്കാൻ പാടില്ലെന്നുള്ള വാദത്തെ സംസ്കൃത ഗ്രന്ഥങ്ങളിൽ നിന്നുള്ള ഉദ്ധരണികളും കഥകളും തന്നെ ഉദ്ധരിച്ചു സ്വാമി തിരുവടികൾ ഈ ഗ്രന്ഥത്തിൽ ഖണ്ഡിക്കുന്നു. നൂററാണ്ടുകളായി ബ്രാഹ്മണരുടെ അധീനതയിൽ ഇരുന്ന മന്ത്രതന്ത്രാദികളെ ആദ്യമായി ബഹുജനോപയോഗ യോഗ്യമാക്കിത്തീർത്തതു് ശ്രീവിദ്യാധിരാജ സ്വാമികളായിരുന്നു. വേദം അഭ്യസിക്കാൻ ജിജ്ഞാസുക്കളായ എല്ലാ ജനങ്ങൾക്കുമുള്ള അവകാശം സ്ഥാപിക്കുകയാണു് വേദാധികാര നിരൂപണത്തിന്റെ ലക്ഷ്യം. "ആദി വിവേകികൾ ശ്രമപ്പെട്ടു കണ്ടറിഞ്ഞു പറഞ്ഞ വിഷയങ്ങളിൽ നിരാക്ഷേപകരങ്ങളായ ഭാഗങ്ങളെ അംഗീകരിക്കുകയും ഗൗരവ ബുദ്ധ്യാ സ്വീകരിക്കുകയും ചെയ്യേണ്ടതു് നമ്മുടെ സ്ഥിതിക്കടുത്ത കാര്യം തന്നെ. ഭഗവൽ പ്രോക്തമല്ലെന്നുള്ളതുകൊണ്ടുമാത്രം ആക്ഷേപകരമായിത്തീരുന്നതുമല്ല. അതിലുള്ള ഗുണങ്ങളെ ആദരിച്ചനുഷ്ഠിക്കുന്നതുതന്നെ നമുക്കു സുലഭമായും പ്രയോജനകരമായും ഇരിക്കുമെന്നതിൽ സന്ദേഹമില്ല."

ഈ കൃതിയിൽ രണ്ടു ഭാഗങ്ങളുണ്ടു് വേദസ്വരൂപം, അധികാര നിരൂപണം എന്നിവയാണവ. വേദങ്ങൾ അഭ്യസിക്കാൻ ബ്രാഹ്മണനു മാത്രമേ അവകാശമുള്ളു എന്ന വാദത്തെ ആദ്യമായി ഖണ്ഡിക്കുന്നു. തന്റെ വാദങ്ങൾക്കു സ്വാമികൾ ഉപനിഷത്തുകളും, പുരാണങ്ങളും തന്നെ തെളിവായി ഉദ്ധരിക്കുകയും ചെയ്യുന്നു. അജാതശത്രു എന്ന ക്ഷത്രിയൻ ഗാർഗ്ഗ്യൻ എന്ന ബ്രാഹ്മണനു് ബ്രഹ്മവിദ്യ അഭ്യസിപ്പിച്ചതായി ബൃഹദാരണ്യകോപനിഷത്തിൽ നിന്നും; ആരുണി പുത്രനായ ശ്വേതകേതു എന്ന ക്ഷത്രിയൻ പ്രവാഹണൻ എന്ന ബ്രാഹ്മണ സന്ന്യാസിക്കു് ജ്ഞാനോപദേശം ചെയ്ത കഥ ഛന്ദോഗ്യോപനിഷത്തിൽ നിന്നും അദ്ദേഹം ഉദ്ധരിക്കുന്നു. ബ്രഹ്മജ്ഞന്മാരിൽ പ്രഥമഗണനീയനായ ശുകമഹർഷി വേദോപദേശം സ്വീകരിച്ചതു് ജനക മഹാരാജാവിൽ നിന്നാണെന്നുള്ളതും സ്വാമിതിരുവടികൾ ചൂണ്ടിക്കാണിക്കുന്നു. ക്ഷത്രിയന്മാർ മാത്രമല്ല ശൂദ്രഗുരുക്കന്മാരും മഹാബ്രാഹ്മണർക്കു് ഉപദേശം നല്കിയ പല ദൃഷ്ടാന്തങ്ങളും ഉണ്ടെന്നു് അദ്ദേഹം പറയുന്നു. ശൂദ്രനു വേദോപദേശം ചെയ്യുന്നതിനു പ്രതിഫലമായി അയാളുടെ മുഴുവൻ സമ്പത്തും ദക്ഷിണയായി വാങ്ങുകയും അയാളുടെ പുത്രിയെ ഭാര്യയായി സ്വീകരിക്കുകയും ചെയ്ത രൈകൻ എന്ന ബ്രാഹ്മണന്റെ കഥയും അദ്ദേഹം ഉദ്ധരിക്കുന്നുണ്ടു്. രൈകന്റെ അടുത്തു നിന്നു വേദം പഠിച്ചതു് ജനശ്രുതി എന്ന ശൂദ്രനാണു്. ഗൗതമ മഹർഷിയുടെ അടുത്തു വേദം പഠിക്കാൻ ചെന്ന സത്യകാമൻ (ജാബാലയുടെ പുത്രൻ) ശൂദ്രനാണെന്നറിഞ്ഞു കൊണ്ടുതന്നെ അദ്ദേഹം അവനെ വേദമഭ്യസിപ്പിച്ചു. ഇങ്ങനെ പുരാണങ്ങളും ഉപനിഷ

ത്രുകളും, ഉദ്ധരിച്ചുതന്നെ വേദാഭ്യാസത്തിനു ബ്രാഹ്മണർക്കു മാത്രമേ അർഹതയുള്ളൂ എന്ന വാദത്തെ അദ്ദേഹം നിലം പരിശാക്കുന്നു. ''ശ്രുതികളിലും സ്മൃതികളിലും ഉള്ള അനേകം ദൃഷ്ടാന്തങ്ങൾ കൊണ്ടും ശ്രുതിവ്യാഖ്യാനങ്ങളുടെ അകൃത്രിമത്വംകൊണ്ടും മർമ്മഭേദിയായ യുക്തിയുടെ ശക്തികൊണ്ടും സർവ്വോപരി അഗാധവാഹിയായ പ്രതിഭയുടെ പ്രഭകൊണ്ടും അത്യാകർഷകമാണ് ഈ ഗ്രന്ഥം.'' എന്ന് പ്രൊഫസർ എൻ. ഗോപാലപിള്ള അഭിപ്രായപ്പെടുന്നു. യഥാർത്ഥ താർക്കികന്മാർക്കും വേദകുതുകികൾക്കും തികച്ചും പ്രയോജനപ്പെടുന്ന ഒരു വിശിഷ്ടകൃതിയാണിത്.

ശ്രുതിഗ്രന്ഥങ്ങളിൽ അത്യുന്നതസ്ഥാനം വഹിക്കുന്ന ഭഗവദ്ഗീത പഠിക്കുന്നതിനുള്ള അവകാശം ബ്രാഹ്മണർക്കു മാത്രമുള്ളതാണെന്ന വാദത്തെപ്പറ്റി സ്വാമി തിരുവടികൾ പലപ്പോഴും ഉന്നയിച്ചിരുന്ന ആക്ഷേപം രസാവഹമായിരുന്നു. ഭഗവദ്ഗീത ഉപദേശിച്ചത് ഇടയനായ ശ്രീകൃഷ്ണനും, അതിന്റെ ആദ്യത്തെ ശ്രോതാവ് ക്ഷത്രിയനായ അർജ്ജുനനും, അതു പകർത്തി പുസ്തകമാക്കി ലോകത്തിനു നല്കിയതു മുക്കുവനായ വേദവ്യാസനുമായിരുന്ന സ്ഥിതിക്ക് ബ്രാഹ്മണർക്ക് അതിന്മേൽ എന്നു മുതല്ക്കാണ് അവകാശം സിദ്ധിച്ചത് എന്നായിരുന്നു അദ്ദേഹത്തിന്റെ ചോദ്യം. ഭഗവദ്ഗീതയുടെ കുത്തകാവകാശം ഇടയന്മാരോ മുക്കുവന്മാരോ ഉന്നയിച്ചാൽ ഒരു പക്ഷെ അതു അനുവദിച്ചുകൊടുക്കാൻ താൻ തയ്യാറാവും എന്ന് അദ്ദേഹം ഫലിതമായി പറഞ്ഞിരുന്നു.

## വേദാന്തകൃതികൾ

വേദാന്ത വിഷയകമായി ശ്രീ വിദ്യാധിരാജസ്വാമികൾ അനേകം ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും രചിച്ചിട്ടുണ്ട്. വേദാന്തതത്വങ്ങൾ ലളിതമായും വ്യക്തമായും ജിജ്ഞാസുക്കൾക്ക് ലഭ്യമാകത്തക്കവണ്ണമാണ് ഇവ രചിച്ചിട്ടുള്ളത്. 'അദ്വൈതചിന്താപദ്ധതി'യാണ് സ്വാമിയുടെ വേദാന്തകൃതികളിൽ പ്രധാനം. മൂലപ്രകൃതിയിൽനിന്നും ബ്രഹ്മത്തിന്റെ സന്നിധാന വിശേഷത്താൽ ത്രിഗുണാദികളുടെ ഉത്ഭവം, ത്രിമൂർത്തികൾ, ജീവാത്മാക്കൾ, ആകാശഭൂതാദികൾ, സൂക്ഷ്മസ്ഥൂലാദി ശരീരോത്പത്തി സ്ഥിതി, പ്രളയാദികൾ, ദശവിധഗുണങ്ങൾ, പ്രപഞ്ചോത്ഭവം, തത്വമസി തുടങ്ങിയവയുടെ വിവരങ്ങൾ എന്നിവ ഈ പ്രബന്ധത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

'ചിദാകാശലയം' അദ്ദേഹത്തിന്റെ മറ്റൊരു വേദാന്തകൃതിയാണ്. ചിദ്പദപ്രാപ്തി ആഗ്രഹിക്കുന്നവർക്ക് അതിനുള്ള മാർഗ്ഗങ്ങൾ വളരെ ലളിതമായി ഉപദേശിക്കുകയാണീ ഗ്രന്ഥത്തിൽ. 'അദ്വൈതപഞ്ജരം' 'ബ്രഹ്മതത്വനിർഭാസം' 'നിജാനന്ദവിലാസം' 'വേദാന്തസാരം' എന്നിങ്ങനെ നാലു വേദാന്തകൃതികൾ കൂടി സ്വാമികൾ നിർമ്മിച്ചിട്ടുണ്ട്. പലതും ഇന്നു ലഭ്യമല്ലെന്നു മാത്രം. 'സർവ്വമതസാമരസ്യം' സ്വാമികളുടെ വിശിഷ്ടമായ ഒരു മത ഗ്രന്ഥമാണ്.

സ്വാമി തിരുവടികളുടെ പ്രബന്ധങ്ങളിൽ നിരവധി വിഷയങ്ങൾ ഉൾപ്പെടും. മനോനാശം, ദേശയാമങ്ങൾ, ശരീരതത്ത്വസംഗ്രഹം, പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള സ്ഥാനം, തമിഴകം, ഒഴുവിലൊടുക്കം, മുതലായവ പ്രബന്ധങ്ങളിൽ ഉൾപ്പെടും. ആലത്തൂർ ബ്രഹ്മാനന്ദ ശിവയോഗി രചിച്ച 'മോക്ഷപ്രദീപ'ത്തിൽ വിഗ്രഹാരാധനയെ വിമർശിക്കുന്നുണ്ട്. ശ്രീ നാരായണഗുരുവിന്റെ ചില ശിഷ്യന്മാരുടെ ആവശ്യാനുസരണം വിദ്യാധിരാജസ്വാമി തിരുവടികൾ 'മോക്ഷപ്രദീപഖണ്ഡനം' എന്നൊരു ഗ്രന്ഥം രചിച്ചു. തികഞ്ഞ ഒരു വൈജ്ഞാനിക ഗ്രന്ഥമാണ് ഈ കൃതി

卐

എട്ട്

# സ്വാമി തിരുവടികളും ശ്രീ നാരായണഗുരുവും

കേരളത്തിലെ ഹിന്ദുക്കളിൽ സംഖ്യാബലം കൊണ്ടും സംഘടനാബലംകൊണ്ടും വിവിധ രംഗങ്ങളിൽ കൈവരുത്തിയിട്ടുള്ള നേട്ടങ്ങൾ കൊണ്ടും മുൻപന്തിയിൽ നില്ക്കുന്നവരാണ് നായർസമുദായവും ഈഴവസമുദായവും. വൈദ്യവും സംസ്കാരവുമുള്ള ഈ രണ്ടു സമുദായങ്ങളും എക്കാലവും അങ്ങേയററത്തെ സൗഹൃദത്തോടുകൂടിയാണ് കഴിഞ്ഞുപോന്നിരുന്നത്. ആ സമുദായങ്ങളുടെ മഹനീയവും ഉജ്ജ്വലവുമായ പാരമ്പര്യത്തിന്റെ സത്ഫലങ്ങളാണ് പത്തൊമ്പതാം നൂററാണ്ടിൽ ജനിച്ച രണ്ടു ഋഷീശ്വരന്മാർ. നൂററാണ്ടുകളായി ജാതിവ്യവസ്ഥയുടെ അനീതിക്കു വിധേയരായി പതിതരെന്നു പറഞ്ഞു മാററി നിർത്തപ്പെട്ടിരുന്ന ഈഴവ ജനതയും, എല്ലാക്കാര്യങ്ങളിലും ബ്രാഹ്മണാധിപത്യത്തിന്റെ ചൊല്പടിക്കു നില്ക്കാൻ വിധിക്കപ്പെട്ടിരുന്ന നായർ സമുദായവും ഉണർന്നെഴുന്നേററതു് രണ്ടു ദിവ്യപുരുഷന്മാരുടെ തിരു അവതാരത്തോടെയാണ്. കേരളത്തിൽ സാമൂഹ്യ വിപ്ലവത്തിന്റെ ആദ്യശംഖൊലി മുഴക്കിയ ശ്രീ വിദ്യാധിരാജസ്വാമികൾ തന്റെ ശിഷ്യന്മാരെയെല്ലാം വിപ്ലവ പ്രവർത്തനത്തിനു പ്രാപ്തരായ ധർമ്മഭടന്മാരാക്കി മാററുകയുണ്ടായി. അവരിൽ പ്രഥമവും പ്രമുഖവുമായ സ്ഥാനം വഹിക്കുന്നതു് മഹാനായ ശ്രീ നാരായണഗുരുദേവനാണ്.

തിരുവനന്തപുരം നഗരത്തിൽനിന്നു് ഏഴുനാഴിക വടക്കായി ചെമ്പഴന്തി എന്നൊരു ഗ്രാമമുണ്ട്. അവിടെ വയൽവാരം എന്ന ഈഴവഭവനത്തിൽ കൊല്ലവർഷം 1032 ചിങ്ങമാസത്തിലെ ചതയം നാളിൽ (1856 ആഗസ്റ്റ്) നാരായണൻ എന്ന ബാലൻ പിറന്നു. ആ കുട്ടിയുടെ പിതാവ് മാടനാശാനും മാതാവ് കുട്ടിയമ്മയുമായിരുന്നു. മാടനാശാൻ ഒരു കുടിപ്പ

ള്ളിക്കൂടം അധ്യാപകനായിരുന്നു. ചെമ്പഴന്തി മൂത്തപിള്ള എന്ന നായർ പ്രമാണി നാരായണനെ എഴുത്തിനിരുത്തി. ദരിദ്ര കുടുംബമായതിനാൽ അമ്മാവന്മാരുടെ സഹായത്തോടെയാണ് വിദ്യാഭ്യാസം നടത്തിയത്. പിതാവുതന്നെ പ്രാരംഭവിദ്യാഭ്യാസം നൽകി. മലയാളത്തിലും തമിഴിലും ആ ബാലൻ ഉപസ്ഥിതി നേടി. ഇതിനിടയിൽ നിഷ്ഠാപൂർവമായ ഈശ്വരധ്യാനവും ആരംഭിച്ചിരുന്നു. ഉപരിവിദ്യാഭ്യാസേച്ഛുവായ നാരായണൻ കായംകുളത്തുപോയി വാരണപ്പള്ളി വീട്ടിൽ താമസിച്ച് കുമ്മമ്പള്ളി രാമൻപിള്ളയാശാന്റെ പാഠശാലയിൽ സംസ്കൃതം പഠിക്കാൻ ചേർന്നു. (വെളുത്തേരിയും പെരുന്നെല്ലിയും അവിടെ അദ്ദേഹത്തിന്റെ സതീർത്ഥ്യരായിരുന്നു.) 1882ൽ നാരായണൻ രോഗബാധിതനായി ചെമ്പഴന്തിയിൽ മടങ്ങിയെത്തി. കുറെ നാൾ നാട്ടിൽത്തന്നെ സ്വന്തമായി ഒരു പാഠശാല സ്ഥാപിച്ചു നടത്തി. അങ്ങനെ നാണു ആശാനായിത്തീർന്നു.

28-ാമത്തെ വയസ്സിൽ മാതാപിതാക്കൾ അദ്ദേഹത്തെ വിവാഹം കഴിക്കാൻ നിർബ്ബന്ധിച്ചു. നെടുങ്ങണ്ടയിലുള്ള ഒരു സ്ത്രീയെ നാമമാത്രമായി വിവാഹം കഴിക്കുകയും ഉണ്ടായി. എന്നാൽ വേദാന്തത്തിലും സന്ന്യാസത്തിലുമാണു തന്റെ ഭാവി എന്നു നിശ്ചയിച്ചു കഴിഞ്ഞിരുന്നതിനാൽ അദ്ദേഹം വിവാഹ ദിവസം തന്നെ വീടുവിട്ടിറങ്ങി വേദാന്തത്തിൽ ഉപരി ജ്ഞാനം നേടണം എന്നു കരുതി പര്യാപ്തനായ ഒരു ഗുരുവിനെ അന്വേഷിച്ചു തുടങ്ങി. സ്വാമി തിരുവടികളെപ്പററി കേൾക്കാനിടയായതോടെ അദ്ദേഹത്തെ പരിചയപ്പെടണമെന്നാഗ്രഹമുണ്ടായി. ഈഴവനായതിനാൽ തനിക്കു മററാരും ശിഷ്യത്വം നൽകാനോ ക്ഷേത്രങ്ങളിൽ കയററാനോ തയ്യാറാവുകയില്ല എന്നും അദ്ദേഹം വിചാരിച്ചിരുന്നു.

1883-ൽ വിദ്യാധിരാജൻ അണിയൂർ ക്ഷേത്രപരിസരത്തിൽ വിശ്രമിക്കുകയായിരുന്നു. നാണു ആശാൻ തന്റെ സുഹൃത്തായിരുന്ന കൊടിപ്പറമ്പിൽ നാരായണപിള്ളയെ സമീപിച്ച് തന്റെ ആഗ്രഹമറിയിച്ചു. സ്വാമി തിരുവടികളുടെ ആശ്രിതനായിരുന്ന നാരായണപിള്ള, നാണുആശാനെ സ്വാമികളുമായി പരിചയപ്പെടുത്തിക്കൊടുത്തു. പതിത ജനതയുടെ ആശാകേന്ദ്രമായിരുന്ന സ്വാമികൾ ആ ജ്ഞാനാന്വേഷിയെ സന്തോഷപൂർവ്വം സ്വീകരിച്ചു. മഹത്വത്തിന്റെ ലക്ഷണങ്ങൾ തെളിഞ്ഞുകണ്ട ആ യുവാവിനെ ശിഷ്യനായി അംഗീകരിച്ചു. കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിലെ ഒരു നാഴികക്കല്ലാണ് ആ ദിവ്യ സമാഗമം.

സ്വാമി തിരുവടികൾ അക്കാലത്ത് വാമനപുരത്തായിരുന്നു പതിവായി താമസിച്ചിരുന്നത്. അദ്ദേഹം നാണു ആശാനെ തന്നോടൊപ്പം വാമനപുരത്തേക്കു കൊണ്ടുപോയി. അടുത്ത പൗർണ്ണമി ദിവസം രാത്രിയിൽ ആററിന്റെ കരയിലെ മണപ്പുറത്തുവച്ച് അദ്ദേഹം നാണുവാശാന് ബാലാസുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ചു. തുടർന്ന് നാണു ആശാൻ സ്വാമികളുടെ പ്രിയശിഷ്യനും സന്തതസഹചാരിയുമായിത്തീർന്നു. വലിയ

ഉദയേശ്വരത്തു വച്ച് സ്വാമികൾ അദ്ദേഹത്തെ യോഗവിദ്യയുടെ ആദ്യ പാഠങ്ങൾ അഭ്യസിപ്പിച്ചു. പിന്നീട് യോഗാഭ്യാസത്തിൽ കൂടുതൽ ഉയർന്ന പാഠങ്ങൾ ഗ്രഹിക്കുന്നതിനായി സ്വഗുരുവായ തൈക്കാട്ട് അയ്യാ സ്വാമികളുമായി പരിചയപ്പെടുത്തി. യോഗാഭ്യാസത്തിൽ ചില ഉന്നത ശ്രേണികൾ അയ്യാസ്വാമികളിൽ നിന്നാണ് നാരായണ ഗുരുദേവൻ അഭ്യസിച്ചതു്.

അക്കാലത്തു് അയ്യാസ്വാമികൾക്ക് ചെമ്പ് മുതലായ ലോഹങ്ങളെ സ്വർണ്ണമാക്കി മാററുന്ന 'രസവാദ'ത്തിൽ താല്പര്യം കയറി. സ്വാമി തിരുവടികളും നാണു ആശാനും ചെല്ലുമ്പോഴൊക്കെ കറുത്ത പൂവുള്ള 'കച്ചോന്നി' കൊണ്ടു ചെല്ലണമെന്നു പറയുവാൻ തുടങ്ങി. ചെമ്പിനെ സ്വർണ്ണമാക്കി മാററുന്ന രാസപ്രയോഗത്തിനു് ഉപയോഗിക്കാൻ വേണ്ടിയാണ് ഈ വസ്തു വീണ്ടും വീണ്ടും ആവശ്യപ്പെടുന്നതു് എന്ന് അവർക്ക് ക്രമേണ മനസ്സിലായി. ഐഹിക ജീവിതത്തിലെ എല്ലാ സുഖഭോഗങ്ങളും ത്യജിച്ചു ബ്രഹ്മസാക്ഷാത്കാരത്തിനായി, വിവാഹം കഴിച്ച തരുണിയെയും മാതാപിതാക്കളെയും ഉപേക്ഷിച്ച്, ഇറങ്ങിത്തിരിച്ച ശ്രീനാരായണനു് തൻെറ യോഗവിദ്യാഗുരുവിൻെറ ഈ കാഞ്ചനഭ്രമം കണ്ടപ്പോൾ വിസ്മയം തോന്നി. അദ്ദേഹം ശ്രീ വിദ്യാധിരാജനോട് ഇതിനെപ്പററി ചോദിച്ചു. സ്വാമി തിരുവടികളാകട്ടെ ശ്രീശങ്കരഭഗവത് പാദരുടെ മായാപഞ്ചകത്തിലുള്ള ''ശ്രുതിശത നിഗമാന്ത ശോധകാനപി....'' എന്ന ശ്ലോകം ചൊല്ലി വ്യാഖ്യാനിക്കുകയാണു ചെയ്തതു്. അയ്യാസ്വാമിയിൽ നിന്ന് നാണുഗുരു യോഗാഭ്യാസ മുറകൾ മാത്രം പഠിക്കണമെന്നേ താൻ ഉദ്ദേശിച്ചിരുന്നുള്ളു എന്നും അത്യാവശ്യമായതൊക്കെ പഠിച്ചു കഴിഞ്ഞതിനാൽ ഇനി മതിയാക്കാം എന്നും അദ്ദേഹം നിർദ്ദേശിച്ചു. അടുത്ത ദിവസം ശ്രീ വിദ്യാധിരാജൻ കല്ലുവീട്ടിൽ നിന്നും ഒരിക്കലും പതിവില്ലാത്തതു പോലെ, ഒരു പവൻ ചോദിച്ചു വാങ്ങിച്ചു. അദ്ദേഹം ശ്രീ നാരായണനോടൊത്തു് പിന്നീടും തൈക്കാട്ട് അയ്യാസ്വാമികളെ കാണുവാൻ പോയതു് ഈ പവനും ആയിട്ടാണ്.

''കറുത്ത പൂവുള്ള കച്ചോന്നി കൊണ്ടു വന്നിട്ടുണ്ടോ? '' അയ്യാസ്വാമി ചോദിച്ചു.

''അതെന്തിനാണു സ്വാമി? സ്വർണ്ണമുണ്ടാക്കുനല്ലേ!''

''അതെ, അതിനു തന്നെ.''

''എന്നാലിതാ വെറുതെ ബുദ്ധിമുട്ടണ്ട. സ്വർണ്ണം തന്നെ തന്നേക്കാം.'' എന്നു പറഞ്ഞു് സ്വാമി തിരുവടികൾ സ്വർണ്ണം അയ്യാവിൻെറ മുന്നിൽ വച്ചു. രണ്ടു പേരും ഇറങ്ങിപ്പോന്നു. പിന്നീടങ്ങോട്ടു തിരിഞ്ഞു നോക്കിയതേയില്ല. ലൗകിക സമ്പത്തിനോടുള്ള ഈ ലോഭം കണ്ടതിനുശേഷം നാരായണഗുരു സ്വാമിക്ക് തൈക്കാട്ട് അയ്യാവിനോടുണ്ടായിരുന്ന സകല ബഹുമാനവും നഷ്ടപ്പെട്ടു. (അയ്യാസ്വാമികൾ സമാധി ആയപ്പോൾ ഒരു ചരമശ്ലോകംപോലും ഗുരുദേവൻ രചിച്ചില്ല എന്നകാര്യം ശ്രദ്ധേയമാണ്.)

വീണ്ടും നരനാരായണന്മാരെപ്പോലെ സ്വാമി തിരുവടികളും നാണു ആശാനും രണ്ടു മൂന്നു കൊല്ലക്കാലം ഒന്നിച്ചുനടന്നു. പോകുന്നിടത്തെല്ലാം അവർ അശ്വനീദേവന്മാരെപ്പോലെ ഒരുമിച്ച് ഉണ്ടാവും. തെക്കൻ ദിക്കുകളിൽ അവർ വളരെനാൾ പര്യടനം നടത്തി. മരുത്വാമലയിലും കുറെനാൾ ഒന്നിച്ചു വസിച്ചു. ഫലമൂലങ്ങൾ ഭക്ഷിച്ചും കാട്ടരുവികളിലെ ജലം കുടിച്ചും ഏകാന്ത ധ്യാനത്തിൽ മുഴുകിയും അവർ ദിനരാത്രങ്ങൾ ചിലവഴിച്ചു അവർ നാട്ടിലേക്കു മടങ്ങിയതു് നെയ്യാററിൻകരയ്ക്കടുത്തുള്ള അരുവിപ്പുറത്തു കൂടിയാണു്. ആ സ്ഥലം രണ്ടുപേരെയും അത്യധികം ആകർഷിച്ചു. അവിടെ അല്പനാൾ ആ ഗുരുശിഷ്യന്മാർ തപോനിരതരായി കഴിഞ്ഞു. ശ്രീവിദ്യാധിരാജൻ ഇരുന്നു തപസ്സു ചെയ്ത സ്ഥലത്താണു് പിന്നീടു് ശ്രീനാരായണ ഗുരു ശിവലിംഗ പ്രതിഷ്ഠ നടത്തിയതും ക്ഷേത്രം പണികഴിപ്പിച്ചതും. നാരായണഗുരുവിനെ മന്ത്രതന്ത്രങ്ങളും ക്ഷേത്ര പ്രതിഷ്ഠാവിധികളും പഠിപ്പിച്ചതും സ്വാമി തിരുവടികൾ തന്നെയായിരുന്നു.

ഗുരുദേവൻ തന്റെ കൃതിയായ നവമഞ്ജരിയുടെ ആമുഖത്തിൽ

''ശിശുനാമ ഗുരോ രാജ്ഞാം
കരോമി ശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീ
കർത്തു മർഹന്തി കോവിദാ.''

എന്നു് പ്രസ്താവിച്ചിട്ടുണ്ടു്. ശിശു (കുഞ്ഞൻ) എന്നു നാമമുള്ള ഗുരുവിന്റെ ആജ്ഞയനുസരിച്ചാണു് താൻ നവമഞ്ജരി രചിക്കുന്നതു്. എന്നാണീ ശ്ലോകത്തിന്റെ സാരം. ഗുരുദേവനു് സ്വാമിതിരുവടികളോടു് അളവററ ഭക്തിയും ആരാധനാമനോഭാവവുമുണ്ടായിരുന്നുവെന്നു് പില്ക്കാലത്തു് നിരവധി തവണ തെളിയിക്കപ്പെട്ടിട്ടുമുണ്ടു്. കുറെക്കാലം അവർ വെളിച്ചവും നിഴലും പോലെ ഒന്നിച്ചുതന്നെ നടന്നു. ജ്ഞാനലബ്ധിയുണ്ടായശേഷം സ്വാമികൾ ശിഷ്യനെ കർമ്മ മാർഗ്ഗത്തിലേക്കു തിരിച്ചുവിടുകയാണുണ്ടായതു്. സകലവിധ അനീതികൾക്കും അസമത്വങ്ങൾക്കുമെതിരെ അടരാടാനുള്ള ശക്തി അതിനകം ശ്രീനാരായണനു് പകർന്നു നല്കിക്കഴിഞ്ഞിരുന്നു.

പില്ക്കാലത്തു് ശ്രീ വിദ്യാധിരാജനെ നാരായണഗുരുസ്വാമികളുടെ ഗുരുസ്ഥാനത്തുനിന്നു മാററി പ്രതിഷ്ഠിക്കാൻ ചില കുബുദ്ധികൾ ശ്രമിക്കുകയുണ്ടായി. ഗുരുദേവനെ ഒരു ജാതിയുടെ മാത്രം ആത്മീയഗുരുവാക്കി തരംതാഴ്ത്താനുള്ള ഹീനയത്നത്തിന്റെ ഭാഗമായിരുന്നു അതു്. ഇത്തരം പരിപാടികളിൽ വേദനയും അമർഷവും തോന്നിയ ഗുരുദേവനു് തനിക്കൊരു ജാതിയുമായും മതവുമായും ബന്ധമില്ലെന്നു് പത്രങ്ങളിൽ പരസ്യം കൊടുക്കേണ്ടതായി വന്നു. (കൊല്ലവർഷം 1091 ഇടവം 15നു് ഈ പരസ്യം പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു.)

കൊല്ലവർഷം 1099 മീനം 13-ാം തീയതി പ്രാക്കുളത്തു് പരമേശ്വരൻ പിള്ളയുടെ ഭവനത്തിൽവച്ചു് അവിടെയെത്തിയ ശ്രീ നാരായണഗുരുവും പന്നിശ്ശേരി നാണുപിള്ളയും തമ്മിൽ നടന്ന സംഭാഷണം ശ്രദ്ധേയമാണു്.

പന്നിശ്ശേരി:- അവിടത്തെ ഗുരുവിഷയത്തിൽ അഭിപ്രായവ്യത്യാസം പുറപ്പെട്ടു കാണുന്നു. ഗുരു ശ്രീ ചട്ടമ്പിസ്വാമി തിരുവടികളല്ലേ ?

ശ്രീ നാരായണഗുരു:- അതെ, അതിനു അഭിപ്രായവ്യത്യാസമെന്താണ് ?

പന്നിശ്ശേരി:- കുമാരനാശാനും മററും തയ്ക്കാട്ട് അയ്യാവെന്ന് എഴുതിക്കണ്ടു.

ശ്രീനാരായണഗുരു:- ആ അഭിപ്രായം അവർക്കല്ലേ ? അതു സാരമില്ല.

ഈ സംഭാഷണം അന്നുതന്നെ പന്നിശ്ശേരി അച്ചടിച്ചു പ്രസിദ്ധീകരിക്കുകയും ചെയ്തു. അതിനെ ആരും എതിർത്തില്ല. മേല്പറഞ്ഞ വാദപ്രതിവാദം നടന്നു കൊണ്ടിരുന്നിട്ടും ആ രണ്ടു ഋഷീശ്വരന്മാർ തമ്മിലുള്ള സ്നേഹബന്ധത്തിന് ഒരു കുറവുമുണ്ടായില്ല. അതിനു തെളിവായി ആയുർവേദ ഡയറക്ടറായിരുന്ന ഡാ ; കെ. ജി. ഗോപാലപിള്ള (ശ്രീനാരായണ ഗുരുവിൻെറ ആദ്യത്തെ ജീവചരിത്ര കർത്താവ്) എഴുതുന്ന അനുഭവ വിവരണം ശ്രദ്ധിക്കാം.

''അങ്ങനെയിരിക്കെ ഒരു ദിവസം ശ്രീനാരായണ ഗുരുസ്വാമികൾ ശ്രീകണ്ഠേശ്വരം ഭജന മഠത്തിൽ വന്ന് എന്നെക്കാണണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് തയ്ക്കാട്ട് എൻെറ വസതിയിൽ ഒരാളയച്ചു. ഞാൻ ഉടൻ തന്നെ ഭജന മഠത്തിലെത്തി. നാണു ഗുരുസ്വാമികളെക്കണ്ടു. താഴെപ്പറയും വിധം ഞങ്ങൾ തമ്മിലൊരു സംഭാഷണം നടന്നു.

സ്വാമികൾ :- ചട്ടമ്പി സ്വാമികൾ അവിടെത്തന്നെയുണ്ടല്ലോ. സുഖം തന്നല്ലോ ?

ഞാൻ :- ഉണ്ട്. സുഖം തന്നെ.

സ്വാമികൾ :- നാം അദ്ദേഹത്തെ കണ്ടിട്ടു വളരെ നാളായി, ഒന്നു കണ്ടു കൂടെയോ ?

ഞാൻ :- അവിടേയ്ക്കു നേരിട്ടങ്ങോട്ടുതന്നെ വരാമായിരുന്നു. കാണുന്നതിൽ അവിടെ യാതൊരു അസൗകര്യവുമില്ല.

സ്വാമികൾ;- അവിടുന്ന് പലതും നമ്മെ സംബന്ധിച്ചു തെററിദ്ധരിച്ചിട്ടുള്ളതായി നാം കേട്ടു. ശരിയാണോ ?

ഞാൻ:- ഒരിക്കലും സ്വാമി തിരുവടികൾക്ക് അവിടത്തെക്കുറിച്ച് ഒരു തെററിദ്ധാരണയുള്ളതായിട്ട് എനിക്ക് തോന്നിയിട്ടില്ല. ഒരിക്കൽ ശങ്കരൻ തമ്പി അവർകളുടെ നിർബന്ധപ്രകാരം ഞാനും സ്വാമി തിരുവടികളും കൂടി അദ്ദേഹത്തെ കാണാൻ പോയിരുന്നു. സംഭാഷണ മദ്ധ്യേ ചട്ടമ്പി സ്വാമികൾ അവിടുത്തെ ഗുരുവല്ലെന്നും മററും ആയിടെ ഏതോ പത്രത്തിൽ കണ്ടതായി അദ്ദേഹം സ്വാമികളോട് പറഞ്ഞു. അതിനുത്തരമായിട്ട് ''നാണു അതു പറയുകയില്ല. തീക്കട്ടയിൽ എറുമ്പരിക്കുമോ.'' എന്നാണ് സ്വാമിതിരുവടികൾ മറുപടി പറഞ്ഞത്. അവിടുന്നു തെററിദ്ധാരണയെന്നു പറഞ്ഞതു് ഇതു സംബന്ധിച്ചായിരിക്കുമെന്നൂഹിച്ചാണ് ഈ നടന്ന സംഭവം അറിയിച്ചതു്.

സ്വാമികൾ:- അതു തന്നെ നാം പറഞ്ഞതും.

ഞാൻ :- അതിന്റെ പരമാർത്ഥമൊന്നറിവാൻ എനിക്കും വളരെ ആഗ്രഹമുണ്ട്

സ്വാമികൾ:- അച്ഛനെ അച്ഛനല്ലെന്ന് ആരെങ്കിലും പറയുമോ?

ഇത്രയും സംഭാഷണം നടന്നപ്പോൾ ഞങ്ങൾ ഏർപ്പാട് ചെയ്തുവച്ചിരുന്ന വണ്ടി കൊണ്ടുവന്നു. ഞാനും നാണു ഗുരുസ്വാമികളും ആ വണ്ടിയിൽ കയറി തമ്പാട്ട് എന്റെ താമസ സ്ഥലത്തേക്കു വന്നു. നാണു ഗുരുസ്വാമികൾ ചട്ടമ്പിസ്വാമികൾ കിടക്കുന്ന മുറിയുടെ വരാന്തയിൽ നിന്നു. ഞാൻ അകത്തു ചെന്ന് സ്വാമികളോട് വിവരമറിയിച്ചു ''നാണുവോ? എവിടെ? എവിടെ?'' എന്നു പറഞ്ഞ് സ്വാമി പാദങ്ങൾ കിടന്നിരുന്ന ഒരു കയറുവരിഞ്ഞ കട്ടിലിൽനിന്നും ചാടിയെണീററു വരാന്തയിലേക്കു വന്നു. സ്വാമി തിരുവടികളെ കണ്ടമാത്രയിൽ ശ്രീ നാരായണഗുരുസ്വാമികൾ സാഷ്ടാംഗം നിലംപതിച്ച് ചട്ടമ്പിസ്വാമിപാദങ്ങളിൽ തല മുട്ടിച്ചുകഴിഞ്ഞു. ''ഛരി, ഛരി, അയ്യോ. അവിടൊക്കെ പൊടിയല്ല്യോ?'' എന്നു സ്വാമിപാദങ്ങൾ പറയുകയും പിടിച്ചെഴുന്നേല്പിക്കുന്ന മാതിരിയിൽ രണ്ടു കൈകളും ശ്രീ നാണുഗുരുവിന്റെ ശിരസ്സിൽവച്ച് എന്തോ മന്ത്രിക്കുകയും ചെയ്തു. ഉടൻതന്നെ ശ്രീ നാരായണഗുരുസ്വാമികളും എഴുന്നേററു. ഈ ഒരു ഘട്ടം ഇപ്പോഴത്തെ ശിഷ്യന്മാരും ഗുരുക്കന്മാരും കാണേണ്ടതു തന്നെ. രണ്ടുപേരുടെയും മുഖകമലങ്ങൾ ചുമന്നു കണ്ണുകൾ നിറഞ്ഞു. അടുത്തുനിന്നിരുന്ന ഞാനും സന്തോഷാശ്രുപൂർണ്ണങ്ങളായ എന്റെ കണ്ണുകൾ അറിയാതെ തുടച്ചുപോയി. നാണുഗുരുസ്വാമികൾ അന്നവിടെ താമസിച്ച് അടുത്തദിവസം പേട്ടയിലേക്കുപോയി.''

ശ്രീനാരായണഗുരുസ്വാമികൾ ഏതു പ്രവർത്തനത്തിലും സ്വാമിതിരുവടികളുടെ ഉപദേശങ്ങൾ സ്വീകരിച്ചിരുന്നു. വെണ്മണി എം. കെ. നാരായണപിള്ള താഴെപ്പറയുന്ന സംഭവം രേഖപ്പെടുത്തിയിട്ടുണ്ട് ശ്രീ നാരായണൻ ശിവഗിരിയിൽ ശാരദാപ്രതിഷ്ഠനടത്തിയശേഷം ആ വിവരം തന്റെ ഗുരുവായ സ്വാമിതിരുവടികൾക്ക് എഴുതി അയച്ചു. അദ്ദേഹത്തെ വിഗ്രഹപ്രതിഷ്ഠ നടത്താൻ അഭ്യസിപ്പിച്ചതു് സ്വാമികളായിരുന്നല്ലോ. അതിനുള്ള മറുപടി ''ഓം. എത്രയും പ്രിയപ്പെട്ട നാണുവിന്. അയച്ച കത്തു കിട്ടി. കഷ്ടം! ചട്ടമ്പി.'' എന്നു മാത്രമായിരുന്നു. അഞ്ചാറുദിവസം കഴിഞ്ഞപ്പോൾ ശ്രീ നാരായണഗുരു സ്വാമി തിരുവടികളെ കാണാനായി എത്തിച്ചേർന്നു. സാഷ്ടാംഗനമസ്കാരം ചെയ്തു. സ്വാമികൾ ''എന്തേ ഇങ്ങോട്ടുതിരിച്ചതു്. എന്തുള്ളു വിശേഷം? '' എന്നു ചോദിച്ചു. ''വിശേഷിച്ചൊന്നുമില്ല. ആ മറുപടിയിൽ കണ്ട 'കഷ്ട'ത്തിന്റെ അർത്ഥം മനസ്സിലായില്ല! '' എന്ന് ശ്രീ നാരായണഗുരു ഉത്തരം പറഞ്ഞു. സ്വാമികൾ അതു വിശദീകരിച്ചു. ''മറെറാന്നുമല്ല. ഞാൻ പ്രതിഷ്ഠ നടത്തി എന്നാണല്ലോ എഴുതിയിരുന്നതു്. ആ നിലയ്ക്ക് ആ ക്ഷേത്രത്തോടും പ്രതിഷ്ഠയോടും ഒരു അരുമസന്താനത്തോടെന്നപോലെ നിങ്ങൾക്കു പിരിയാൻ പാടില്ലാത്തവണ്ണമുള്ള മമതയുണ്ടായി എന്നർത്ഥം.. അനേക നാളത്തെ ഉഗ്രമായ സാധനകളുടെയും തപസ്സിന്റെയും ഫലമായു

ണ്ടാകേണ്ട നിസ്സംഗത്വം നിങ്ങൾക്ക് ഇനിയും പ്രാപിക്കാൻ കാലമായി ട്ടില്ലല്ലോ എന്നും, ജീവന്മുക്തിക്ക് ഇനിയും ജന്മം വേണ്ടിയിരിക്കുന്നല്ലോ എന്നും, ഓർത്തു് ഞാൻ ദുഃഖിക്കുകയായിരുന്നു....'' ഒരു ശിഷ്യനു കൊടു ക്കാൻ ഇതിലും വലിയ ഉപദേശം ഒരു ഗുരുവിനുണ്ടാകില്ല തന്നെ.

ശ്രീ വിദ്യാധിരാജൻ സമാധിയാകുന്നതിനു് ഏതാനും ദിവസം മുമ്പു് ശ്രീ നാരായണഗുരുദേവൻ അദ്ദേഹത്തെ സന്ദർശിക്കാൻ എത്തിയി രുന്നു. ദൃക്സാക്ഷിയായിരുന്ന സ്വാമി ധർമ്മാനന്ദ ആ രംഗം വിവരി ച്ചിട്ടുണ്ടു്. അതിപ്രകാരം സംഗ്രഹിക്കാം:

പ്രാക്കുളത്തു് അഷ്ടമുടിക്കായലിന്റെ തീരത്തുള്ള ഒരു രണ്ടുനിലമേട യിൽ ചട്ടമ്പിസ്വാമിതിരുവടികൾ വിശ്രമിക്കുന്നു. ഒരു ദിവസം മദ്ധ്യാ ഹ്നത്തിനുശേഷം ഇളകിമറിയുന്ന തിരമാലകളെ തള്ളിമാററി ഒരു ബോട്ടു് കായൽതീരത്തടുത്തു. ശ്രീ നാരായണഗുരുസ്വാമിയും ശിഷ്യന്മാരുമായി രുന്നു അതിൽ. മേടയുടെമുന്നിൽ മുററത്തെത്തിയപ്പോൾ ഗുരുസ്വാമികൾ ശിഷ്യന്മാരോടു പറഞ്ഞു. ''ഇവിടെ സ്വാമികൾ വിശ്രമിക്കുന്നതായി കേട്ടു. നിങ്ങൾ ഇവിടെ നില്ക്കുവിൻ. അകത്തുപോയി നാം കണ്ടുവരാം. ചട്ടമ്പിസ്വാമികളെപ്പററി നിങ്ങൾ കേട്ടിട്ടില്ലേ ? അവിടത്തെ സഹവാ സംകൊണ്ടു് നമുക്കു പല നന്മകളും ലഭിച്ചിട്ടുണ്ടു്. അതു് വിലയുററ രത്നമാണു്.'' നാരായണഗുരുസ്വാമികൾ മുറിക്കുള്ളിലേക്കു പോകുമ്പോൾ ശിഷ്യരിൽ ചിലരും മോടിപിടിപ്പിച്ച ഒരു കസേരയുമായി പുറകെ പോയി. എല്ലാവരും സ്വാമി തിരുവടികളെ സമീപിച്ചു. തിരുവടി കൾ 'ഇരിക്കണം' എന്നു പറഞ്ഞു. ശിഷ്യന്മാർ കസേര താഴത്തുവച്ചു എങ്കിലും അതിൽ ഇരിക്കാതെ എല്ലാവരും മുറിയിൽനിന്നും പുറത്തു പോകുവാൻ നാരായണഗുരുസ്വാമികൾ കല്പിച്ചു. ചട്ടമ്പിസ്വാമിതിരുവടി കളെ സമീപിച്ച ഗുരുസ്വാമികൾ മെല്ലെ മെല്ലെ ആപാദചൂഡം അവലോ കനം ചെയ്തുകൊണ്ടുനിന്നു. പിന്നീടു് സ്വാമി തിരുവടികളുടെ പാദങ്ങ ളെ തലോടുകയും ഇടയ്ക്കിടയ്ക്കു് ആ കൈ തന്റെ തലയിൽവയ്ക്കുകയും ചെയ്യു ന്നതു കാണാമായിരുന്നു. ചിന്താതരംഗങ്ങൾ ഇരുവരുടേയും ഹൃദയങ്ങ ങ്ങളിൽ അല തല്ലുന്നതു് പ്രത്യക്ഷമായിരുന്നു. ''ഈ പ്രവൃത്ത്യാരുദ്യോഗം മാററിവയ്ക്കാറായില്ലെ നാണുവിനു്?'' എന്നു് സ്വാമി തിരുവടികൾ ചോദിച്ചു. ''അതെ, കഴിഞ്ഞു. ശിവഗിരിയിൽ ആസനം ഉറപ്പിക്കു വാൻ പോകുന്നു....'' എന്നു് നാരായണഗുരുസ്വാമികൾ വിനീതനായി മറു പടി പറഞ്ഞു. ''കൊള്ളാം. ഇപ്പോഴേ കണ്ടുള്ളു. അല്ലെ? മതി. മതി....'' അനന്തരം ചില സരസ സംഭാഷണങ്ങൾ നടന്നു.

ലൗകികഭോഗങ്ങൾ വെടിയേണ്ട യോഗി സാമുദായിക പ്രവർത്തന ങ്ങളും പണപ്പിരിവുമൊക്കെയായി നടക്കുന്നതിനെയാണു് 'പ്രവൃത്ത്യാരു ദ്യോഗം' എന്നു സ്വാമിതിരുവടികൾ സൂചിപ്പിച്ചതു്. ഗുരുദേവനു് അതു മനസ്സിലാകുകയും ചെയ്തു. ഗുരുദേവനും സഹചരന്മാരും അന്നു രാത്രി അവിടെത്തന്നെ തങ്ങി. ഉത്സാഹമായിക്കഴിഞ്ഞു. അടുത്തദിവസം രാവിലെ ശിഷ്യന്മാരുടെ നിർബ്ബന്ധപ്രകാരം ചില ഫോട്ടോകളെടുത്തു.

നടുക്ക ശ്രീ വിദ്യാധിരാജനും ഇരുവശങ്ങളിലായി പ്രഥമശിഷ്യൻ ശ്രീ നാരായണഗുരുവും തൃതീയ ശിഷ്യൻ തീർത്ഥപാദ പരമഹംസസ്വാമികളുമായി ഇരിക്കുന്ന ചിത്രമായിരുന്നു അതിലൊന്ന്. (ആ ചിത്രം ഈ ഗ്രന്ഥത്തിന്റെ അവസാനം ചേർത്തിട്ടുണ്ട്.)

ആർഷഭാരതത്തിൽ ഗുരുശിഷ്യബന്ധം ഏററവും പരിപാവനമായി കരുതപ്പെട്ടുപോന്നിരുന്നു. ഗുരുവിനെ നിന്ദിക്കുവാൻ മനസ്സിൽവിചാരിച്ചുപോയതു തന്നെ പാപമാണെന്നു കരുതി ഉമിത്തീയിൽ നീറിമരിച്ച സുകുമാരകവിയുടെ കഥ പ്രസിദ്ധമാണല്ലോ. സാക്ഷാൽ ശ്രീ ശങ്കരന് ജാതിവ്യവസ്ഥയുടെ അർത്ഥശൂന്യത വെളിപ്പെടുത്തിക്കൊടുത്തതു് ഒരു ചണ്ഡാലനാണ്. ചണ്ഡാലനെ ഗുരുവായി വരിക്കുവാൻ ശങ്കരഭഗവത് പാദർ അല്പവും ശങ്കിച്ചില്ല (ചണ്ഡാലോസ്തുസതുദ്വിജോസ്തുഗുരുരിത്യേഷാ മനീഷാമമ- ശ്രീശങ്കരൻ) പക്ഷേ ശ്രീ നാരായണഗുരുവിന്റെ ഗുരു ശ്രീ വിദ്യാധിരാജനാണെന്നു വരുന്നതുകൊണ്ട് എന്തു താഴ്മയാണു ഗുരുദേവനു സംഭവിക്കുന്നതെന്നു മനസ്സിലാകുന്നില്ല. ''ജാതി ചോദിക്കരുതു്; പറയരുതു്'' എന്നുപദേശിച്ച മഹാ ഗുരുവിന്റെ കാര്യത്തിലും അദ്ദേഹത്തിന്റെ ഗുരുവിനെപ്പററി ജാതിയുടെ അടിസ്ഥാനത്തിൽ ഒരു തർക്കം ! ഹാ കഷ്ടം !!

ശ്രീ വിദ്യാധിരാജന് ധാരാളം ഈഴവ ശിഷ്യന്മാരുണ്ടായിരുന്നു. ശ്രീ നാരായണഗുരുദേവൻ പെരുന്നെല്ലി, വെളുത്തേരി, കരുവാകൃഷ്ണനാശാൻ, വി. ജി. കൊച്ചുകൃഷ്ണനാശാൻ (സ്വാമി ശ്രീ വിദ്യാപ്രസാദ്) തുടങ്ങിയവർ അവരിൽ പ്രമുഖസ്ഥാനം അലങ്കരിക്കുന്നു. ശ്രീ നാരായണഗുരുദേവന് നായന്മാരായ ധാരാളം ശിഷ്യന്മാരുമുണ്ടായിരുന്നു. അരുവിപ്പുറത്തുവച്ച് ആദ്യം ശിഷ്യനായിത്തീർന്ന കൊച്ചപ്പിപ്പിള്ള, സ്വാമി സത്യവ്രതൻ, സ്വാമിധർമ്മതീർത്ഥൻ, ശ്രീ നാരായണചൈതന്യസ്വാമി തുടങ്ങിയവർ ഉദാഹരണം. ഗുരുശിഷ്യബന്ധത്തിന് ജാതിയൊരു പ്രശ്നമേ അല്ലാ എന്ന് ശ്രീ വിദ്യാധിരാജ സ്വാമികൾ വേദാധികാര നിരൂപണത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികൾ സമാധിയായ വിവരമറിഞ്ഞപ്പോൾ ശ്രീ നാരായണഗുരു സ്വാമി രചിച്ച ചരമ ശ്ലോകങ്ങൾ പ്രസിദ്ധമാണ്.

സർവജ്ഞേ ഋഷിരുത്ക്രാന്തഃ<br>
സദ്ഗുരുഃ ശുകവർത്മനാ ।<br>
ആഭാതി പരമ വ്യോമ്നി<br>
പരിപൂർണ്ണ കലാനിധിഃ ॥<br>
ലീലയാ കാലമധികം<br>
നീത്വാന്തേ സ മഹാപ്രഭുഃ ।<br>
നിസ്സ്വം വപുസ്സമുത്സൃജ്യ<br>
സ്വം ബ്രഹ്മവ പുരാസ്ഥിതഃ ॥

(സർവജ്ഞനും ഋഷിയുമായ സദ്ഗുരു ശുകമാർഗ്ഗത്തിൽ കൂടി ഉത്ക്രമിച്ച് പരിപൂർണ്ണ കലാനിധിയായി പരമാകാശത്തിൽ പരിശോഭിക്കുന്നു. ദീർഘകാലം വെറും വിനോദമാത്രനായി ജീവിതം നയിച്ച ശേഷം ആ മഹാപ്രഭു തന്റേതല്ലാത്ത ഈ മർത്ത്യ ശരീരം വെടിഞ്ഞു് സ്വന്തമായ ബ്രഹ്മപദം പ്രാപിച്ചിരിക്കുന്നു.)

ഈ ശ്ലോകങ്ങളിലെ സർവജ്ഞൻ, ഋഷി, സദ്ഗുരു, പരിപൂർണ്ണ കലാനിധി, മഹാപ്രഭു തുടങ്ങിയ പ്രയോഗങ്ങൾ ഗുരുദേവന് തന്റെ ഗുരുവിനോടുള്ള സീമാതീതമായ ഭക്തിയെ പ്രകാശിപ്പിക്കുന്നു. സ്വാമി തിരുവടികൾ സമാധിയായ വിവരം അറിഞ്ഞയുടനേ ശിവഗിരി ആശ്രമത്തിൽ എല്ലാവരും അന്നത്തേക്ക് ഉപവാസം അനുഷ്ഠിക്കണമെന്നു അദ്ദേഹം കല്പിച്ചു. അന്നു അവിടെ വിശേഷാൽ പ്രാർത്ഥനയും പൂജയും ഉണ്ടായിരുന്നു.

ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ രചിച്ച 'ദേവാർച്ചാ പദ്ധതി' എന്ന കൃതിക്ക് ഉപോദ്ഘാതമെഴുതിയതു് ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളാണ്. അതിൽ ""ആത്രുഢപദത്തിലെത്തുന്നതിനു അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമ ശിഷ്യൻ നാണുഗുരു'' എന്ന് സ്വാമി തിരുവടികൾ പരാമർശിക്കുന്നുണ്ട്

ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളുടെ ഡയറി 1920-ൽ ശ്രീ വിദ്യാധിരാജനും ശ്രീ നാരായണനും ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രസിദ്ധീകരിച്ചു. അതിൽ നിന്നൊരു ഭാഗം: ""കൊല്ലം 1091 മീനം 21-നു ആലുവായിലെത്തി ഈഴവ കുലഗുരുവും ജ്ഞാനവിജ്ഞാന സമ്പന്നനും ജീവന്മുക്തനും പരമഭട്ടാരക സ്വാമി തിരുവടികളുടെ ആദി ശിഷ്യനാകയാൽ എന്റെ സതീർത്ഥ്യനുമായ ശ്രീ നാണു ഗുരു സ്വാമി എന്ന മഹാന്റെ വാസസ്ഥലത്തു പോയി. തീവണ്ടി വരുന്നതു വരെ ഇരിക്കാമെന്നു വച്ചു. അവിടെ ആ മാന്യനുണ്ടായിരുന്നു.''

പഴമ്പള്ളി അച്യുതൻ 'ഗുരുസ്മരണകൾ' എന്ന കൃതിയിൽ രേഖപ്പെടുത്തിയിരിക്കുന്നു: ""ശ്രീ നാരായണന്റെ വിദ്യാരംഭം നടത്തിയതു് നായരാണ്. പ്രാഥമിക പാഠങ്ങൾ കഴിഞ്ഞ് സംസ്കൃതം പഠിക്കാൻ പോയതും നായരുടെ അടുത്തേയ്ക്കാണ്. ഇതിലൊന്നും തർക്കമില്ല. യോഗാഭ്യാസത്തിൽ പ്രാരംഭജ്ഞാനം ലഭിച്ചതു് ഒരു നായരിൽ നിന്നു് എന്നു വന്നാൽ സമുദായത്തിന്റെ അഭിമാനം അമ്പിക്കടലിലാകുന്നതെങ്ങനെ?''

ശ്രീ നാരായണ ഗുരുവിനു് പ്രിയങ്കരനായിരുന്ന കുമാരൻ കൃഷ്ണനാശാൻ എഴുതിയിരിക്കുന്നു: ""ഈഴവരുടെ വംശത്തിനു് എന്തെങ്കിലും ഉയർച്ച ഉണ്ടാകുവാനായി ശ്രമിക്കുന്നതിനു് നാണു ഗുരു സ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാമി തിരുവടികളാണ്. അതു് ഈഴവർ മറക്കത്തക്കതല്ല.... നാണു ഗുരുവിനെ ക്ഷേത്രം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചതു് ചട്ടമ്പിസ്വാമികളാണ്. അരുവിപ്പുറത്തു് നാണുഗുരു ആദ്യം ഉണ്ടാക്കിയ

ക്ഷേത്രത്തിൽ ശിവലിംഗ പ്രതിഷ്ഠനടത്തിയിരിക്കുന്നതു് ചട്ടമ്പിസ്വാമി കാം കുറെക്കാലം വിശ്രമിച്ച സ്ഥലത്താണ്. അവിടെ അമ്പലം ഉണ്ടാക്കണമെന്നു പറഞ്ഞു പ്രതിഷ്ഠിക്കാൻ സ്ഥലം കാണിച്ചു കൊടുത്തതു പോലും ചട്ടമ്പിസ്വാമി ആയിരുന്നു എന്ന് എനിക്കു് നല്ലതുപോലെ അറിയാം.''

ശ്രീ നാരായണ ഗുരുവിന്റെ ശിഷ്യരിൽ പ്രധാനിയായ ഡാ. നടരാജൻ (ശ്രീ നടരാജ ഗുരു) രചിച്ച The word of the Guru (ഗുരുവചനം) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. ''നവോത്ഥാന വിഭാഗത്തിന്റെ നേതാക്കളിലൊരാളായിരുന്ന കുഞ്ഞൻപിള്ളച്ചട്ടമ്പി ഗുരുനാരായണന്റെ അന്തർലീന സാദ്ധ്യതകളെ കാലേ കൂട്ടിക്കാണുകയും ബുദ്ധിപൂർവ്വവും പരിപക്വവുമായ മാർഗ്ഗനിർദ്ദേശം കൊണ്ടു് ലജ്ജാലുവും യുവാവും, ശാലീനനുമായിരുന്ന 'നാണു'വിനെ സ്വയം ആവിഷ്ക്കരിക്കാൻ ബോധപൂർവ്വം സഹായിക്കുകയും ചെയ്തു. ........ .. ........ അവർ തമ്മിലുള്ള ബന്ധം പിന്നീടു് ചില തല്പര കക്ഷികൾ തർക്കവിഷയമാക്കി. എന്നാൽ ഗുരുവിനോടു് ഞാൻ ഈ വിവരം നേരിട്ടു് ആരായുകയും ചെറുപ്പത്തിൽ ചട്ടമ്പി സ്വാമികളെ തന്റെ ഗുരുവായി സ്വീകരിക്കുന്നതിനു് തനിക്കു യാതൊരു വൈമനസ്യവുമുണ്ടായില്ലെന്നു് നാരായണഗുരു സ്വാമികൾ അരുളിചെയ്യുകയും ചെയ്തു.''

ശ്രീ നാരായണഗുരുവിന്റെ ആശ്രിതനായ നാണു എന്നൊരാൾ രചിച്ച ''ശ്രീ നാരായണ ഹംസചരിതം'' വഞ്ചിപ്പാട്ടിൽനിന്നു് ഏതാനും വരികൾ ഉദ്ധരിക്കുന്നു:

''ഷണ്മുഖപാദം ഭജിച്ചനന്തപുരത്തമർന്നൊരു
ഷൺമുഖദാസാഹ്വയനാം യോഗിയെക്കണ്ടു
സ്വാഗതോക്തികളും ചൊല്ലിയാഗമജ്ഞനോടു ചേർന്നു
യോഗവിദ്യാഭ്യാസവും ചെയ്തമർന്നദ്ദേഹം.''

എം. സി. കഞ്ഞുരാമൻ വൈദ്യൻ രചിച്ച ''ശ്രീ നാരായണഗുരു സ്വാമി ചരിതം'' താരാട്ടു പാട്ടിലും 'ഷൺമുഖദാസനെന്നുള്ള മഹാനിർമ്മലനായ യോഗിയോടു് ലോകഗുരുസ്വാമി യോഗാഭ്യാസാദി പഠിച്ചു' എന്നു കാണുന്നുണ്ടു്.

മൂലൂർ എസ്. പത്മനാഭപ്പണിക്കർ 1924 ൽ മഹിളാമാസികയുടെ ഏഴാം ലക്കത്തിൽ എഴുതിയ 'സമാധിയടഞ്ഞ ചട്ടമ്പിസ്വാമികൾ' എന്ന കവിതയിൽനിന്നു്:

''ശ്രീ നാരായണ ഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം
ഹാ ! ഹന്ത ! യോഗാനലപ്രോജ്ജ്വലസ്ഫുലിംഗത്തിലാഹുതമായി, മേടമിരുപത്തിമൂന്നാം നാൾ
പുല്ലായശിഷ്യനെക്കൊണ്ടരികിലിരുവിച്ചി
''ട്ടപ്പനേയിരി''യെന്നു കല്പിച്ചവാക്യാമൃതം
ഇപ്പൊഴുമതേവിധമൊഴുകീടുന്നു നിർവ്വി-
കല്പനാം മഹാമുനേ മാമക കർണ്ണങ്ങളിൽ.''

പ്രസിദ്ധ സാഹിത്യകാരനായ പ്രൊഫസർ ബാലരാമപ്പണിക്കരുടെ ലേഖനത്തിൽനിന്ന്:

''ശ്രീ നാരായണഗുരുവിന്റെ അതി പാവനവും ലോകാനുഗ്രഹ പരവും സർവസമാരാദ്ധ്യവുമായ സ്വരൂപപ്രാപ്തിക്ക സാഹചര്യവും സഹ യോഗവും ഉപദേശവും നൽകി അനുഗ്രഹിച്ച ശ്രീ ചട്ടമ്പിസ്വാമികളെ അദ്ദേഹത്തിന്റെ വിദ്യാഗുരുക്കന്മാരിൽ പ്രമുഖനായിത്തന്നെ കണക്കാക്കേണ്ടതാണ്.''

1929 സെപ്റ്റംബറിലാണ് ശ്രീ നാരായണഗുരു സമാധിയായത്. സമാധിവാർത്ത പ്രസിദ്ധീകരിച്ച ലക്ഷ്മീഭായി മാസികയിലെ റിപ്പോർട്ടിൽനിന്ന് :

''ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുമനസ്സിലെ പ്രഥമശിഷ്യനും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സതീർത്ഥ്യനും ഈഴവ കുലഗുരുവും യോഗിയുമായിരുന്ന ബ്രഹ്മശ്രീ നാരായണഗുരുസ്വാമികൾ രോഗബാധിതനായി ഏതാനും മാസങ്ങൾ തീരെ കിടപ്പിലായിരുന്നു. തിരുവടികളുടെ ഭക്തന്മാരായ ശിഷ്യന്മാർ രോഗശമനാർത്ഥം അശ്രാന്തപരിശ്രമം ചെയ്തിട്ടും ഇച്ഛാനുകൂലമായ ഫലമല്ല അവർക്ക സിദ്ധിച്ചത്. ജാതിമതഭേദമന്യേ സകലർക്കും സുഖമരുളുന്നതിനായി അവതരിച്ച ആ പുണ്യപുരുഷൻ ഈ മാസം 5-ാം സമാധിയടഞ്ഞ വിവരം ഞങ്ങൾ ലക്ഷ്മീഭായി വായനക്കാരെ വ്യസനസമേതം അറിയിച്ചുകൊള്ളുന്നു.''

ശ്രീ വിദ്യാധിരാജനെയും ശ്രീ നാരായണനെയും നേരിട്ട് അറിഞ്ഞിരുന്ന മഹാകവി ഉള്ളൂർ പ്രസ്താവിക്കുന്നു: ''യോഗത്തിലും വേദാന്തത്തിലും അഭ്യാസത്തിന് ഉത്തമനായ ഒരു ഗുരുവിനെ അദ്ദേഹം (നാണു ആശാൻ) അന്വേഷിക്കുന്ന കാലമായിരുന്നു അതു് പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ കഥാനായകനെ ചട്ടമ്പിസ്വാമികളുമായി സംഘടിപ്പിച്ചു...... യോഗാഭ്യാസ വിധികളിൽ പ്രായോഗിക വിജ്ഞാനവും സംസ്കൃതത്തിലൂടെ അദ്വൈത വേദാന്തോപദേശവും നല്കിയത് ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു. ചട്ടമ്പിസ്വാമികൾ നാരായണഗുരുസ്വാമികളുടെ ആചാര്യനായിരുന്നുവോ എന്നു ചിലർ സംശയിക്കുന്നു. ആ സംശയം അനാസ്പദമാണ്.''

ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ പ്രഥമശിഷ്യനായിരുന്നു ശ്രീ നാരായണഗുരുസ്വാമികളെന്നതിന് ഇനിയും എത്രയോ തെളിവുകൾ നിരത്താൻ കഴിയും.

ആര് ആരുടെ ഗുരുവായാലെന്തു് ? ലോകാനുഗ്രഹാർത്ഥം ജനിച്ച രണ്ടു ദിവ്യപുരുഷന്മാരായിരുന്നു ശ്രീ വിദ്യാധിരാജനും, ശ്രീ നാരായണനും. കേരളത്തിലെ സാമൂഹ്യവ്യവസ്ഥിതിയിൽ സമൂലമായ പരിവർത്തനം വരുത്താനും ആദ്ധ്യാത്മികപ്രഭ ചൊരിയാനും അവർക്ക രണ്ടാൾക്കും സാധിച്ചു എന്നുള്ളതു് നിസ്സന്ദേഹമാണ്.

## ഒൻപത്

# ശിഷ്യഗണങ്ങളും സന്ദേശവും

ശ്രീ വിദ്യാധിരാജന്റെ പ്രഥമ ശിഷ്യൻ ശ്രീ നാരായണഗുരുവും ദ്വിതീയ ശിഷ്യൻ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമിയുമായിരുന്നു എന്ന് നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. മൂവാററുപുഴ താലൂക്കിൽ മാറാടി എന്ന സ്ഥലത്ത് വാളാനിക്കാട്ട എന്ന പ്രഭുകുടുംബത്തിൽ 1872ൽ (കൊല്ല വർഷം 1047 ഇടവം) നീലകണ്ഠൻ ജനിച്ചു. ബാല്യകാല വിദ്യാഭ്യാസത്തിനു ശേഷം തൃപ്പൂണിത്തുറ ഇംഗ്ലീഷ് ഹൈസ്കൂളിലും എറണാകുളം ഹൈസ്കൂളിലും പഠിച്ച് മിഡിൽസ്കൂൾ പരീക്ഷ ജയിച്ചു. പിതാവ് അന്തരിച്ചപ്പോൾ നീലകണ്ഠന്റെ സംരക്ഷണം മാതുലൻ ഏറെറടുത്തു. കുടുംബ പാരമ്പര്യമനുസരിച്ച് വിഷ ചികിത്സ, മന്ത്രപ്രയോഗങ്ങൾ, ആയുർവേദം എന്നിവ അഭ്യസിച്ചു. വ്യാകരണം, തർക്കം തുടങ്ങിയവയിലും പാണ്ഡിത്യം നേടി.

നീലകണ്ഠൻ ശ്രീ വിദ്യാധിരാജ സ്വാമികളുമായി പരിചയപ്പെട്ടതോടെ ജീവിതത്തിൽ ഒരു വഴിത്തിരിവു സംഭവിച്ചു. വേദാന്തത്തിലും ധ്യാനത്തിലുമായി താല്പര്യം. വേദാന്തശാസ്ത്രത്തിൽ അഗാധമായ അവഗാഹം നേടി. സ്വാമി തിരുവടികളിൽ നിന്നും ദീക്ഷ സ്വീകരിച്ച് സന്ന്യാസിയായതോടെ നീലകണ്ഠതീർത്ഥപാദരായി. ഭാരതം മുഴുവൻ തീർത്ഥാടനം നടത്തിയിട്ടുണ്ട്. തീർത്ഥപാദ സമ്പ്രദായത്തിന്റെ പ്രധാന പ്രവർത്തകനായി. സംസ്കൃതത്തിലും മലയാളത്തിലുമായി അനേകം ഉത്കൃഷ്ട കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്.

1921 ആഗസ്റ്റിലായിരുന്നു നീലകണ്ഠതീർത്ഥപാദരുടെ സമാധി. അന്ന് ശ്രീ വിദ്യാധിരാജൻ കണ്ടിയൂരിൽ ആണ്ടിപ്പിള്ള മജിസ്ട്രേട്ടിന്റെ ഭവനത്തിൽ വിശ്രമിക്കുകയായിരുന്നു. തീർത്ഥപാദസ്വാമികൾക്ക് ആലസ്യമാണെന്ന് ഒരു ശിഷ്യൻ വന്നറിയിച്ചു. ''ഇന്നാണ് തീർത്ഥപാദരുടെ സമാധി. ഞാൻ പോകട്ടെ. ആണ്ടിപ്പിള്ള വന്നാൽ ഒന്നിച്ചു വരണം.'' എന്ന് കൂടെയുള്ളവരോട പറഞ്ഞിട്ട് സ്വാമി തിരുവടികൾ നേരെ കരുനാഗപ്പള്ളിയിലെത്തി. അവിടെ താഴത്തോട്ടത്തു വീട്ടിലാണ് നീലകണ്ഠതീർത്ഥപാദ സ്വാമികൾ സമാധിയായത്. സ്വാമി തിരുവടികൾ ശിഷ്യോത്തമന്റെ ശിരസ്സിൽ തന്റെ പവിത്രപാണികൾ കൊണ്ടു സ്പർശിച്ച്, ധ്യാനനിരതനായി നിന്നു. 'ബ്രഹ്മാവു സൃഷ്ടിച്ച ഒരു മഹാലോകം തകർന്നു.' എന്നു പ്രഖ്യാപിക്കുകയും ചെയ്തു. പുറത്തിറങ്ങിവന്ന് സ്വാമികൾ ഇങ്ങനെ അരുളിച്ചെയ്തു: ''ഇന്ന് ഒരു വിശേഷമുണ്ടായി. മുമ്പൊക്കെ ഞാൻ ഇരിക്കുമ്പോൾ അയാൾ നില്ക്കുകയാണ് പതിവ്;

എന്നാൽ ഇന്ന് അയാൾ ഇരിക്കുമ്പോൾ അയാളുടെ മുന്നിൽ ഞാൻ നിന്നു!'' താഴത്തോട്ടത്തു വക ചെറുവള്ളിൽ ശ്രീ നീലകണ്ഠ തീർത്ഥപാദരെ യഥാവിധി സമാധിയിരുത്തി. അവിടെ ഒരു ക്ഷേത്രം നിർമ്മിച്ചു. കരുനാഗപ്പള്ളി ''പന്മനക്കുളത്ത് ആശ്രമം'' എന്ന പേരിൽ ആ സ്ഥലം ഇന്നും കീർത്തി കേട്ടിരിക്കുന്നു.

ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ തൃതീയ ശിഷ്യൻ ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികളായിരുന്നു. അദ്ദേഹം വടക്കൻ പറവൂരിൽ 1881-ാംമാണ്ടിൽ (മലയാള വർഷം 1057 തുലാം) ജനിച്ചു. നാരായണക്കുറുപ്പ് എന്നായിരുന്നു പേര്. സംസ്കൃതത്തിലും കാവ്യനാടകാലങ്കാരങ്ങളിലും പാണ്ഡിത്യം നേടി. ബാല്യത്തിൽ തന്നെ ഈശ്വര ഭക്തനായിരുന്നു. 18-ാം വയസ്സിൽ ആദ്യമായി സ്വാമി തിരുവടികളുമായി പരിചയപ്പെട്ടു. ആചാര്യനിൽ നിന്നും മന്ത്രോപദേശം ലഭിച്ചു ശിഷ്യനായി. വേദാന്തത്തിലും ശാസ്ത്രങ്ങളിലും അടിയുറച്ച പാണ്ഡിത്യം നേടി. തന്റെ കുടുംബത്തിലെ ഓഹരി വിററു കിട്ടിയ തുക കൊണ്ട് തീർത്ഥപാദ പരമഹംസൻ വാഴൂരിൽ 'തീർത്ഥപാദാശ്രമം' സ്ഥാപിച്ചു. ഹിന്ദുമതത്തിലെ അനാചാരങ്ങൾ ഇല്ലാതാക്കുന്നതിനും മതപ്രചരണത്തിനുമായി അദ്ദേഹം അനവരതം പ്രവർത്തിച്ചു. എഴുമററൂരിൽ രാമവർമ്മ തമ്പുരാൻ പരമഹംസസ്വാമികളുടെ ശിഷ്യനായിരുന്നു. ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി അവിടെയൊരാശ്രമം പണിയാൻ മുൻകൈയെടുത്തത് തീർത്ഥപാദ പരമഹംസസ്വാമികളാണ്. 'തീർത്ഥപാദീയ സഭ' 'ആദ്ധ്യാത്മമിഷൻ' എന്നീ സംഘടനകൾ രൂപീകരിച്ച് പ്രവർത്തനം നടത്തി. 1939-ൽ അദ്ദേഹം സമാധിയായി (കൊല്ലവർഷം 1114)

സ്വാമികളുടെ ആശ്രിതന്മാരിൽ അഗ്രഗണ്യനായിരുന്നു പത്മനാഭപ്പണിക്കർ. പണിക്കർ സ്വാമികളുമായി ബന്ധപ്പെട്ടശേഷം എവിടെ സ്വാമികളുണ്ടോ അവിടെ പണിക്കരുമുണ്ട് എന്ന സ്ഥിതിയായിത്തീർന്നു. സമാധിയാകുന്നതിനു തൊട്ടുമുമ്പുപോലും 'പണിക്കരെ വിളിക്കു' എന്നാണ് സ്വാമികൾ അരുളിച്ചെയ്തത്. പണിക്കരും സ്വാമികളുമായുള്ള ബന്ധത്തെക്കുറിച്ച് സ്വാമികൾ തന്നെ പറയുന്നു. ''ഞാനൊരു പത്തു പതിനെട്ടു വർഷം എവിടെക്കിടക്കണമെന്നോ, എന്തുകഴിക്കണമെന്നോ, എന്തുടുക്കണമെന്നോ ഒന്നും വിചാരമില്ലാതെ ഒരു ഭ്രാന്തനെപ്പോലെ നടക്കുകയായിരുന്നു. അക്കാലങ്ങളിൽ ഈ ജീവനെ ഉടലുമായി ബന്ധിപ്പിച്ചിട്ടവനാണ് ആ പണിക്കര് - പണിക്കരെ അറിയുമല്ലേ? അവനിതുപോലൊക്കെ തന്നെ. ഗൃഹസ്ഥിയും മൊറയുമൊക്കെയാണ്. അവനൊണ്ടല്ലോ, രണ്ടു നാലു ദിവസത്തിലൊരിക്കൽ എവിടെ നിന്നെങ്കിലും ഒരു പിടിച്ചോറോ മറെറന്തെങ്കിലും തിന്നാനുള്ളതോ കൊണ്ടുവന്നു തരും. കാലിൽ പിടിച്ചു നിറുത്തിയെങ്കിലും വായുറപ്പിച്ച് അകത്തേക്കു കടത്തും. അങ്ങനെയാണ് എന്റെ ജീവനെ ഈ ഉടലുമായി ബന്ധിപ്പിച്ചിട്ടത്. ഞാനെവിടെപ്പോ

യാലും രണ്ടു മൂന്നു നാഴിക വട്ടത്തിനുള്ളിൽ അവനും കാണും. അവനു് ആ വസ്തുവെല്ലാം ഞാനെഴുതിക്കൊടുത്തു. പത്തോ നൂറോ ഏക്കറുണ്ടായിരുന്നിരിക്കണം. നമ്മുടെ സായിപ്പ്, കല്ലുവീട്ടിലെ, അറിയുല്ലെ ? അവരൊക്ക കൂടി പതിപ്പിച്ചുതന്നതാണു്. വയസ്സുകാലത്തു പട്ടിണികിടന്നു ചാകണ്ടായെന്നു കരുതി എന്റെ പേർക്ക പതിച്ചുതന്നതാണു്. അതെല്ലാംകൂടി ഞാൻ പണിക്കർക്കു കൊടുത്തു. അവൻ കുഞ്ഞുകുട്ടി പരാധീനക്കാരനാണു്. പാവം:''

തന്റെ ആശ്രിതനോടു് സ്വാമികൾക്കുള്ള വാത്സല്യവും സ്നേഹവും ഈ വാക്കുകളിൽ വഴിഞ്ഞൊഴുകുന്നു. സ്വാമികൾക്കു് കോടനാട്ടു ലഭിച്ച പുതുവൽ സ്ഥലം മുഴുവൻ പണിക്കർക്കു് കൈമാറിക്കൊടുത്ത കാര്യമാണിവിടെ സൂചിപ്പിച്ചതു്. പണിക്കരുടെ ഭാര്യാഗൃഹമായ വടക്കേക്കര കല്ലറയ്ക്കൽ സ്വാമികളുടെ ഒരു വിശ്രമസ്ഥാനമായിരുന്നു. പണിക്കരുടെ ഭാര്യ അമ്മാളുഅമ്മയും സ്വാമികളുടെ ശുശ്രൂഷ തന്റെ ജീവിത വ്രതമായി സ്വീകരിച്ചിരുന്നു. അതിന്റെ ഫലമായി അവർക്കു് അദ്ദേഹത്തിന്റെ ഭൗതിക സമ്പത്തു മുഴുവൻ ലഭിച്ചു. മററു ശിഷ്യന്മാർ നേടിയ ആത്മീയ സമ്പത്തു് പണിക്കർക്കു് അല്പവും ലഭിച്ചില്ലതാനും.

സ്വാമികളുടെ ശിഷ്യഗണങ്ങളിൽ മറെറാരു പ്രധാനി പുത്തൻ കുരിശു മഠാധിപതിയായിരുന്ന രാമാനന്ദ സ്വാമികളാണു്. കൂടാതെ നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള, കെ. ജി. ഗോപാലപിള്ള, ആണ്ടിപ്പിള്ള മജിസ്റ്റ്രേട്ടു്, കരിമ്പുവിളാകം ഗോവിന്ദപ്പിള്ള, കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള, ടി.കെ. കൃഷ്ണമേനോൻ, ഒ. എൻ. കൃഷ്ണക്കുറുപ്പു് തുടങ്ങിയവരും ശിഷ്യന്മാരായിരുന്നു. ഇവരിലൊക്കെ ഭാഗ്യശാലിയായതു് കുമ്പളത്തു ശങ്കുപ്പിള്ളയാണു്. സ്വാമികളുടെ ജീവിതത്തിന്റെ അവസാനത്തെ രണ്ടു വർഷങ്ങളിൽ മാത്രമാണു് അവർ തമ്മിൽ പരിചയവും ബന്ധവും ഉണ്ടായിരുന്നതു്. അതിനുശേഷം സ്വാമികൾക്കു് ഏററവും പ്രിയങ്കരൻ 'കാരണവർ' എന്നു അദ്ദേഹം വിളിച്ചിരുന്ന ശങ്കുപ്പിള്ളയായിത്തീർന്നു. പ്രഥമദർശനത്തിൽ തന്നെ ഗുരുവിന്റെ ദിവ്യശക്തിക്കധീനനായിത്തീർന്ന ശങ്കുപ്പിള്ള സർവ്വവും ഗുരുഹിതത്തിനായി സമർപ്പിച്ചു. അതുകൊണ്ടു് അന്ത്യകാലത്തു് ഗുരുവിനെ പരിചരിക്കാനുള്ള ഭാഗ്യം അദ്ദേഹത്തിനു സിദ്ധിക്കുകയും ചെയ്തു.

സ്വാമി തിരുവടികൾ കണ്ടുമുട്ടുന്നവർക്കെല്ലാം ഉപദേശം കൊടുക്കാൻ ഒരിക്കലും തയ്യാറായിരുന്നില്ല. ആരെങ്കിലും സന്ന്യാസോപദേശം ആവശ്യപ്പെട്ടു ചെന്നാൽ ''അതൊക്കെ 'തീർത്ഥ'ത്തെ ഏല്പിച്ചിരിക്കുകയാണു്. അവനോടു വാങ്ങിക്കൊള്ളൂ.'' എന്നായിരിക്കും പറയുക. തനിക്കു പറയാനുള്ളതു് ശിഷ്യോത്തമന്മാർക്കു പറഞ്ഞു കൊടുത്തിട്ടുണ്ടു്; ഇനി ലോകത്തെ ഉപദേശിക്കുന്നതൊക്കെ അവരായിക്കോട്ടെ എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാവം. സ്വാർത്ഥ ലാഭത്തിനായി സ്വാമികളോടടുക്കുന്നവർക്കു

കണക്കിനു ശിക്ഷ നൽകാനും അദ്ദേഹം മടി കാണിച്ചിരുന്നില്ല. രസകരമായ ഒരു സംഭവം പറയാം.

ശ്രീ വിദ്യാധിരാജൻെറ ശിഷ്യനാകണമെന്നു പറഞ്ഞ് ഒരിക്കൽ ഒരു ധനലോഭി അടുത്തുകൂടി. സ്വാമികളുടെ പ്രീതി സമ്പാദിച്ചാൽ ചെമ്പിനെ സ്വർണ്ണമാക്കി മാററുന്ന രസവിദ്യ കരസ്ഥമാക്കാമെന്നായിരുന്നു അയാളുടെ ഉദ്ദേശം. സ്വാമികൾ വിരോധമൊന്നും ഭാവിച്ചില്ല. തക്ക അവസരം വരുമ്പോൾ ഉപദേശം നൽകാമെന്നു സമ്മതിച്ചു. ഒരു ദിവസം ഈ വിദ്വാനും സ്വാമികളും കൂടി അന്തരിൽ നിന്നും കടത്തുകടക്കാൻ വള്ളത്തിൽ കയറി. മഴക്കാലമായതിനാൽ കാററും കോളുമുണ്ടായിരുന്നു. ഏതാണ്ട പുഴയുടെ മദ്ധ്യത്തിലെത്തിയപ്പോൾ വഞ്ചി മറിഞ്ഞു. ശിഷ്യന് നീന്തറിഞ്ഞുകൂടാ. വെള്ളത്തിൽ കൈകാലിട്ടടിച്ചു മുങ്ങാൻ തുടങ്ങി. മരണ വെപ്രാളത്തിൽ വെള്ളം കുടിക്കാനാരംഭിച്ചു. ''ഇതാ ചെമ്പിനെ സ്വർണ്ണമാക്കാനുള്ള വിദ്യ ഇപ്പോൾ ഉപദേശിച്ചു തരാം.'' എന്നായി സ്വാമികൾ. എങ്ങനെയെങ്കിലും ജീവൻ കിട്ടിയാൽ മതിയെന്നായി അനുചരൻ. സ്വാമികൾ അയാളെ താങ്ങി. ''എന്താ ഉപദേശം വേണ്ടേ?'' എന്നു ചോദിച്ചു. ''വേണ്ട സ്വാമീ, ജീവനോടെ കരയ്ക്കെത്തിയാൽ മതി,'' എന്നറിയിച്ചു. സ്വാമികൾ അയാളെയും കൊണ്ട നീന്തി കരപററിച്ചു. കുടിച്ചവെള്ളം മുഴുവൻ ഛർദ്ദിപ്പിച്ചു സുഖപ്പെടുത്തുകയും ചെയ്തു.

സ്വർണ്ണമോ, വെള്ളിയോ, പണത്തിൻെറ കിലുക്കമോ ആ ദിവ്യന് ആവശ്യമില്ലായിരുന്നു. ആഗ്രഹിക്കാതെ ലഭിച്ച സ്വത്തുപോലും ദാനം ചെയ്തു വെറും നിസ്സ്വനായി അന്ത്യനിമിഷം വരെ കഴിഞ്ഞു.

പത്ത്

# ആധുനിക കേരളത്തിൻെറ പിതാവ്

ജീവിതം തന്നെ ഒരു സന്ദേശമാക്കിമാററിയ സിദ്ധനായിരുന്നു ശ്രീവിദ്യാധിരാജ സ്വാമികൾ. അദ്ദേഹം ആരായിരുന്നു അല്ലെങ്കിൽ എന്തായിരുന്നു എന്നു ചോദിച്ചാൽ ശ്രീപരമേശ്വരൻെറ ഒരു അവതാരം എന്നല്ലാതെ മറെറാന്നും പറയാനില്ല. വിദ്യാധിരാജ തീർത്ഥപാദർ, ഭാരതദേശികൻ, പരമഭട്ടാരകൻ, ശ്രീചട്ടമ്പിസ്വാമികൾ എന്നെല്ലാം അദ്ദേഹം അറിയപ്പെടുന്നു. കൂടാതെ പ്രത്യഗ്രശങ്കരൻ, സർവജ്ഞൻ, സദ്ഗുരു, പരിപൂർണ്ണ കലാനിധി, സർവദർശന തന്ത്ര സ്വതന്ത്രൻ, കേരള വിജ്ഞാന സൂര്യൻ, സകലകലാ വല്ലഭൻ, എന്നൊക്കെ അദ്ദേഹത്തെ

ശ്രീനാരായണ ഗുരുദേവനും മഹാകവി ഉള്ളൂരും മററു പലരും വിളിച്ചിരി ക്കുന്നു. ''ആധുനിക കേരളത്തിന്റെ പിതാവ്'' എന്നും അദ്ദേഹം അറിയ പ്പെടാറുണ്ട്.

അവതാര പുരുഷനായിരുന്ന സ്വാമികൾ സാധാരണക്കാരിൽ സാ ധാരണക്കാരനായിട്ടാണു ജീവിതം നയിച്ചത്. അദ്ദേഹം ലോകത്തെ തന്റെ തറവാടാക്കി, ചരാചരങ്ങളെയെല്ലാം സ്വന്തം സഹോദരങ്ങളു മാക്കി. ജാതി വ്യവസ്ഥ, തീണ്ടൽ, തൊടീൽ മുതലായ ദുഷ്പ്രവണതകളെ സ്വശക്തം എതിർത്തു. കേരളത്തിൽ സാമൂഹ്യവിപ്ലവത്തിന്റെ ആദ്യത്തെ വിത്തുപാകി. പ്രതിസന്ധിഘട്ടങ്ങളിലെല്ലാം അദ്ദേഹം ഹിമാലയം പോലെ ഉറച്ചുനിന്നു. എല്ലാ ജീവജാലങ്ങളോടുമുള്ള സ്നേഹത്തിൽമാത്രം അദ്ദേഹം തരള ഹൃദയനായി കാണപ്പെട്ടു. തന്റെ കർമ്മങ്ങളിൽ യാതൊരു പ്രചരണോദ്ദേശ്യങ്ങളുമില്ലായിരുന്നു. പൊതുയോഗത്തിൽ പ്രസംഗിക്കുക യില്ലെന്നു വ്രതമെടുത്തിരുന്നു. ശിഷ്യന്മാരുടെ നിർബ്ബന്ധംകൊണ്ട് ജീവി തത്തിൽ ആകെ രണ്ടോ മൂന്നോ തവണ ഫോട്ടോ എടുക്കാനിരുന്നു കൊ ടുത്തു. ഒരു കൈക്കുഞ്ഞിന്റെ നിഷ്കളങ്കതയും നിസർഗ്ഗസുന്ദരമായ പെരുമാററവും കൊണ്ട് അദ്ദേഹം ആരുടേയും ഹൃദയം കവന്നിരുന്നു.

ശ്രീശങ്കരാചാര്യർ സ്ഥാപിച്ച അദ്വൈതമതം, ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരൻ, മാണിക്യ വാചകർ മുതലായവരും പിന്നീട് മെയ്ക ണ്ടസിദ്ധർ, ശിവവാക്യർ, പട്ടണത്തുപ്പിള്ളയാർ മുതലായവരും സ്ഥാ പിച്ച ശൈവ സിദ്ധാന്തമതം ഇവയെ കൂട്ടിയിണക്കി തീർത്ഥപാദ സമ്പ്ര ദായം സ്ഥാപിച്ചതു് സ്വാമിതിരുവടികളായിരുന്നു. തന്റെ കൃതികളിലൂ ടെയും അല്ലാതെയും വേദാന്തസത്യ സാക്ഷാത്കാരത്തിനു് കേരളീയ ജന തയെ പാകപ്പെടുത്തിയതു് അദ്ദേഹമാണു്.

1913ൽ അന്നേക്കു് കേരളത്തിന്റെ പരമഗുരു എന്നു് പരക്കെ അംഗീ കരിക്കപ്പെട്ടു കഴിഞ്ഞിരുന്ന സ്വാമി തിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തി യഥോചിതം ആഘോഷിക്കണമെന്നു് ശിഷ്യഗണങ്ങളും ആരാധകരും ആഗ്രഹിച്ചു. സ്വാമികളാകട്ടെ അതിനു ആദ്യം വിസമ്മതമാണു പ്രകടി പ്പിച്ചതു്. ആഡംബരത്തെ അദ്ദേഹം കഠിനമായി വെറുത്തിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തിയോടനുബന്ധിച്ച് ധർമ്മ പ്രചരണാർത്ഥം ഒരു യോഗമഠം സ്ഥാപിച്ച് ഒരു സന്ന്യാസപരമ്പര ഉദ്ഘാടനം ചെയ്യാൻ എല്ലാവരുംകൂടി തീർച്ചപ്പെടുത്തി. അതിനു വേണ്ടി ഉത്സാഹിച്ചതു് ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളായിരുന്നു. എഴമററൂർ തമ്പുരാക്ക ന്മാർ ആശ്രമത്തിനു വേണ്ട സ്ഥലവും കെട്ടിടങ്ങളും ദാനം ചെയ്തു. ആശ്രമം സ്ഥാപിക്കാൻ അനുവാദം നൽകണമെന്നു് തീർത്ഥപാദ പരമഹംസർ ഗുരു വിനെഴുതി. കൊല്ല വർഷം 1088 മിഥുനം 4 നു് സ്വാമികൾ അതിനു് അനുകൂലമായ മറുപടി അയച്ചു.

1913-മാണ്ടു് ആഗസ്റ്റ് മാസത്തിൽ (കൊല്ല വർഷം 1089 ചിങ്ങം) എഴമററൂർ പ്രദേശം മുഴവൻ ഒരു യതീന്ദ്രനെ പൂജിക്കാൻ അണിഞ്ഞൊ

തങ്ങി. കേരളത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും ശാന്തി സന്ദേശം പരത്തുന്ന സന്ന്യാസിശ്രേഷ്ഠന്മാർ അവിടെ ഒത്തുകൂടി. എഴുമറ്റൂർ തമ്പുരാക്കന്മാരുടെ വക കോയിക്കൽ വച്ചാണ് ആഘോഷ പരിപാടികൾ നടത്തിയത്. സ്വാമിദയാനന്ദന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ ബഹുമുഖസേവനങ്ങളെ വിലയിരുത്തി. വിഭവസമൃദ്ധമായ ഒരു സദ്യയും നടത്തപ്പെട്ടു. പല പ്രശസ്ത മലയാളകവികളും സ്വാമിതിരുവടികളുടെ അപദാനങ്ങളെ വാഴ്ത്തിക്കൊണ്ടെഴുതിയ കവിതകൾ സമാഹരിച്ച് ''ഷഷ്ടിപൂർത്തിപ്രശസ്തി'' എന്ന ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. എഴുമറ്റൂരിൽ ''തീർത്ഥപാദപരമഭട്ടാരകാശ്രമം'' ഉദ്ഘാടനം ചെയ്യപ്പെട്ടതും അന്നുതന്നെ. ആശ്രമത്തോടനുബന്ധിച്ച് ഒരു സംസ്കൃത പാഠശാലയും ആരംഭിച്ചു. അന്നു വൈകുന്നേരം സ്വാമിതിരുവടികൾ കൂടി പങ്കെടുത്ത ഭജനയും സംഗീത മേളയുമുണ്ടായിരുന്നു.

അന്നേദിവസം തന്നെ ഔപചാരികമായ തീർത്ഥപാദ സമ്പ്രദായത്തിലെ സന്ന്യാസി പരമ്പര ഉദ്ഘാടനം ചെയ്യപ്പെട്ടു. ഉപാസനാരീതിയിലും യോഗാനുഷ്ഠാനങ്ങളിലും തമിഴിലെ ശൈവ സിദ്ധാന്ത സമ്പ്രദായത്തേയും തത്ത്വജ്ഞാനത്തിൽ സംസ്കൃതത്തിലെ വേദാന്ത സമ്പ്രദായത്തേയും സമന്വയിച്ചു കൊണ്ടുള്ള ഒരു പാരമ്പര്യമാണ് തീർത്ഥപാദ സമ്പ്രദായത്തിലെ സന്ന്യാസിമാർ അംഗീകരിച്ചിരിക്കുന്നത്. തീർത്ഥപാദപാരമ്പര്യത്തിലെ ആദ്യത്തെ മുഖ്യമഠാധിപതിയായി ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികളെ അവരോധിച്ചു. എട്ടുവർഷങ്ങൾക്കുശേഷം ശ്രീനീലകണ്ഠതീർത്ഥ പാദസ്വാമികൾ സമാധിയായപ്പോൾ ആ സ്ഥാനം ശ്രീതീർത്ഥ പാദപരമഹംസ സ്വാമികൾ ഏറ്റെടുത്തു. തീർത്ഥപാദ പരമ്പരയിലെ സന്ന്യാസി ശ്രേഷ്ഠന്മാർ ഇപ്പോഴും ലോകസേവനനിരതരായി കർമ്മരംഗത്ത് ഉത്സാഹപൂർവ്വം പ്രവർത്തിക്കുന്നുണ്ട്.

ഷഷ്ടിപൂർത്തിക്കുശേഷം ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികൾ കുറെനാൾ എഴുമറ്റൂർ ആശ്രമത്തിൽ വിശ്രമിച്ചു. ശാന്തവും സമാധാനപൂർണ്ണവുമായിരുന്നു ആ ഋഷി ജീവിതം. മധുരമായ സംഗീതം അവിടെ എപ്പോഴും മുഴങ്ങി. ആശ്രമത്തിലെ സകല ചരാചരങ്ങളോടും അദ്ദേഹം കുശലപ്രശ്നം നടത്തിയിരുന്നു. പറമ്പിൽ കണ്ട ഒരു കാട്ടുതകരയോട് ''ഞാൻ ഇവിടെ വന്നപ്പോൾ നീയും ഇവിടെ വന്നോ?'' എന്നാണു അദ്ദേഹം ചോദിച്ചത്. പറമ്പിൽ വാഴക്കുല പഴുത്താൽ ഒന്നുരണ്ടെണ്ണമെങ്കിലും അണ്ണാർക്കണ്ണന്മാർക്കു വേണ്ടി നിർത്തിയിരിക്കണമെന്നു സ്വാമികൾ നിർബന്ധിച്ചിരുന്നു.

കേരളത്തിന്റെ പരമഗുരുസ്ഥാനം സ്വയമേവ സ്വാമികളിൽ അർപ്പിതമായിത്തീർന്നു. സ്വാമി തിരുവടികളുടെ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നതിനായി കൊച്ചി രാജ്യത്തുള്ള ശിഷ്യന്മാർ ചേർന്ന് ''സദ്ഗുരു'' എന്ന പേരിൽ ഒരു മാസിക ആരംഭിച്ചു. സ്വാമികളുടെ കീർത്തി ഭാരത

യൊട്ടാകെ പരന്നു. "സദ്ഗുരു സർവസ്വം അഥവാ ബാലാഹ്വസ്വാമി ചരണാഭരണം" എന്ന പേരിൽ ആ ജീവിത കഥ ഒരു സംസ്കൃത കാവ്യമായി കാശിയിൽ നിന്നും പ്രസിദ്ധീകരിക്കപ്പെട്ടു.

സ്വാമികളുടെ കത്തുകൾ പ്രേമത്തിന്റെയും വാത്സല്യത്തിന്റെയും അമൂല്യ നിധികളാണ്. അവയിലെ സംബോധനകൾ അമൃതനിസ്യന്ദികളായിരിക്കും. ഇതാ ഒരു മാതൃക: കൊച്ചുനന്ത്രവൻ അയച്ച ഒരു കത്തിനു സ്വാമികൾ മറുപടി എഴുതുകയാണ്: "എന്റെ തങ്കയോമനപ്പരിമള സന്താന പൂങ്കുഴമ്പേ, പരിപൂർണ്ണമായി ഉദിച്ചു ചൊരിയുന്ന പുത്തൻ പൂവെണ്ണിലാവേ, നാദാനന്ദത്തിൽ ശ്രോത്രഹൃദയങ്ങളെ തന്മയമായി ലയിപ്പിക്കുന്ന സംഗീത നിധിയായ കൊച്ചു പൊന്നു കോമള മരുമകളേ, നിന്റെ ചെറിയ പരിമളപ്പൂക്കൈ കൊണ്ടെഴുതിയ ആനന്ദ ലേഖനം കണ്ട് നിന്നെ നേരിട്ടു കണ്ടതിൽ പതിന്മടങ്ങു സന്തോഷം എനിക്കു സിദ്ധിച്ചു."

സ്നേഹമുള്ള ആർക്കെഴുതിയാലും "പൊന്നുകുടമേ", "തങ്കക്കുടമേ" എന്നൊക്കെയാവും സംബോധന. ചിന്നസ്വാമിയായി അറിയപ്പെട്ട കുമാരനാശാനെക്കുറിച്ച് "പൊന്നുകുടം കുമാരന് സുഖമാണോ?" എന്നാണത്രെ അദ്ദേഹം എഴുതിയിരുന്നത്.

★

## പതിനൊന്ന്

# മഹാസമാധി

നീലകണ്ഠതീർത്ഥ പാദസ്വാമികൾ സമാധിയായശേഷം സ്വാമി തിരുവടികൾ സ്വന്തം സമാധികാലം പ്രതീക്ഷിച്ച് സ്വസ്ഥനായിക്കഴിഞ്ഞു. ജീവിത സായാഹ്നത്തിലെ ഒരു വിശ്രമസങ്കേതം ഇരിങ്ങാലക്കുടയായിരുന്നു. അവിടെ തത്തമ്പിള്ളി ഗൃഹത്തിൽ സ്വാമികളുടെ സുഖവാസത്തിന് എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. അവിടെവച്ച് ശ്രീനീലകണ്ഠതീർത്ഥപാദരുടെ ശിഷ്യനായ തച്ചുടയക്കൈമൾ എന്ന പ്രസിദ്ധ വ്യക്തി സ്വാമിതിരുവടികളുടെ ഒരു ഉററഭക്തനായിത്തീന്നു. 'സദ്ഗുരു' മാസിക തുടർന്നു നടത്താനുള്ള ചുമതല കൈമൾ ഏറെറടുത്തു.

ഇരിങ്ങാലക്കുടയിൽ നിന്നും എറണാകുളം, പറവൂർ, ആലുവ, പെരുമ്പാവൂർ, വൈക്കം, ആലപ്പുഴ, മാവേലിക്കര എന്നീ പൂർവ്വ വിഹാര രംഗങ്ങൾ കടന്ന് സ്വാമിതിരുവടികൾ കരുനാഗപ്പള്ളിയിലെത്തി. അവിടെവച്ച് കമ്പളത്തു ശങ്കുപ്പിള്ളയുമായി കണ്ടുമുട്ടി. കമ്പളത്തിന്റെ വസതിയോടു തൊട്ടടുത്തുള്ള കാവ് സ്വാമിതിരുവടികൾക്ക് പ്രിയങ്കരമായിത്തീർന്നു. അവിടെ പല ദിവസങ്ങൾ അദ്ദേഹം വിശ്രമിച്ചു.

കമ്പളം എഴുതുന്നു : ''സ്വാമികൾ പകൽ വിശ്രമിക്കാറുള്ള കാവിന്റെ കിഴക്കുവശത്തു് മറ്റൊരു കാവും ഉണ്ടായിരുന്നു. ഒരു ദിവസം അവിടുന്നു് എന്നോടു പറഞ്ഞു. 'നമുക്കു് ആ കാവു് ഒന്നു കാണണം.' എന്നു് അടുത്ത ദിവസം വളരെ വെളുപ്പിനേ എന്നെ വിളിച്ചുണർത്തി. ലോകത്തിൽ എന്തിനെയെങ്കിലും അവിടുത്തേക്കു ഭയമുണ്ടെങ്കിൽ അതു വെയിലിനെയായിരുന്നു. അതിനാൽ പകൽ സഞ്ചരിക്കുക പതിവില്ല. അതുകൊണ്ടു് വെളുപ്പിനെ തന്നെ പോയി ഞങ്ങൾ ആ കാവു കണ്ടു. 'ഇതു വളരെ പുരാതനവും പരിശുദ്ധിയുള്ളതുമായ ഒരു കാവാണു്. ഇതു സമാധിപീഠം ആക്കുന്നതു കൊള്ളാം' എന്നു് എന്നോടു പറഞ്ഞു.

ഏതാനും ദിവസം കഴിഞ്ഞു് 'എല്ലാവരോടും യാത്ര ചോദിച്ചിട്ടു വരാം' എന്നു പറഞ്ഞു് സ്വാമികൾ തിരുവനന്തപുരത്തിനു പോയി. യാത്രാവേളയിൽ ''കാരണവരേ ! കിഴവൻ ചാകാനിങ്ങു വരും'' എന്നു് എന്നെ വിളിച്ചു വീണ്ടും പറഞ്ഞു, അന്നു ഷഷ്ടിപൂർത്തി കഴിഞ്ഞിരുന്നെങ്കിലും നല്ല ആരോഗ്യം ഉണ്ടായിരുന്നു. അടുത്ത കാലത്തെങ്ങും അവിടുത്തെ ശരീരത്തിനു ഭംഗം ഉണ്ടാകുന്ന ലക്ഷണം കണ്ടിരുന്നില്ല. സ്വാമികൾ തിരുവനന്തപുരത്തെത്തി അല്പ ദിവസം കഴിഞ്ഞപ്പോൾ ഉദരസംബന്ധമായി എന്തോ അസുഖം തോന്നി. ആഹാരം കുറച്ചു. ചികിത്സകൾ പലതും ചെയ്തു നോക്കി. രോഗത്തിനു ശമനം കണ്ടില്ല.''

യോഗാഭ്യാസം കൊണ്ടുറച്ച ആ ശരീരത്തെ ഉദരരോഗവും അതിസാരവുമാണു കടന്നാക്രമിച്ചതു്. തന്റെ വിയോഗകാലം അടുത്തു എന്നു സ്വാമികൾക്കു് അറിയാമായിരുന്നു. തീർത്ഥപാദ പരമഹംസ സ്വാമികളും പത്മനാഭപ്പണിക്കരും എപ്പോഴും കൂടെയുണ്ടായിരുന്നു. അല്പം പ്രാരബ്ധം കൂടി അനുഭവിച്ചു തീർക്കാനുണ്ടെന്നു് സ്വാമികൾ ശിഷ്യന്മാരോടു പറഞ്ഞു. വൈദ്യസഹായത്തിനു് തിരുവനന്തപുരത്തു് ഒരു കുറവുമുണ്ടായിരുന്നില്ല. എങ്കിലും ഉടനേ പന്മനയ്ക്കു പോകണമെന്നു് ആഗ്രഹം പ്രകടിപ്പിച്ചു. വിവരം കമ്പളത്തു ശങ്കുപ്പിള്ളയെ അറിയിച്ചു. കത്തുകിട്ടിയ ഉടനെ അദ്ദേഹം ഒരു വഞ്ചിയുംകൊണ്ടു് ചാക്കക്കടവിലെത്തി. സ്വാമിതിരുവടികൾ വഞ്ചിയിൽ കയറി അപ്പോൾ അദ്ദേഹം അരുളിച്ചെയ്തു. ''ഇടവ സൂര്യനെ എനിക്കു കാണാനൊക്കുകയില്ല. 'അ' പോയി 'ഹം' മാത്രമേയുള്ള'' വെള്ളി പോലെ വെളുത്ത താടി തടവിക്കൊണ്ടു് തിരുവടികൾ ജന്മദേശത്തോടും തിരുവനന്തപുരത്തെ അനുചരന്മാരോടും അവസാനമായി യാത്രപറഞ്ഞു. ആരാധക സംഘം നമ്രശിരസ്കരായി അശ്രുപൂർണ്ണങ്ങളായ മിഴികളോടെ സ്വാമികളെ യാത്രയയച്ചു.

വഞ്ചി പ്രാക്കുളത്തെത്തി. തോട്ടുവയൽ ബംഗ്ലാവിൽ അല്പനാൾ വിശ്രമിച്ചു. (അപ്പോഴാണു് നേരത്തേ സൂചിപ്പിച്ചപോലെ ശ്രീനാരായണഗുരു തന്റെ ഗുരുവിനെക്കാണാനെത്തിച്ചേർന്നതും അവർ ഒരുമിച്ചിരുന്നു ഫോട്ടോ എടുത്തതും.) അധികം താമസിയാതെ സ്വാമിതിരുവടികൾ പന്മനയിലേക്കു തിരിച്ചു. അവിടെ സി.പി.പി. സ്മാരക വായനശാല

തന്റെ അന്ത്യവിശ്രമസ്ഥാനമായി തെരഞ്ഞെടുത്തു. രോഗം ഗുരുതരാവസ്ഥയിലായിരുന്നുവെങ്കിലും അദ്ദേഹം ഊർജ്ജസ്വലനും ഉന്മേഷവാനുമായിത്തന്നെ കാണപ്പെട്ടു. അവസാനകാലത്തു് അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന തയ്യിൽ കൃഷ്ണപിള്ള എഴുതുന്നു:

''ഒരു മദ്ധ്യാഹ്നത്തിൽ ഞാൻ വായനശാലയിലേക്കു കയറിച്ചെന്നു. കതകുകളെല്ലാം അടച്ചിരുന്നു. അകത്തു സ്വാമികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അദ്ദേഹം കിടന്നിരുന്ന കട്ടിലിനു കിഴ്ക്കുവശത്തായി ഒരു വലിയ മഞ്ഞച്ചേര ചുരുട്ടയിരിക്കുന്നതാണു് അകത്തു കടന്ന ഞാൻ ആദ്യമായി കണ്ടതു്. അതിനടുത്തുതന്നെ ഒരു വലിയ തവളയും പരിഭ്രമമില്ലാതിരിക്കുന്നുണ്ടു്. ഇതെപ്പററി ഞാൻ സ്വാമികളെ അറിയിച്ചപ്പോൾ 'കിഴക്കുവശത്തെ വാതിൽ തുറന്നു കൊടുത്താൽ അവർ പൊയ്ക്കൊള്ളും' എന്നാണു മറുപടി പറഞ്ഞതു്. അതനുസരിച്ചു കതകുതുറന്നപ്പോൾ ചുരുട്ടയിരിക്കുന്ന ചേര ചുരുളഴിച്ചു സാവധാനത്തിൽ വെളിക്കുപോവുകയും ചെയ്തു. തവളയും ചേരയുടെ പിന്നാലെ ചാടിപ്പോവുകയാണുണ്ടായതു്. സ്വാമികൾ ഇങ്ങനെ പറഞ്ഞു: ''ഞാൻ ഇരിക്കുന്നിടത്തു് ഇവരെല്ലാം വരും. നിങ്ങൾ മാത്രമല്ല എനിക്കു കൂട്ടുകാർ....''

അക്കാലത്താണു് ചരിത്രപ്രസിദ്ധമായ വൈക്കം സത്യാഗ്രഹം നടന്നതു്. സ്വാമികൾക്കു് സത്യാഗ്രഹികളോടു് വളരെ അനുഭാവമുണ്ടായിരുന്നു. പക്ഷെ, ആദ്യം വേണ്ടതു് വഴിതുറക്കൽ സമരമല്ല ക്ഷേത്രപ്രവേശന സത്യാഗ്രഹമാണു് എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. മഹാത്മജിയുടെ ചിത്രം ചൂണ്ടിക്കാണിച്ചു് ''ഇന്നു് ലോകത്തു ജീവിച്ചിരിപ്പുള്ള ആളുകളിൽ ഏററവും വലിയ ഒരാളാണു് മഹാത്മാഗാന്ധി'' എന്നു സ്വാമിതിരുവടികൾ പറയുമായിരുന്നു.

സ്വാമിതിരുവടികളെ തങ്ങളുടെ പ്രദേശങ്ങളിലേക്കു കൂട്ടിക്കൊണ്ടു പോകാനായി ധാരാളം പേർ ശ്രമിച്ചുനോക്കി. തിരുവനന്തപുരത്തു നിന്നു ചിലർ വന്നു. അങ്ങോട്ടു ക്ഷണിച്ചു. കൊല്ലത്തു നിന്നു ചില പ്രമാണിമാർ വന്നു് അന്നുതന്നെ (മേടം 20 നു്) സ്വാമികളോടു് കൊല്ലത്തേക്കു് എഴുന്നള്ളണമെന്നു് നിർബ്ബന്ധിച്ചു. ''ഏതായാലും ഇരുപത്തിമൂന്നാം തീയതിയാകട്ടെ: തെക്കോട്ടു വന്നേയ്ക്കാം'' എന്നു് സ്വാമികൾ അരുളിച്ചെയ്തു. ആഗതരെയൊക്കെ സമാധാനിപ്പിച്ചയച്ചു

അന്നുവൈകിട്ടു് (1099 മേടം 20; 1924 മേയ് 2) കമ്പളത്തിനെ അടുത്തു വിളിച്ചു സ്വാമികൾ ചോദിച്ചു: ''കാരണവരെ, ഈ കിഴവൻ ഇവിടെ കിടന്നു ചത്തുപോയാൽ എന്തുചെയ്യും?'' ''സ്വാമിയുടെ അനുഗ്രഹമുണ്ടെങ്കിൽ വേണ്ടതുപോലെ എല്ലാം നടക്കും.'' എന്നു കമ്പളം മറുപടി പറഞ്ഞു.

''അടുത്തദിവസം ഒരു പങ്ക ഉണ്ടാക്കിച്ചു് വായനശാലയിൽ കെട്ടി അതിന്റെ കാററു് എനിക്കൊന്നു കൊള്ളണം. കേട്ടോ കാരണവരെ'' എന്നു് സ്വാമി തിരുവടികൾ പ്രസ്താവിച്ചു. ഉടനെ പങ്കയുണ്ടാക്കാൻ ഏർപ്പാടു ചെയ്തു. എന്നാൽ അതു നിർമ്മിച്ചുകിട്ടാൻ വൈകി. 1099 മേടം

23-ാം തീയതി (1924 മേയ് 5-ാം തീയതി) രാവിലെ ''ആ പങ്കയുടെ കാററു കൊള്ളാൻ എനിക്കു യോഗമില്ല'' എന്നു് തിരുവടികൾ പുഞ്ചിരിയോടെ അരുളിച്ചെയ്തു. കൊല്ലത്തേക്കു പോകുന്നതുകൊണ്ടായിരിക്കുമെന്നു മററുള്ളവർ കരുതി. അന്നു് കമ്പളത്തിനെ വിളിച്ചു് ''എങ്ങും പോകരുതു്.'' എന്നു കല്പിച്ചു. ചിലർക്കൊക്കെ എഴുത്തയയ്ക്കാനും ഏർപ്പാടു ചെയ്തു

സ്വാമികളുടെ അന്ത്യരംഗം തയ്യിൽ കൃഷ്ണപിള്ള വർണ്ണിക്കുന്നു: ''23-ാം തീയതി വായനശാലയിൽ സ്വാമിദർശനത്തിനു ധാരാളം പേർ വന്നിരുന്നു. വിളവൻകോടു്, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽനിന്നും സ്വാമികളുടെ പഴയ പരിചയക്കാരായ പലരും അക്കൂട്ടത്തിലുണ്ടായിരുന്നു. ആഗതരോടു കുശലപ്രശ്നം ചെയ്തു് ഉച്ചയ്ക്കു മുമ്പു് എല്ലാവരേയും യാത്രയാക്കി. അന്നു് ഉച്ചയോടുകൂടി വന്ന ഒരു ഗിഞ്ചിറ വായനക്കാരനെക്കൊണ്ടു ഗിഞ്ചിറ വായിപ്പിക്കുകയും, സ്വാമികൾ അതു വാങ്ങി വായിച്ചു കേൾപ്പിക്കുകയും ചെയ്തു് പതിവിലധികം ഉത്സാഹഭരിതനായി കഴിഞ്ഞുകൂടി. ഉച്ചകഴിഞ്ഞു് കമ്പളത്തു ശ്രീമാൻ ശങ്കുപ്പിള്ള അവർകളും ഞാനും മററും വായനശാലയുടെ മുൻവശത്തു പന്തലിൽ ഇരിക്കുകയായിരുന്നു. മണി മൂന്നടിക്കുന്ന ശബ്ദം കുറച്ചു മുമ്പായി കേട്ടു. സ്വാമികൾ കിടന്നിരുന്ന മുറിയിൽ വേറെ ആരും ഉണ്ടായിരുന്നില്ല. സ്വാമികൾ എന്തോ വിളിച്ചു പറയുന്നതു കേട്ടു ഞാൻ അകത്തേക്കു ചെന്നു. 'പണിക്കരെ വിളിക്കു. എനിക്കു് എഴുന്നേററിരിക്കണം.' എന്നരുളുകയാൽ ഞാൻ പെട്ടെന്നു് പണിക്കരെ വിളിച്ചുകൊണ്ടു വന്നു ഞങ്ങൾ സ്വാമികളെ എഴുന്നേല്പിച്ചിരുത്തി. സ്വാമികൾ തന്നെ കാലുകൾ പിണച്ചിരുന്നു. ദൃഷ്ടികൾ ഊർദ്ധ്വഭാഗത്തേക്കു് ഏകാഗ്രമാക്കി. കണ്ണുകൾ സാവധാനത്തിൽ അടഞ്ഞുതുടങ്ങി. ഒരു മണിക്കൂറുകൊണ്ടു കണ്ണുകൾ തീരെ അടഞ്ഞു. തല്ക്കാലം സ്വാമികൾക്കു് എന്തോ കൂടുതൽ അസുഖമുണ്ടെന്നു മനസ്സിലാക്കി പുറത്തു നിന്നവരിൽ ശ്രീമാൻ ശങ്കുപ്പിള്ള അവർകൾ വാതില്ക്കൽ വന്നു് 'എങ്ങനെയിരിക്കുന്നു' എന്നു ഞങ്ങളോടു ചോദിച്ചുകൊണ്ടിരുന്നു. സമാധിയാണെന്നു മനസ്സിലാക്കാൻ കഴിയാത്ത ഞങ്ങൾ വിശേഷമൊന്നുമില്ലെന്നു മറുപടിയും കൊടുത്തു കൊണ്ടിരുന്നു. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമേ സമാധിയാണെന്നുള്ള വിവരം ഞങ്ങൾ ഗ്രഹിച്ചുള്ളു.''

അങ്ങനെ, 1924 മേയ് 5-നു് ആ ദിവ്യാത്മാവു് ബ്രഹ്മസായൂജ്യം പ്രാപിച്ചു. ആ വാർത്ത ക്ഷണനേരം കൊണ്ടു് നാട്ടിലെങ്ങും പരന്നു. ജനസഹസ്രങ്ങൾ അന്തിമോപചാരമർപ്പിക്കാൻ പാഞ്ഞെത്തി. അനുശോചനസന്ദേശങ്ങൾ പ്രവഹിച്ചു. പത്രങ്ങളെല്ലാം ഖേദപൂർവ്വം വായനക്കാരെ ആ ദുഃഖവാർത്ത അറിയിച്ചു. അടുത്തദിവസം ഉച്ചയോടുകൂടി സ്വാമികൾ നേരത്തേ നിശ്ചയിച്ചിരുന്ന പന്മനക്കാവിൽ തന്നെ ഭൗതിക ശരീരം യഥാവിധി സമാധിയിരുത്തി. ആ പ്രത്യഗ്ര ശങ്കരാചാര്യരുടെ സമാധി പീഠത്തിനു മുകളിൽ ശിവലിംഗം പ്രതിഷ്ഠിച്ചു് 'ശ്രീ ബാലഭട്ടാരക ക്ഷേത്രം' പണികഴിപ്പിച്ചു. അതോടുകൂടി ആ സ്ഥലം ഒരു പുണ്യഭൂമിയായി മാറി.

മഹാത്മാഗാന്ധി ഉൾപ്പെടെ അനേകം ദിവ്യപുരുഷന്മാർ പിന്നീട് ആ പുണ്യസ്ഥാനം സന്ദർശിച്ചിട്ടുണ്ട്. ഗാന്ധിജി ഒരു ദിവസം ആശ്രമത്തിൽ തങ്ങിയിട്ടുമുണ്ട്

"ചിത്തമേ ! പോരും യത്നം; നീയൊരു കട്ടിയെറു—
മദിവ്യ പുരുഷന്റെ മാഹാത്മ്യമൊരർണ്ണവം
അപ്പുണ്യോത്തര തീർത്ഥ ചരണ സ്മരത്തെ—
നല്ലാല്ലം നുകർന്നു നീ തൃപ്തി പൂണ്ടാലും നിത്യം."

എന്നാണ് മഹാകവി വള്ളത്തോൾ സ്വാമികളെപ്പറ്റി പാടിയത്. മഹാകവി ഉള്ളൂർ എഴുതി:

"പ്രത്യങ്ങ് മുഖർക്ക പരിചിൽ പരചിത് സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ ! പരിപക്വ ഹൃത്തേ !
പ്രത്യഗ്ര ശങ്കര ! ഭവാന്റെ ചരിത്രമെന്നും
പ്രത്യക്ഷരം പരമ പാവനമായ് വിളങ്ങും."

ശ്രീ എം. പി. അപ്പൻ പ്രാർത്ഥിക്കുന്നു:

മങ്ങിക്കാണ്മൊരു കർമ്മവീഥി തെളിയും മട്ടിൽ പ്രകാശം പര—
ന്നെങ്ങും സ്നേഹ സമത്വ ശാന്തികൾ നിറഞ്ഞാനന്ദമേറീടുവാൻ,
ഞങ്ങൾക്കാത്മബലം തരട്ടെ ! ഭുവനാചാര്യർക്ക മാചാര്യനാ-
മങ്ങുള്ളൊരമേയ വൈഭവം, ഭൂഷിപ്പൂൺവേ.

തൊഴാം കൈതൊഴാം !

ബ്രഹ്മശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ മഹാസമാധിയിൽ പ്രകൃതിപോലും ദുഃഖിതയായി. ആ ജ്ഞാനദീപം പൊലിഞ്ഞ് ദിവസങ്ങൾ കഴിഞ്ഞപ്പോൾ പേമാരിയും വെള്ളപ്പൊക്കവും കേരളത്തെ ആസകലം പ്രക്ഷാളനം ചെയ്തു. അതാണ് ചരിത്രപ്രസിദ്ധമായ "തൊണ്ണൂറെറാൻപതിലെ വെള്ളപ്പൊക്കം."

സ്വാമിതിരുവടികളുടെ ഭൗതികശരീരം മൺമറഞ്ഞുവെങ്കിലും അദ്ദേഹത്തിന്റെ ആദ്ധ്യാത്മികജ്യോതിസ്സ് കേരളത്തിലിപ്പോഴും പൂർണ്ണമായി തങ്ങിനില്ക്കുന്നുണ്ട്. അതിൽനിന്നും പ്രചോദനമുൾക്കൊണ്ട് പുതിയ തലമുറകൾ കർമ്മരംഗത്തിറങ്ങണം. അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കുമെതിരേ പോരാടണം. മനുഷ്യരെല്ലാം ഒന്നാണ്, ചരാചരങ്ങളെല്ലാം ഒന്നാണ് എന്ന മഹനീയതത്ത്വം ഉയർത്തിപ്പിടിക്കണം. എന്നാൽ മാത്രമേ നമ്മുടെ സംസ്കാരം നിലനില്ക്കുകയുള്ളൂ. സ്വാമികളുടെ ശിഷ്യപരമ്പരയിൽ എത്രയോ പേർ ആ ദിവ്യസന്ദേശം പരത്തിക്കൊണ്ട് ഇന്നും ലോകത്തെ ധന്യമാക്കുന്നുണ്ട്. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ (വാഴൂർ) ശ്രീ ആതുരദാസ് സ്വാമികൾ (കുറിച്ചി) ശ്രീ നിത്യചൈതന്യയതി (ശിവഗിരി) തുടങ്ങിയവർ സ്വാമികളുടെ പ്രശസ്തരായ ശിഷ്യന്മാരാണ്.

സ്വാമിതിരുവടികൾ താൻ മഹാസമാധിയായി അമ്പതുവർഷം കഴിയുമ്പോഴേ ലോകം തന്നെ അറിഞ്ഞുതുടങ്ങുകയുള്ളു എന്നു പ്രസ്താവിച്ചിരുന്നതായി കേട്ടിട്ടുണ്ട്. ഏതായാലും അതുപോലെ സംഭവിച്ചു. ഇന്ന് ശ്രീ വിദ്യാധിരാജസ്വാമികളുടെ സന്ദേശം പരത്തുന്ന നിരവധി സ്ഥാപനങ്ങൾ കേരളത്തിനകത്തും പുറത്തും ഉയർന്നു കഴിഞ്ഞിട്ടുണ്ട്. പുറമെ, ശ്രീ വിദ്യാധിരാജസഭ എന്നൊരു ആധ്യാത്മികസംഘടനയും ശ്രീവിദ്യാധിരാജ വിദ്യാസമാജം എന്നൊരു സാംസ്കാരിക-വിദ്യാഭ്യാസ സംഘടനയും നാട്ടിന്റെ നാനാഭാഗങ്ങളിലും ശാഖകൾ സ്ഥാപിച്ചു പ്രവർത്തിച്ചുവരുന്നുണ്ട്. ശ്രീ വിദ്യാധിരാജ സഭയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്തു് ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിനു മുന്നിൽ സ്ഥാപിച്ചിരിക്കുന്ന ''തീർത്ഥപാദമണ്ഡപ''ത്തിൽ ദൈനംദിനം സാംസ്കാരിക-ആദ്ധ്യാത്മിക പരിപാടികൾ നടന്നുകൊണ്ടാണിരിക്കുന്നതു്. കന്യാകുമാരിജില്ലയിൽ മരുത്വാമലയുടെ അടിവാരം മുതൽ കണ്ണൂർ ജില്ലയിലുള്ള പയ്യന്നൂരിൽവരെ ശ്രീ വിദ്യാധിരാജസ്മാരകങ്ങളായ സ്ഥാപനങ്ങൾ നടന്നുവരുന്നുണ്ട്. ഇതൊക്കെ ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രം വളർന്നുവന്നിട്ടുള്ളവയുമാണ്

ഭക്തകവിയായ തുളസീവനം രചിച്ച ഏതാനും ധ്യാനശ്ലോകങ്ങൾ അനുസ്മരിച്ചുകൊണ്ട് ഈ ഗ്രന്ഥം അവസാനിപ്പിക്കുന്നു.

''സർവവിദ്യാനിധാനായ
സംസാരാമയഹാരിണേ
ശ്രീമദ്‌വിദ്യാധിരാജായ
ലോകാനാം ഗുരവേ നമഃ (1)

ധ്യായേദ് വിസ്തൃത ഫാലദീപ്തവദനം
ഗൗരോജ്ജ്വല ശ്മശ്രുകം,
കാരുണ്യാമൃത പൂരിതാബ്ജ നയനം,
ശ്വേതാംബരം ശ്രീകരം.
ചിന്മുദ്രാന്വിത ദീർഘബാഹയുഗളം
പദ്മാസനസ്ഥം, ഗുരും
ശ്രീ ഭട്ടാരക തീർഥപാദമമലം,
വിദ്യാധിരാജം, മുനിം.'' (2)

നിശ്ശേഷശ്രുതിശാസ്ത്രദർശനമഹാ
കാന്താര കണ്ഠീരവം
നിസ്സീമോജ്ജ്വലഭവ്യ ദിവ്യചരിതൈര
വിശ്വാത്മവിദ്യോതകം
നിസ്സ്വാനാം ശരണാർത്ഥിനാം സുകൃതിനാം
കാരുണ്യകല്പദ്രുമം
നിസ്സാരീകൃതസർവദേശിക മഹോ
വിദ്യാധിരാജം ഭജേ (3)

തീർത്ഥപാദമുനിം ദിവ്യ-
കീർത്തി ഭാജം ദയാമയം
വന്ദേ വിദ്യാധിരാജശ്രീ
ദേശികം ലോകമംഗളം (4)

വിദ്യാധിരാജം മനസാസ്മരാമി
വിദ്യാധിരാജം സതതംനമാമി
വിദ്യാധിരാജം വിമലംഭജാമി
വിദ്യാധിരാജം ശരണം പ്രജാമി. (5)

## ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ

| | | |
|---|---|---|
| 1853 ആഗസ്റ്റ് 25 (1029 ചിങ്ങം 11) | — | അവതാരം |
| 1863 വരെ | — | കൊല്ലൂർമഠവുമായി ബന്ധം. വിദ്യാഭ്യാസം, ക്ഷേത്രത്തിൽ ജോലി. |
| 1866 | — | മന്ത്രോപദേശസ്വീകാരം -ശ്രീ ഷണ്മുഖദാസ നായിത്തീർന്നു. |
| 1868-1869 | — | പേട്ടയിൽ രാമൻപിള്ളആശാന്റെ പാഠശാല യിൽ വിദ്യാഭ്യാസം-ചട്ടമ്പിസ്ഥാനം. |
| 1869-70 | — | കൂലിവേലയും ദാരിദ്ര്യവും. |
| 1870-74 | — | ഹജൂർക്കച്ചേരിയിൽ കണക്കെഴുത്ത്, ആധാര മെഴുത്ത്. നെയ്യാററിൻകരയിലും ഭൂതപ്പാണ്ടി യിലും - വീണ്ടും സ്വഗൃഹത്തിൽ |
| 1874-77 | — | ജ്ഞാനപ്രജാഗര സഭയിൽ അംഗത്വം. തൈയ്ക്കാട്ടയ്യാസ്വാമിയുമായി-പരിചയം ഉപരിവിദ്യാഭ്യാസവും യോഗാഭ്യാസവും. |
| 1877-1880 വരെ | — | കല്ലിടൈക്കറിച്ചിയിൽ വേദാന്തപഠനം. സുബ്ബാ ജടാപാഠികളുടെ ശിഷ്യത്വം കല്ലിടൈക്കറിച്ചിയിൽ - ദക്ഷിണേന്ത്യാപര്യ ടനം. മരുത്വാമലയിൽവച്ച് കുമാരവേലുവിന്റെ ശിഷ്യത്വം. ദിവ്യനായി മടങ്ങിയെത്തി-ഗ്രന്ഥപാരായണം. |
| 1880-1881 | — | മാതൃവിയോഗം-ദേശസഞ്ചാരം |
| 1881 | — | ജ്ഞാനസിദ്ധി |

| | | |
|---|---|---|
| 1881-1883 വരെ | — | കല്ലുവീട്ടിൽ താമസം-സിദ്ധപദവി, സഞ്ചാരങ്ങൾ |
| 1883 | — | ശ്രീ നാണുഗുരുവിനെ ശിഷ്യനാക്കി. |
| 1883-86 | — | ശ്രീനാരായണനുമൊത്തു സഞ്ചാരങ്ങളും തപസ്സും വെളുത്തേരി - പെരുന്നെല്ലി എന്നിവരുമായി ഉല്ലാസജീവിതം |
| 1886-1889 | — | വടക്കൻതിരുവിതാംകൂറിൽ പര്യടനം നീലകണ്ഠതീർത്ഥപാദർ ശിഷ്യനായി |
| 1892 | — | വിവേകാനന്ദസംഗമം, തീർത്ഥപാദപരമഹംസരുടെ ശിഷ്യത്വം. |
| 1913 വരെ | — | നവോത്ഥാനനായകൻ-വേദാധികാരനിരൂപണം പ്രാചീന മലയാളം- അദ്വൈതചിന്താപദ്ധതി തുടങ്ങിയവയുടെ പ്രസിദ്ധീകരണം. |
| 1913 | — | ഷഷ്ട്യബ്ദപൂർത്തി-എഴുമറ്റൂർ ആശ്രമസ്ഥാപനം വീണ്ടും സഞ്ചാരം |
| 1922 | — | ശ്രീ നീലകണ്ഠ തീർത്ഥരുടെ സമാധി |
| 1922-24 | — | കുമ്പളത്തു ശങ്കുപ്പിള്ള ശിഷ്യനായി സഞ്ചാരങ്ങൾ. |
| 1924 ആദ്യം | — | അവസാനമായി തിരുവനന്തപുരത്തോട്ട യാത്ര പറഞ്ഞു. |
| 1924 മേയ് 5 | — | മഹാസമാധി |

## സഹായക ഗ്രന്ഥങ്ങൾ


1. ശ്രീ ചട്ടമ്പി സ്വാമികൾ — പറവൂർ കെ. ഗോപാലപിള്ള
2. ശ്രീ വിദ്യാധിരാജൻ — കുറിശ്ശേരി ഗോപാലപിള്ള
3. ചട്ടമ്പിസ്വാമികൾ — ബാലകൃഷ്ണൻ നായർ
4. ചട്ടമ്പിസ്വാമികൾ — കെ. ഭാസ്ക്കരപിള്ള
5. ശ്രീ നാരായണന്റെ ഗുരു — ഡോ. കെ. മഹേശ്വരൻനായർ
6. കേരള സാഹിത്യ ചരിത്രം Vol IV & V — മഹാകവി ഉള്ളൂർ
7. ഉപഹാര മാലിക — പ്രസാധകൻ- പി.ജി.നാരായണപിള്ള
8. ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദി സ്മാരകഗ്രന്ഥം — എഡിററർ- പി. കെ. പരമേശ്വരൻ നായർ
9. ഗുരുപ്രണാമം — ശ്രീ വിദ്യാധിരാജ സഭ

## ഗുരുവും ശിഷ്യൻമാരും



ഇടത്തുനിന്ന് : ശ്രീനാരായണ ഗുരുസ്വാമികളും, ശ്രീവിദ്യാധിരാജ സ്വാമികളും
ശ്രീ തീർത്ഥപാദപരമഹംസസ്വാമികളും (അദ്ധ്യായം 8– പേജ് 69 നോക്കുക.

# ശ്രീ വിദ്യാധിരാജ

**മണക്കാട് സുകുമാരൻ നായർ**



കേരളം ജന്മം നൽകിയ മഹാന്മാരിൽ അഗ്രിമസ്ഥാനത്തു വിലസുന്ന അവതാര പുരുഷനാണ് പരമ ഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികൾ. കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിന് കാരണഭൂതനായ സ്വാമി തിരുവടികളുടെ അവതാരകഥ അത്ഭുതകരമായ സംഭവ പരമ്പരകൾ നിറഞ്ഞതാണ്.

കൊല്ലൂർഗ്രാമത്തിൽ ഒരു ദരിദ്രഭവനത്തിൽ ജനിച്ചു. പേട്ടയിൽ രാമൻപിള്ളയാശാൻ, സ്വാമിനാഥ ദേശികർ, സുബ്ബാജടാപാഠികൾ, കുമാരവേലു തുടങ്ങിയ ഗുരുഭൂതന്മാരിൽ നിന്നും ജ്ഞാനസിദ്ധിയും യോഗസിദ്ധിയും സമ്പാദിച്ചു. ദീർഘനാളത്തെ തപശ്ചര്യയിലൂടെ യഥാർത്ഥ ജ്ഞാനം നേടി. സർവ്വ ശാസ്ത്രങ്ങളിലും ശ്രീ വിദ്യാധിരാജനായി മാറി.

സ്വാമി തിരുവടികൾ ജീവിതം വെറുമൊരു ലീലയായിട്ടാണ് കൊണ്ടാടിയത്. സർവ്വ ചരാചരങ്ങളും ഒരാത്മാവിന്റെ അംശങ്ങളാണെന്ന് തെളിയിച്ച ആ പുണ്യപുരുഷൻ ശ്രീ നാരായണ ഗുരു, ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ, ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ തുടങ്ങിയ ശിഷ്യന്മാരെ ലോകസേവനത്തിനായി തയ്യാറാക്കുകയും ചെയ്തു. സ്വാമി തിരുവടികളുടെ അത്ഭുതകരമായ തിരു അവതാരകഥ ലളിതമായ ശൈലിയിൽ ശ്രീ മണക്കാട് സുകുമാരൻ നായർ ഈ ഗ്രന്ഥത്തിൽ അനാവരണം ചെയ്യുന്നു. ചില ധ്യാനശ്ലോകങ്ങളും ഏതാനും അപൂർവ്വ ചിത്രങ്ങളും ഈ ഗ്രന്ഥത്തിനു മാറ്റു കൂട്ടുന്നു.

**വില 6 രൂപ**

**സപര്യാ പബ്ലിക്കേഷൻസ്**

തിരുമല, തിരുവനന്തപുരം-695006